# അഷ്ടപദീകാവ്യം.

പി. കൃഷ്ണൻനമ്പീശനാൽ എഴുതപ്പെട്ട

കൃഷ്ണലീലാവിലാസം

എന്ന ഭാഷാവ്യാഖ്യാനത്തോടുകൂടിയതു.





കോപ്പി ൨൦.

കുന്നംകുളം.

അക്ഷരരത്നപ്രകാശിക അച്ചുകൂടം

1091 [വില ക൧

പകപ്പ്വകാശം വ്യാഖ്യാതാവിന്നുള്ളതാകുന്നു.

# അഷ്ടപദീകാവ്യം.

പി. കൃഷ്ണൻനമ്പീശനാൽ എഴുതപ്പെട്ട

കൃഷ്ണലീലാവിലാസം

എന്ന ഭാഷാവ്യാഖ്യാനത്തോടുകൂടിയതു.






കോപ്പി. ൫൱.

കുന്നംകുളം.

അക്ഷരരത്നപ്രകാശിക അച്ചുക്കൂടം

1091 [വില ക ൧

---

പകർപ്പവകാശം വ്യാഖ്യാതാവിന്നുള്ളതാകുന്നു.

# മുഖവുര



ശ്രീജയദേവനെന്ന കവിരാജരാജനാൽ സംഗീതസാഹിത്യമിശ്രമായി രചിക്കപ്പെട്ട അഷ്ടപദി എന്ന പ്രസ്തുതഗ്രന്ഥത്തിലെ ഗൂഢമായ ഭാവഭേദാദ്യംശങ്ങളും മററും സൂക്ഷ്മമായി ഗ്രഹിച്ച് അതിൽനിന്നുളവാകുന്ന ആനന്ദപീയൂഷത്തെ ആസ്വദിപ്പാനും അന്യന്മാരെ ആസ്വദിപ്പിപ്പാനും സംഗീതസാഹിത്യങ്ങളാകുന്ന രണ്ടംഭോനിധികളെ മഥനംചെയ്വാൻ വിദഗ്ദ്ധന്മാരായ 'വിബുധ'വരന്മാൎക്കല്ലാതെ സാധിക്കുന്നതല്ല. അസ്ഥിതിക്കു അല്പമതിയായ ഞാൻ അത്യന്തമിന്നു ഇത്രയും പ്രൌഢമായ ഈ വിശിഷ്ടഗ്രന്ഥത്തിനു ഒരു വ്യാഖ്യാനമെഴുതുവാനാരംഭിച്ചതു മഹാസാഹസമായിരുന്നു എന്നു ശ്രവണമാത്രത്തിൽതന്നെ വിദ്വാന്മാരുടെ മനസ്സിൽ അങ്കുരിക്കുമായിരിക്കാം. പക്ഷെ താഴെ പ്രസ്താവിക്കുന്ന സംഗതികളാലോചിക്കുമ്പോൾ അവർ തന്നെ അനുകമ്പാപുരസ്സരം എന്നെ അനുഗ്രഹിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു.

ജയദേവരുടെ അനിർവ്വചനീയമായ മാഹാത്മ്യംകൊണ്ടും മററും ഹിമവത്സേതുപര്യന്തം പ്രചാരംവന്നിരിക്കുന്ന ഈ ദിവ്യമായ അഷ്ടപദിഗ്രന്ഥത്തിലെ ഗാനങ്ങളും ശ്ലോകങ്ങളും പാടി മഹാരസികന്മാരായ ഗായകന്മാർ പരമാനന്ദഭരിതന്മാരായിട്ടു ദിവസങ്ങൾ നിമിഷകല്പങ്ങളാക്കി നയിക്കുക പതിവാണു. സംഗീതനിപുണന്മാൎക്കു സാഹിത്യനൈപുണ്യമില്ലാതെയും സാഹിത്യവിദഗ്ദ്ധന്മാൎക്കു സംഗീതത്തിൽ വൈദഗ്ദ്ധ്യമില്ലാതെയുമാണല്ലൊ പ്രായേണ ലോകത്തിൽ കണ്ടുവരുന്നതു. വിശിഷ്യ ഇഹത്തിലും പരത്തിലും പരമപദപ്രാപ്തിക്കു കലികാലത്തു പ്രത്യേകിച്ചും സ്വീകാരയോഗ്യമായ സ്തോത്രോച്ചാരണം അക്ഷരം തെറാതെയും “അൎത്ഥംബുദ്ധ്വാശബ്ദോച്ചാരണം” എന്ന

ന്ത്യായേന പ്രാധാന്യത്തെ അൎഹിക്കുന്ന അൎത്ഥത്തെ അറിഞ്ഞും അ-നുഷ്ഠിച്ചാൽമാത്രമെ സഫലമാകയുള്ളൂ. പ്രത്യുത അക്ഷരവൈകല്യത്താദിം മറ്റും ചെയ്യുന്ന സ്തോത്രപാഠം തിരെ നിഷ്ഫലമായിത്തീരുന്നതിന്നു പുറമെ, മഹാപാതകത്തിന്നു ഹേതുവായും ഭവിക്കുന്നതാണെന്ന് സൎവ്വസാധാരണങ്ങളും നിരാക്ഷേപവുമായ സംഗതിയാണല്ലൊ. എന്നിരിക്കെ വളരെക്കാലം മുതല്ക്കുതന്നെ 'അഷ്ടപദി' എന്ന ഈ ദിവ്യഗ്രന്ഥത്തിന്നു മലയാളത്തിൽ ചില അച്ചടിപ്പിശാചുക്കളുടെ ആവേശം നിമിത്തം അതിന്റെ പ്രാരംഭത്തിൽതന്നെ "അഷ്ടപതി" എന്നും മറ്റും അസംബന്ധം എഴുതിയിരിക്കുന്നതും ശരീരാംഗങ്ങളുടെ മഹിമാനുസരണം ആ പിശാചുക്കൾ ഭക്ഷിച്ചിരിക്കുന്നതും ചില അക്ഷരങ്ങൾ തലകീഴായി കാണുന്നതും മഹാശോചനീയം തന്നെ. തന്നിവൃത്തിക്കുവേണ്ടി യഥാമതി ഉദ്യമിപ്പാനുള്ള മോഹവും ഇതു സാധിക്കുമായതുകൊണ്ടു ഈശ്വരകടാക്ഷം ഉണ്ടാവുമെന്നുള്ള വിശ്വാസവുമാണ് എന്നെ ഈ മഹൽകാൎയ്യത്തിലേക്കു പ്രേരിപ്പിച്ചതു.

ഇനി ഈ ഗ്രന്ഥത്തിൽ പ്രതിപാദിക്കുന്ന വിഷയത്തെപ്പററി ചിലൎക്കുണ്ടാകാവുന്ന സംശയങ്ങൾക്കു യഥാമതി സമാധാനം പറയുവാൻ ശ്രമിക്കാം.

൧. അധൎമ്മം നീക്കി ധൎമ്മം സ്ഥാപിപ്പാനവതരിച്ചിരിക്കുന്ന മഹാവിഷ്ണുവായ ശ്രീകൃഷ്ണൻതന്നെ അധൎമ്മകോടികളിൽവെച്ചു പ്രഥമഗണനീയമായ പരദാരപരിഗ്രഹണം ചെയ്തതുചിതമൊ?

൨. ശ്രീകൃഷ്ണൻ ഗോപികാസംഗം ചെയ്യുമ്പോൾ അവരുടെ ഭൎത്താക്കന്മാൎക്കു അദ്ദേഹത്തിന്റെനേരെ ദ്വേഷം ജനിച്ചിട്ടില്ലയോ?

൩. കേവലം ബാലനായിരിക്കുന്ന ശ്രീകൃഷ്ണൻ സ്വന്തചാതുൎയ്യം കൊണ്ടു ഗോപികമാരെ രഞ്ജിപ്പിച്ചതെങ്ങിനെ?

൪. രാധാമാധവന്മാരുടെ എത്രയോ ഗോപ്യമായ രതിക്രീഡാ ഭക്തവത്സലനായ ജയദേവർ ഈ ഗ്രന്ഥത്തിൽ ഇത്രയും വൎണ്ണിച്ചതു ദൈവവിരോധമല്ലെ?

ചോ. ഈ ഗ്രന്ഥം ഭക്തന്മാൎക്കുപകാരപ്രദമാകേണമെങ്കിൽ അവരുടെ മനസ്സിനെ ദുൎവ്വിഷയങ്ങളിൽ പ്രവേശിപ്പിച്ചു അധഃപതിപ്പിക്കുന്ന ശൃംഗാരവിഷയത്തെ വൎണ്ണിച്ചതു യുക്തമാണോ?

ഉ. പരദാരപരിഗ്രഹണമാകുന്ന മഹാദുഷ്കൎമ്മം ചെയ്താൽ നരകപ്രാപ്തിയാണെന്നല്ലെ ഉള്ളു. പക്ഷെ നിൎമ്മലനായ ശ്രീകൃഷ്ണനു കൎമ്മബാധയില്ലല്ലൊ. പിന്നെ എങ്ങിനെയാണെ അദ്ദേഹത്തെ കൎമ്മം ബാധിക്കുന്നതും അദ്ദേഹത്തിന്റെ കൎമ്മം നമ്മെ വിശേഷിക്കുന്നതും? തനിക്കു കൎമ്മഫലത്തിൽ ഇച്ഛയില്ലെന്നാൽതന്നെ കൎമ്മം ബാധിക്കയില്ലെന്നും ഭഗവാൻ ശ്രീകൃഷ്ണൻതന്നെ ഭഗവൽഗീതയിൽ പറഞ്ഞിട്ടുണ്ടു. “ന മാം കൎമ്മാണി ലിമ്പന്തി ന മെ കൎമ്മഫലെ സ്പൃഹാ” — നാരദീയത്തിലും ഇതുതന്നെ യാണല്ലൊ സ്പഷ്ടമായി പ്രതിപാദിച്ചിരിക്കുന്നതു. “ധൎമ്മ്യം പഥ്യം തെ വചനം കൎമ്മ തു നൈവ നിൎമ്മലസ്യ വിശേഷസ്യം.” സുകൃതം കൂടാതെ കണ്ടു ഭഗവൽസേവക്കു ആൎക്കും തന്നെ സാധിക്കുന്നതല്ല. രോഗാതുരന്മാരായിട്ടും വിഷയാനുരക്തന്മാരായിട്ടും ആത്മജിജ്ഞാസുക്കളായിട്ടും ജ്ഞാനികളായിട്ടും ഇങ്ങിനെ നാലുപ്രകാരത്തിലാകുന്ന ജനങ്ങൾ ഈശ്വരനെ സേവിക്കുന്നതു. ഇതെല്ലാമാണ് ഏതേതു വിഷയങ്ങളെ ഉദ്ദേശിച്ചു ഈശ്വരനെ അതാതുവിധം സേവിക്കുന്നതു അവൎക്ക് അതാതു കാൎയ്യങ്ങളെല്ലാം സാധിച്ചു ഒടുവിൽ മുക്തിലഭിക്കുന്നു. എന്നു ഭഗവൽഗീതയിൽ ഭഗവാനാൽതന്നെ ഉപദേശിക്കപ്പെട്ടിരിക്കുന്ന ശ്ലോകങ്ങളുടെ സാരാംശത്തെ ശ്രീധരാചാൎയ്യർ സുബോധിനിയിൽ വാക്യരൂപേണ സംഗ്രഹിച്ചിരിക്കുന്നു. “ഏവം കാമിനോപി സന്തഃ കാമപ്രാപ്ത്യൈ പരമേശ്വരം മാമേവ ഭജന്തി തെ കാമാൻ പ്രാപ്യ ശനൈൎമ്മുച്യന്തെ.” ഇപ്രകാരം, ഭക്താനുഗ്രഹതല്പരനായിരിക്കുന്ന ഭഗവാൻ തന്നിൽ അത്യന്തം അനുരാഗശാലിനികളും ഭഗവൽസേവാപരായണകളുമായിരിക്കുന്ന ഗോപികമാരുടെ അനുരാഗത്തെ സഫലീകരിച്ചു ഒടുവിൽ അവൎക്ക് മുക്തികൊടുക്കയും ചെയ്തു. വിശിഷ്യ, ഗോപ്യഃ കാമാൽ ഭയാൽ കംസോ ദ്വേഷാച്ചൈദ്യാദയോ നൃപാഃ സംബന്ധാദ്വൃഷ്ണയഃ സ്നേഹാദ്യൂയം ഭക്ത്യാ വയം വി

മൈ., എന്തു വിധമായാലും വേണ്ടില്ല, ഭഗവൽസ്മൃതികൊണ്ടു മുക്തി എന്നാണ് ഈ അഭിയുക്തവചനംകൊണ്ടു സിദ്ധിക്കുന്നത്. പിന്നെ ആ ഗോപസ്ത്രീകൾ കേവലം വിഷയാസക്തകളല്ലായിരുന്നു എന്നു മാത്രമല്ല ആന്തരത്തിൽ അവർ ഭഗവത്തത്വങ്ങളെല്ലാം സൂക്ഷ്മമായി ഗ്രഹിച്ചവരായിരുന്നു എന്നും ഗോപികാഗീതകൊണ്ടുതന്നെ തെളിയുന്നുണ്ട്. "ന ഖലു ഗോപികാനന്ദനോ ഭവാനഖിലദേഹിനാമന്തരാത്മദൃക്" ഭക്തവത്സലനായിരുന്നതായ ഭഗവാൻ ഭക്തന്മാൎക്ക് അഭീഷ്ടദാനം ചെയ്വാൻ വേണ്ടി മനുഷ്യരൂപേണ അവതരിച്ച് അതിപ്രേമയുക്തകളായ ഗോപസ്ത്രീകളോടുകൂടെ ഇങ്ങിനെ ക്രീഡിച്ചതു ആ ഭാഗ്യവതികളിൽ അവിടേക്കുണ്ടായ ആശ്രിതവാത്സല്യത്തിന്റെ അമേയത്വം എന്നുമാത്രമെ നമുക്കു വിചാരിപ്പാനുള്ളു. ത്രേതായുഗത്തിൽതന്നെ ഭഗവദവതാരമൂൎത്തിയായി ജഗന്മോഹനനായിരുന്ന ശ്രീരാമചന്ദ്രനെ അനേകം സ്ത്രീകൾ കണ്ടു മോഹിച്ചു തങ്ങളെ സ്വീകരിക്കേണമെന്നു വീണ്ടും അപേക്ഷിച്ചിട്ടും അവരുടെ സുകൃതവൈകല്യത്താലും അദ്ദേഹത്തിന്റെ അപ്പോഴത്തെ ഏകപത്നീവ്രതത്താലും മറ്റും ആ അപേക്ഷ അപ്പോൾ അദ്ദേഹം സ്വീകരിച്ചില്ല. തന്നിമിത്തം ആ സ്ത്രീകൾ പുനൎജ്ജന്മങ്ങളിലും വാസനാബലത്താൽ ഭഗവാനെത്തന്നെ സ്മരിച്ചു ഭക്തിപൂൎവ്വം അപേക്ഷിക്കയും ആ അപേക്ഷയെ സഫലീകരിപ്പാൻ വേണ്ടിയാണു പരമദയാലുവായ ഭഗവാൻ ഇപ്രകാരം പ്രവൃത്തിച്ചതു എന്നു വൃദ്ധവാക്യവും ഉണ്ട്. "അപേക്ഷയുള്ളോരു ജനത്തിനെല്ലാമുപേക്ഷ കൂടാതെ കൊടുക്കുമീശൻ" എന്നാണല്ലൊ ആപ്തവാക്യം. നിഖിലലോകനിയന്താവായ ശ്രീകൃഷ്ണൻ ഗോപികാസംഗം ചെയ്തതു അത്യന്തം യുക്തമായി എന്നു ഇനിയും അനേകം പ്രമാണങ്ങളും യുക്തികളും ആലോചിച്ചാൽ നമുക്കു ബുദ്ധിവിഷയമായി തീരുന്നതാണ്.

൨. ശ്രീകൃഷ്ണന്റെ ഗോപികാക്രീഡനവേളയിൽ അവരുടെ ഭൎത്താക്കന്മാൎക്ക് അദ്ദേഹത്തോടു യാതൊരു ദ്വേഷവും ഉണ്ടായിട്ടില്ല. അതു എന്തുകൊണ്ടെന്നാൽ അവൎക്ക് അവരുടെ ഭാൎയ്യമാർ ആ സമ

യുണ്ടും അവരെമോഹിപ്പിച്ചതു നായകനെന്നു തോന്നിയിരുന്നു. ഇതിനു പ്രമാണമായി ശുകവാക്യവും ഉണ്ടു. "നാസൂയൻ ഖലു കൃഷ്ണായ മോഹിതാസ്തസ്യ മായയാ മന്യമാനാഃ സ്വപാർശ്വസ്ഥാൻ സ്വാൻ സ്വാൻ ദാരാൻ വ്രജൌകസഃ"

൫. സ്തന്യപാനംചെയ്യുന്ന കാലത്തു തന്നെ പൂതനാമാരണാദ്യനേകങ്ങളായകാര്യങ്ങൾ ചെയ്ത ആ ദിവ്യപുരുഷന് രതിക്രീഡാചാതുര്യം കൊണ്ട് ഗോപികമാരെ രഞ്ജിപ്പിക്കാനാണോ പ്രയാസം? അദ്ദേഹത്തിനെന്തു ബാല്യകാലാദ്യവസ്ഥാഭിന്നത്വം, അദ്ദേഹം അചിന്ത്യമഹിമാവല്ലയോ?

൬. ഭഗവൽകരുണാമൃതപ്രവാഹസന്ദോഹപരിപൂർണ്ണമാനസനായ ശ്രീജയദേവർ രാധാമാധവന്മാരുടെ ഓരോ രഹഃക്രീഡകൾ വർണ്ണിച്ചുവരുമ്പോൾ പത്തൊമ്പതാമത്തെ അഷ്ടപദിയിൽ "സ്മരഗരളഖണ്ഡനം മമ ശിരസി മണ്ഡനം ദേഹി പദപല്ലവമുദാരം" എന്നെഴുതുവാൻ മനസ്സിൽ തോന്നിയാറെ, ജഗദീശ്വരനായ ശ്രീകൃഷ്ണൻ രാധയോടു ഇത്രയും പ്രാകൃതമായി പറഞ്ഞിട്ടുണ്ടാകുമൊ? ഇല്ലെങ്കിൽ ഇങ്ങിനെ എഴുതിയാൽ മഹാദോഷമുണ്ടല്ലോ എന്ന് വിചാരിച്ചു വേറെ പദങ്ങളും ആലോചിച്ചുകൊണ്ടു സ്നാനത്തിന് പോയി. ആ സമയത്തു സാക്ഷാൽ ശ്രീകൃഷ്ണൻതന്നെ ജയദേവരുടെ വേഷം ധരിച്ചു അദ്ദേഹത്തിന്റെ ആശ്രമത്തിൽ ചെന്ന് പത്മാവതിയോടു ഓലയും എഴുത്താണിയും വാങ്ങി ജയദേവരുടെ മനസ്സിലുദിച്ച "സ്മരഗരളഖണ്ഡനം" ഇത്യാദി പദങ്ങൾ എഴുതികൊടുത്തു പോയി. ജയദേവർ തനിക്കു ആദ്യം തോന്നിയ പദങ്ങൾ കൂടാതെ സന്ദർഭാനുഗുണങ്ങളായ പദങ്ങൾ തോന്നാഞ്ഞതിനാൽ അത്യന്തം വിഷാദത്തോടെ ആശ്രമത്തിൽ മടങ്ങിവന്ന് ആ പദങ്ങൾതന്നെ എഴുതുവാൻ ഗ്രന്ഥമെടുത്ത് നോക്കിയപ്പോൾ തന്നിൽ ആകസ്മികമായി ഉദിച്ചിരുന്ന പദങ്ങൾതന്നെ അതിൽ എഴുതി കാണുകയാൽ അതിവിസ്മയത്തോടെ ആരാണ് ഇതിൽ എഴുതിയത് എന്നു തന്റെ ധർമ്മപത്നിയോടു ചോദിച്ച് യഥാർത്ഥമെ

ല്ലാം ഗ്രഹിച്ച്, സാക്ഷാൽ ശ്രീകൃഷ്ണൻതന്നെയാണ ഇങ്ങിനെ എഴുതിയതെന്നറിയ്ക്കയാകൂ, പരമാനന്ദഭരിതനായ്ത്തീൎന്നതിന്ന് ശേഷം അദ്ദേഹം എനിക്ക തോന്നുന്നതെല്ലാം വാസ്തവമാണെന്നും ഞാനുതന്നെ എഴുതുന്നതു് ഭഗവാന്നതിപ്രിയമാണെന്നും മനസ്സുകൊണ്ടു സങ്കല്പിച്ച്, ഈവിധം എഴുതിയതാണ്. സത്തുക്കൾക്ക സന്ദേഹകാൎയ്യങ്ങളിൽ അവരുടെ മനസ്സിൽ തോന്നുന്നതു തന്നെയാണ പ്രമാണമായിട്ടുള്ളൂ എന്നും യഥാൎത്ഥവക്താവായിരിക്കുന്ന കാളിദാസൻ പറഞ്ഞിട്ടുണ്ടു. "സതാം ഹി സന്ദേഹപദേഷു വസ്തുഷു പ്രമാണമന്തഃകരണപ്രവൃത്തയഃ" സകല മഹാത്മാക്കളാലും സൎവ്വോത്തമമായ ഉത്തമഗ്രന്ഥമെന്ന് ശ്ലാഘിക്കപ്പെടുന്ന അഭിനന്ദിക്കപ്പെട്ടിരിക്കുന്ന ശ്രീഭാഗവതത്തിൽതന്നെ ശുകബ്രഹ്മഷിയാലും "കസ്യാംചിന്നാട്യവിക്ഷിപ്തകുണ്ഡലത്വിഷമണ്ഡിതം ഗണ്ഡം ഗണ്ഡേ സന്ദധത്യാ അദാത്താംബൂലചൎവ്വിതം" ഇത്യാദി പദ്യങ്ങളെക്കൊണ്ട് അത്യന്തം വിശദമായിട്ടുതന്നെയാണ ഉപദേശിക്കപ്പെട്ടിരിക്കുന്നതു. സത്തുക്കളെല്ലാം പൂൎവ്വികന്മാരുടെ വൎത്മാവിനെ അനുവൎത്തിക്കുന്നതു ലോകരീതിയാണെല്ലൊ. ഇത്യാദി സംഗതികളെക്കൊണ്ടു ഈ പ്രകൃതഗ്രന്ഥകൎത്താവായിരിക്കുന്ന ജയദേവൎക്ക ഏതാദൃശരീത്യാ വൎണ്ണിച്ചതുകൊണ്ടു ദൈവവിരോധം തീരെ ഉണ്ടായില്ലെന്ന മാത്രമല്ല അനന്യമായ ദൈവാനുകൂല്യമുണ്ടാകുമെന്ന് നമുക്ക അനുമാനിക്കാം. ഭഗവത്ഭക്തോത്തമനായ മേപ്പത്തൂർ നാരായണഭട്ടതിരിപ്പാട് രാസക്രീഡ വായിച്ചതിനാൽ തനിക്കുണ്ടായ ആശ്ചൎയ്യാതിരേകത്തെയാണല്ലൊ പദ്യത്രയേണ പ്രകടിപ്പിച്ചിരിക്കുന്നതു. "ബ്രഹ്മേശാനമുഖാനപീഹ പശുപാംഗനാസു ബഹ്വാദരാൻ. ഭാഗ്യാവജ്ഞയതെ ഹി സുചിരാവാൽ ശോകോപാധിയോ യത്രതോ വാ ന വാ സ്യാൽ തത്സാരോപകം തദ്രൂപം ലബ്ധമാസീൽ ഭാഗ്യം ഭാഗ്യം പാഹി മാം മരുതേശ."

൩. കവി ഒരു കാവ്യം നിൎമ്മിക്കയാണെങ്കിൽ രാഗികൾക്കും മുമുക്ഷുക്കൾക്കും ഒരുപോലെ അതിൽ പ്രവൃത്തിയുണ്ടാവണം. അതിന്നു ഈ ഗ്രന്ഥംപോലെ വേറെയൊന്നുണ്ടോ എന്നു സംശയമാണ്.

ശൃംഗാരരസത്തിൽ രുചിക്കുന്ന ഭോഗികളെയാണല്ലൊ ലോകത്തിൽ അധികപക്ഷവും കാണ്മാനുള്ളൂ. തന്നിമിത്തം ലോകാനുഗ്രഹതല്പരനായ കവി ഭവരോഗശമനമായ ശാന്തിരസമാകുന്ന ഔഷധം അത്യന്തം മധുരമായ ശൃംഗാരരസത്തിൽ കലക്കി ഈ ഗ്രന്ഥമാകുന്ന പാത്രത്തിൽ എത്ര കാലം പാനംചെയ്താലും ഒരു ലേശംപോലും കുറയാത്തവണ്ണം നിറച്ചുവെച്ചിരിക്കുന്നതു കണ്ടാൽ ആരുടെ മാനസാംഭോജമാണ് വികസിക്കാതിരിക്കുന്നതു? ഇനിയും ഇതുപോലെ തന്നെ ഓരോരോ യുക്തികളാലോചിച്ച് ഇദ്ദേഹത്തിന്റെ എതല്ലാരീതിയിലുള്ള ഗ്രന്ഥനിൎമ്മാണം ബഹുമാനനീയമാണെന്നു ദൃഢമായി സ്ഥാപിക്കുവാൻ ശ്രമിക്കുന്നതാണു നമുക്കു വലുതായ ശ്രേയസ്സ്. വാസ്തവമറിയാതെകണ്ട് ദുഷ്യാരോപണം ചെയ്യുന്ന ലോകസ്വഭാവത്തെ അംഗീകരിക്കുന്നതു മഹാ കഷ്ടം തന്നെ.

കവിരാജരാജനായിരിക്കുന്ന ജയദേവൻ ഇന്നും യശശ്ശരീരിയായി ജീവിക്കുവാൻ നിദാനഭൂതമായിരിക്കുന്ന ഈ ഗ്രന്ഥത്തിനു വ്യാഖ്യാനരീതിയിൽ ചിലതൊക്കെ എഴുതിത്തീൎക്കുവാൻ സാധിച്ചകാൎയ്യത്തിൽ, "ഗുണവല്പാത്ര സംസൎഗ്ഗാദ്യാതി സ്വല്പോപി ഗൌരവം" ഇത്യാദി നീതിവാക്യാനുസാരേണ ഈ വിശിഷ്ടഗ്രന്ഥസംസൎഗ്ഗത്താലും ഗുരുകാരുണ്യാതിരേകത്താലും ഈ വ്യാഖ്യാനം സഹൃദയന്മാർ ആദരിക്കുമെന്നും സ്വജനങ്ങൾ തങ്ങളുടെ കൃത്യാനുഷ്ഠാനത്തിനു ഭംഗം വരാതിരിപ്പാൻ വേണ്ടി മന്ദബുദ്ധിയായിരിക്കുന്ന എന്റെ അജ്ഞതകൊണ്ടോ മറ്റോ ഇതിൽ ശൈഥില്യങ്ങൾ വന്നിട്ടുണ്ടെങ്കിൽ അവയെ ക്ഷമിക്കാനിച്ഛതരുമെന്നും മാത്രമേ എനിക്കു സമാധാനമുള്ളൂ. അതിനാൽ ഈ വ്യാഖ്യാനം നിൎമ്മത്സരന്മാരായ വിദ്വാന്മാരുടെ മു

ബ്ധാകെ സദയം സമർപ്പിച്ചുംകൊണ്ടു ഇതാ ഞാനിതിൽനിന്നു വിരമിക്കുന്നു.

"ഗച്ഛതഃ സ്ഖലനം ക്വാപി
ഭവത്യേവ പ്രമാദതഃ
നിന്ദന്തി ദുർജ്ജനാസ്തത്ര
സമാദധതി സജ്ജനാഃ"



# ശ്രീജയദേവൻ



ഭഗവത്ഭക്തന്മാർക്കുംവേണ്ട, രസികശിരോമണികളായ സകല വിദ്വാന്മാർക്കും പരമാനന്ദപ്രദമായിരിക്കുന്ന ഈ അഷ്ടപദീഗ്രന്ഥം കേവലം കേരളഭാഷയെ മാത്രം അംഗീകരിച്ചുകൊണ്ടിരിക്കുന്ന ജനങ്ങൾക്കുംകൂടി ഉപകരിക്കേണമെന്നുള്ള ആഗ്രഹത്താൽ ഒരു വ്യാഖ്യാനം എഴുതി പ്രസിദ്ധീകരിക്കുന്നതോടുകൂടി പ്രകൃത ഗ്രന്ഥകർത്താവായിരിക്കുന്ന മഹാത്മാവിന്റെ ഒരു ജീവചരിത്രം എഴുതുന്നതായാൽ അതു സഹൃദയന്മാർക്കു ഹൃദയാഹ്ലാദകരമായിത്തീർന്നേക്കാമെന്നു വിചാരിച്ചു ഞാനതിന്നു ആരംഭിക്കുന്നു.

നമ്മുടെ പൂർവ്വികന്മാരുടെ ഇടയിൽ മഹാത്മാക്കളുടെ ജീവചരിത്രം എഴുതുക എന്നുള്ള സമ്പ്രദായം പ്രായേണ ഇല്ലാതിരുന്നതിനാൽ പ്രകൃതഗ്രന്ഥകാരനായ ജയദേവനെന്ന മഹാത്മാവിന്റെ ചരിത്രവും പൂർണ്ണമായി ഒരു ഗ്രന്ഥത്തിലും കാണുന്നില്ല. അതുകൊണ്ടു ശ്രീമൽ ചന്ദ്രദത്തവിരചിതമായ ഭക്തമാല മുതലായ ഗ്രന്ഥങ്ങളിൽനിന്നു അദ്ദേഹത്തിന്റെ ചരിത്രത്തെ ഞാൻ മധുകരവൃത്ത്യാ സംഗ്രഹിച്ചു സംക്ഷിപ്തരൂപേണ എഴുതിക്കൊള്ളുന്നു.

ജഗന്നാഥനഗരത്തിനടുത്ത് ഉല്ക്കല എന്നു പേരായ ദേശത്ത് ബ്രാഹ്മണവർഗ്ഗക്കാരുടെ കിന്ദുബില്വം എന്ന പ്രസിദ്ധമായ ഒരു ഗ്രാമമുണ്ടായിരുന്നു. അവിടെ താമസിച്ചിരുന്ന ശ്രീഭോജദേവനെന്ന മഹാബ്രാഹ്മണന്റെയും അദ്ദേഹത്തിന്റെ ധർമ്മപത്നിയായ രാധാദേവിയുടെയും പുണ്യപൂരം മൂർത്തിമത്തായി സന്താനരൂപേണ ജനിച്ച മഹാത്മാവിനെയാണ് ജയദേവനെന്ന് പറയുന്നതു. അദ്ദേഹം ബാല്യത്തിൽതന്നെ മഹാ വിഷ്ണുഭക്തനും വിദ്യാഭ്യാസത്തിൽ അതിതല്പരനും മഹാ ശാന്തശീലനും ആയിരുന്നു. പിന്നീടു ആ മഹാനുഭാവൻ ബന്ധുവൃന്ദാദികളോടുകൂടി സർവ്വശാസ്ത്രപാരംഗതനാ

യി സച്ചിദാനന്ദസ്വരൂപചിന്താചിത്തനായിട്ട് തന്നെ ഓരോരൊ വിജനസ്ഥലങ്ങളിൽ സുഖമായി വസിച്ചു. ആ കാലത്തു കിന്ദുബില്വപുരമെന്ന ഗ്രാമത്തിൽതന്നെ വസിച്ചിരുന്ന ദേവശർമ്മാവെന്ന മഹാബ്രാഹ്മണൻ സന്താനരാഹിത്യത്താൽ അത്യന്തസന്താപത്തോടുകൂടി ആ ഗ്രാമത്തിന്നടുത്തുള്ള ജഗന്നാഥക്ഷേത്രത്തിൽ ചെന്ന് കൃഷ്ണസ്വാമിയുടെ മുമ്പാകെ ദണ്ഡനമസ്കാരവും ചെയ്ത് "അല്ലയോ സ്വാമിൻ, ഭവൽപ്രസാദത്താൽ എനിക്കു സന്താനങ്ങളുണ്ടായാൽ പ്രഥമസന്താനത്തെ ഭവദഗ്രത്തിങ്കൽ സമർപ്പണം ചെയ്തുകൊള്ളാം" എന്നിങ്ങിനെ പ്രതിജ്ഞയും ചെയ്തു മനസ്സിൽ നല്ലവണ്ണം പ്രാർത്ഥിച്ചുകൊണ്ടു സ്വമന്ദിരത്തെ പ്രാപിച്ചതിന്നു ശേഷം, കുറെക്കാലം കഴിഞ്ഞപ്പോൾ അദ്ദേഹത്തിന്നു തന്റെ ധർമ്മപത്നിയിൽ ആദ്യംതന്നെ അഗണ്യഗുണസ്വരൂപിണിയായി ഒരു കന്യകയും പിന്നെ അതിമനോഹരന്മാരും സുശീലന്മാരുമായ പുത്രന്മാരും ജനിച്ചു. ആ സന്താനങ്ങളുടെ മുഖചന്ദ്രാവലോകനംകൊണ്ടു സദാ വികസിച്ചിരുന്ന മനഃകുമുദത്തോടുകൂടിയ ആ ദേവശർമ്മാവ് പിന്നീടൊരു ദിവസം പൂർവ്വപ്രതിജ്ഞാനുസാരേണ കന്യകയോടുകൂടി ജഗന്നാഥക്ഷേത്രത്തിൽ പോയി സ്വാമിയെ നമസ്കരിച്ച്, "അല്ലയോ സ്വാമിൻ, ഭവാനെന്നിൽ നല്ലവണ്ണം കടാക്ഷിച്ചിരിക്കയാൽ എനിക്കു ആദ്യം ഉണ്ടായ പുത്രിയെ ഞാൻ പൂർവ്വനിശ്ചയപ്രകാരം നിന്തിരുവടിക്കായിക്കൊണ്ടിതാ അർപ്പിക്കുന്നു. സ്വാമിൻ ഇവളെ സ്വീകരിക്കേണമേ!" എന്നു ഭക്തിപൂർവ്വം അപേക്ഷിച്ചുകൊണ്ടു പുത്രിയുടെ കൈപിടിച്ചു നടയ്ക്കുനേരെ നിർത്തീട്ട് അദ്ദേഹം ക്ഷേത്രത്തിന്നു പുറത്തുപോയി താമസിക്കയും ചെയ്തു. "അല്ലയോ ദേവശർമ്മൻ! എനിക്കു വളരെ സന്തോഷമായി, ഞാൻ നിന്റെ പുത്രിയെ സ്വീകരിച്ചു, എങ്കിലും നീ ഈ കന്യകയെ കൊണ്ടുപോയി എന്റെ മഹാപ്രിയനായിരിക്കുന്ന ജയദേവനുകൊടുക്ക. ഞാനും അദ്ദേഹവും തമ്മിൽ യാതൊരു ഭേദവും ഇല്ല. ഈ കാര്യത്തിൽ നീ ഒട്ടും തന്നെ സംശയിക്കേണ്ട"— എന്നു സാക്ഷാൽ ശ്രീകൃഷ്ണസ്വാമി ദേവശർമ്മാവിനോടു അന്നുതന്നെ സ്വപ്നത്തിൽ ഉപദേശിച്ചു. അദ്ദേഹം ആ സ്വപ്നം കണ്ടിട്ട് അത്യന്തം വിസ്മയത്തോടുകൂടിയിരിക്കു

മ്പോൾ, ആ ജഗന്നാഥക്ഷേത്രത്തിലെ ശാന്തിക്കാരൻ ഇതേപ്രകാരം സ്വപ്നംകാണുകയാൽ വേഗത്തിൽ ആ ദേവശൎമ്മാവിന്റെ അടുക്കെ വന്നു് സ്വപ്നവൃത്താന്തങ്ങളെല്ലാം അറിയിച്ചു. ദേവശൎമ്മാവു് അതുകേട്ടിട്ടു് വളരെ വിശ്വാസത്തോടുകൂടി ഉടനെത്തന്നെ ക്ഷേത്രത്തിൽ പോയി സ്വാമിയെ സാഷ്ടാംഗം നമസ്കരിച്ചു് തന്റെ പുത്രിയേയും കൂട്ടിക്കൊണ്ടു് ഗ്രാമത്തിന്നു് പുറത്തുപോയി ജയദേവനെ അന്വേഷിച്ചു അലഞ്ഞുനടക്കുമ്പോൾ ഒരു പൎണ്ണശാലയുടെ അന്തൎഭാഗത്തു ജയദേവൻ സദാ ഈശ്വരസ്മരണയാൽ മനസ്സു ലയിപ്പിച്ചും ഓരോരോ ശാസ്ത്രങ്ങൾ നോക്കിയും സ്ഥിതിചെയ്യുന്നതു കണ്ടു. ദേവശൎമ്മാവു് ദൎശനമാത്രത്തിൽത്തന്നെ അദ്ദേഹത്തിനെ നമസ്കരിച്ചു് "അല്ലയോ ജയദേവൻ, സാക്ഷാൽ ജഗന്നാഥസ്വാമിയുടെ ആജ്ഞാനുസാരേണ എന്റെ പ്രഥമപുത്രിയായ ഈ പത്മാവതിയെ ഭവാനായിട്ടു അൎപ്പിക്കുന്നു" എന്നു പറഞ്ഞു. ജയദേവൻ അതു കേട്ടിട്ടു ദേവശൎമ്മാവിനോടു— "ഞാൻ മഹാ ദരിദ്രനാണു! എനിക്കിരിക്കാൻ പോലും ഒരു ഗൃഹം തന്നെയില്ലല്ലൊ. പിന്നെ എന്തിനെ ഞാൻ വിവാഹംചെയ്യുന്നു? വിശേഷിച്ചു എനിക്കു ഈവക കാൎയ്യങ്ങളിൽ അശേഷം ശ്രദ്ധയും ഇല്ല. പിന്നെ സ്വാമിയുടെ ആജ്ഞയാണെന്നും മറ്റും പറയുന്നതു ശുദ്ധമെ വ്യാജംതന്നെ" എന്നു മറുവടിപറഞ്ഞു. ആ ദേവശൎമ്മാവു ജഗന്നാഥക്ഷേത്രത്തിലെ ശാന്തിക്കാരനും താനുംകൂടി തന്റെ പുത്രിയെ സ്വീകരിക്കേണമെന്നു വീണ്ടും അപേക്ഷിച്ചിട്ടും അദ്ദേഹത്തിന്നു ഒരു കുലുക്കവുമില്ലെന്നു കണ്ടപ്പോൾ പത്മാവതിയെ ആ മഹാനുഭാവന്റെ മുമ്പാകെ നിൎത്തി, "അല്ലയോ പുത്രി, നിന്റെ ഭൎത്താവു ഇദ്ദേഹമാകുന്നു. നീ ഇദ്ദേഹത്തിനെ വേണ്ടതുപോലെ ശുശ്രൂഷിക്കണം. അങ്ങിനെ ശുശ്രൂഷിച്ചാൽ നിനക്കു പരമാനന്ദമനുഭവിപ്പാൻ കഴിയും" എന്നുപദേശിച്ചു തന്റെ ആശ്രമത്തിങ്കലേക്കു മടങ്ങിപ്പോകയുംചെയ്തു. പത്മാവതി അവിടെ വളരെ നേരം ഏററവും വിനയത്തോടെ സ്ഥിതിചെയ്യുന്നതു കണ്ടപ്പോൾ പരമകാരുണികനായ ശ്രീജയദേവൻ, "നിന്റെ മാതാപിതാക്കന്മാർ നിന്നെ ഉപേക്ഷിച്ചുപോയല്ലൊ. പിന്നെ എന്താണു നീ ഈ കാനനമദ്ധ്യത്തിൽ ഏകാകിനി

യായി സ്ഥിതിചെയ്യുന്നതെ"ന്നു ചോദിച്ചാറെ, "അല്ലയൊ ഭഗവൻ! എന്താണിങ്ങനെ പറയുന്നതു? അച്ഛൻ എന്നെ അങ്ങേയ്ക്കായിക്കൊണ്ടു തന്നെല്ലൊ. അതിനാൽ ദൈവാധീനയായി നിരപരാധിയായിരിക്കുന്ന എന്നെ ഉപേക്ഷിക്കുന്നു എങ്കിൽ ഒരു സ്ത്രീയായ ഞാൻ ഈ വാർകാട്ടിൽ എന്തു ചെയ്യും?" — എന്നിങ്ങിനെ ആ ദേവി മഹാ സങ്കടത്തോടുകൂടി മറുവടിപറഞ്ഞു. ഇവൾ പറയുന്നതു വാസ്തവമാണെന്നും ഇവളെ ഉപേക്ഷിക്കുന്നതായാൽ മഹാ പാതകം സംഭവിക്കുമെന്നും അതിനാൽ ഇവളുടെ പിതൃഗൃഹത്തിൽതന്നെ പോയി ഇവളെ യഥാവിധി വിവാഹംചെയ്യുന്നതാണു ഉചിതമെന്നും ജയദേവൻ നിശ്ചയിച്ചു അവളെ കൂട്ടിക്കൊണ്ടു അദ്ദേഹത്തിന്റെ ആശ്രമത്തിൽ പോയി, അവിടെവെച്ചു പാണിഗ്രഹണവും ചെയ്തു. പിന്നീടു ഒരാശ്രമം തീർപ്പിച്ചു തന്റെ ധർമ്മപത്നിയായ പത്മാവതിയോടുകൂടി അദ്ദേഹം സുഖമായി വസിച്ചു. ആ ദമ്പതിമാർ ദിവസേന പരമഭക്തിയോടുകൂടി ശ്രീകൃഷ്ണസ്വാമിയെ പൂജിക്കയും ആ പൂജാവസാനത്തിങ്കൽ ദൈവീകമായ ഓരോരോ ഗാനങ്ങൾ പാടി നൃത്തംവെച്ചു പരമാനന്ദമഗ്നന്മാരായി വസിക്കുകയും പതിവായിരുന്നു. അങ്ങിനെ ഒരുദിവസം ഗാനംചെയ്യുമ്പോൾ ജയദേവർക്കു ആത്മനാ നിർമ്മിതമായിരിക്കുന്ന ഗാനങ്ങളെക്കൊണ്ടുതന്നെ ജഗദീശ്വരനെ സന്തോഷിപ്പിക്കണമെന്നൊരാഗ്രഹമുണ്ടായി. തന്നിമിത്തം അദ്ദേഹം രാധാമാധവന്മാരുടെ രഹഃക്രീഡാവർണ്ണനമായ അഷ്ടപദി എന്ന ഈ ഗ്രന്ഥത്തെ രചിപ്പാനാരംഭിച്ചു. ഗ്രന്ഥരചനാകാലത്തു ശ്രീകൃഷ്ണന്റെ രാധാനുനയനവാക്യമായ പത്തൊമ്പതാമത്തെ ഗാനത്തിൽ "മമശിരസി മണ്ഡനം ദേഹി പദപല്ലവം" എന്ന സന്ദർഭോചിതമായ പദങ്ങൾ എഴുതുവാൻ മനസ്സിലുദിച്ചപ്പോൾ ശ്രീകൃഷ്ണൻ സാക്ഷാൽ ജഗദീശ്വരനായിരിക്കുന്നസ്ഥിതിക്കു രാധയുടെ പാദം അദ്ദേഹം ശിരസ്സിൽ വെക്കുവാനായി ആജ്ഞാപിക്കുമോ എന്നും അങ്ങിനെ എഴുതിയാൽ അതൊരു അപരാധമായി തീർന്നേക്കുമോ എന്നും ജയദേവൻ ശങ്കിച്ചു വേറെ പ്രകൃതോചിതങ്ങളായ പദങ്ങളാലോചിച്ചുകൊണ്ടു കുളിക്കാൻപോയി. ആ സമയത്തു ശ്രീകൃഷ്ണൻ ജയദേവരുടെ വേഷം ധരിച്ചു അദ്ദേഹ

ത്തിന്റെ ആശ്രമത്തിൽ വന്നു പത്മാവതിയോടു ആ പുസ്തകം എടുത്തുകൊണ്ടുവരുവാൻ പറഞ്ഞപ്പോൾ ആ ദേവി പുസ്തകം കൊണ്ടു കൊടുക്കയും അദ്ദേഹം അതു വാങ്ങി അതിൽ ജയദേവരുടെ സംശയത്തിന്നു വിഷയീഭൂതങ്ങളായ "മമശിരസി" ഇത്യാദി പദങ്ങളെ തന്നെ എഴുതിക്കൊടുത്തു കുളിക്കാനുള്ള ബദ്ധപ്പാടു നടിച്ചു അദ്ദേഹം അവിടെനിന്നു എഴുനീററുപോകയും ചെയ്തു. കുറെ കഴിഞ്ഞപ്പോൾ സാക്ഷാൽ ജയദേവൻ കുളി കഴിഞ്ഞു മടങ്ങി വന്നു നിത്യകൃത്യാനുഷ്ഠാനങ്ങളെല്ലാം ചെയ്തു വെറെ പ്രകൃതോചിതങ്ങളായ പദങ്ങളൊന്നും തോന്നായ്കയാൽ മുമ്പു തോന്നിയ പദങ്ങളെ തന്നെ എഴുതുവാൻ ആരംഭിച്ചപ്പോൾ ആ ഗ്രന്ഥത്തിൽ ആ പദങ്ങളെ തന്നെ എഴുതി കണ്ടതിനാൽ വിസ്മയാതിരെകത്തോടുകൂടി തന്റെ ധർമ്മപത്നിയെ വിളിച്ചു, "ആരാണ ഈ ഗ്രന്ഥത്തിൽ എഴുതിയിരിക്കുന്നതു?" എന്നു ചോദിച്ചു. "അല്ലയൊ നാഥ, എന്താണിങ്ങിനെയുള്ള ഭ്രമമുണ്ടാകുന്നതു? ഭവാൻ തന്നെയല്ലെ കുളിക്കാൻപോയതിന്നു ശേഷം വേഗത്തിൽ ഇങ്ങോട്ടു തന്നെ മടങ്ങിവന്നു എന്റെകയ്യിൽനിന്നു ഗ്രന്ഥവുംവാങ്ങി എഴുതി തിരികെ മടങ്ങിപ്പോയതു?" — എന്നിങ്ങിനെയുള്ള പ്രിയാപ്രതിവാക്യത്തെ കെട്ടു ജയദേവർ പരമാനന്ദത്തോടുകൂടി അന്നുരാത്രി കിടന്നുറങ്ങുമ്പോൾ തൃതീയയാമത്തിൽ ശ്രീകൃഷ്ണസ്വാമി അദ്ദേഹത്തിന്റെ അടുക്കെവന്നു ഗ്രന്ഥനിർമ്മാണം നിമിത്തവും ഞാൻ നിങ്ങളെ വളരെ പ്രസാദിച്ചിരിക്കുന്നു എന്നു പറഞ്ഞു. ഇത്യാദി സംഗതിയാൽ ശ്രീകൃഷ്ണൻ തന്നെയാണ നമ്മുടെ ഗ്രന്ഥത്തിൽ ഇങ്ങിനെ എഴുതിയതു എന്നു നിശ്ചയിച്ചും എന്റെ ധർമ്മപത്നിയായ പത്മാവതിക്കു പുരുഷോത്തമനെ ദർശിപ്പാൻ സാധിച്ചുവല്ലൊ എന്നു വിചാരിച്ചും ആ മഹാമനസ്കനായ ജയദേവൻ തന്റെ ധർമ്മപത്നിയോടുംകൂടി ദിവസേന പൂജാവസാനത്തിൽ നിജനിർമ്മിതമായ അഷ്ടപദി ഭക്തിവശതയോടുകൂടി ഗാനംചെയ്തു നടനംചെയ്കയും ഈ ഗ്രന്ഥംപൂർണ്ണമായി രചിച്ചതിന്നു ശേഷം സ്വാമിയുടെ പാദാരവിന്ദത്തിൽ അർപ്പിക്കയും തന്നിമിത്തം കൃതകൃത്യനായി വസിക്കയും ചെയ്തു. ആ കാലത്തു ഒരു ദിവസം ജയദേവരുടെ ജന്മഭൂമിയായ ജഗന്നാഥപുരത്തിലെ രാജാവ് ജയദേവനിർമ്മിതമായ അ

ഷ്ടപദി' കണ്ടിട്ട് വളരെ സന്തോഷിച്ച് ആ കാവ്യം തന്റെ മുമ്പിൽ വെച്ചുകൊണ്ടു അതിന്നു അനുരൂപമായി വേറെ ഒരു അഷ്ടപദി നിർമ്മിക്കയും പിന്നീട അതു വിദ്വാന്മാരുടെ കൈവശം കൊടുത്തു, "ഇന്നുമുതല്ക്ക് നമ്മളാൽ കല്പിച്ചുണ്ടാക്കപ്പെട്ടിരിക്കുന്ന ഈ 'അഷ്ടപദി'തന്നെ സർവ്വദാപ്യം അഭിനന്ദിക്കപ്പെടേണ്ടതാണെന്നു മാത്രമല്ല ജയദേവനിർമ്മിതമായ അഷ്ടപദി ആരും ശീലിച്ചുപോകരുതെന്നും ഈ ആജ്ഞയെ അതിക്രമിക്കുന്നവൻ നമ്മുടെ ദണ്ഡനത്തിന്നു പാത്രീഭവിക്കു"മെന്നും ആജ്ഞാപിച്ചു. ഈ ആജ്ഞാപ്രാബല്യത്താൽ ജയദേവകൃതമായ 'അഷ്ടപദി' ആരുംതന്നെ ശീലിക്കാതെയായി. അതിന്നുശേഷം ആ രാജാവ് സ്വാമിയെ ദർശിപ്പാനായി ജഗന്നാഥക്ഷേത്രത്തിൽ പോയാറെ അവിടെവെച്ച് ജയദേവർ നിർമ്മിതമായ അഷ്ടപദി തന്നെ ഗാനംചെയ്തുകൊണ്ടു നൃത്തംവെക്കുന്നതു കണ്ടിട്ട് അദ്ദേഹത്തിനോട്, "എന്നാൽ വിരചിതമായ അഷ്ടപദി അങ്ങയാൽ അംഗീകരിക്കപ്പെടാതിരിപ്പാൻ കാരണമെന്തെന്നു ഉടൻ പറഞ്ഞുകൊള്ളണ"മെന്നാജ്ഞാപിച്ചു. ജയദേവർ അതുകേട്ടിട്ട് അത്യന്ത ഭീതിയോടുകൂടി, "അല്ലയോ രാജൻ, ഞാൻ ഭവൽകൃതമായ അഷ്ടപദി തന്നെയാണ സ്വീകരിച്ചിരിക്കുന്നത്. പക്ഷെ ശ്രീകൃഷ്ണസ്വാമിക്കു എന്റെ കൃതിയിലാണ അധികം സന്തോഷം. അതുകൊണ്ടാണ ഞാൻ ഈ ഗീതംതന്നെ ഗാനംചെയ്യുന്നതു. അതിന്നു സന്ദേഹമുണ്ടെങ്കിൽ ഇവിടെവെച്ചു തന്നെ പരിക്ഷിക്കാം" — എന്നു ഉത്തരംപറഞ്ഞു. അപ്പോൾ രാജാവ് രണ്ടു ഗ്രന്ഥവും എടുത്തു ജഗന്നാഥസ്വാമിയുടെ നടയ്ക്കിൽ വെച്ച്, "അല്ലയോ സ്വാമിൻ, ഈ രണ്ടു ഗ്രന്ഥങ്ങളിൽ ഏതാണ് ഭവാന്നു അധികം ഇഷ്ടമെങ്കിൽ അതു ഉപരിഭാഗത്തും മറ്റേതു അധോഭാഗത്തും കിടക്കുന്നതു കാണുമാറാകട്ടെ —" എന്നു പ്രാർത്ഥിച്ചുകൊണ്ടു എല്ലാവരുംകൂടി ഗോപുരത്തിൽ പോയിനിന്നു. അല്പനേരം കഴിഞ്ഞിട്ടു എല്ലാവരുംകൂടി അകത്തു വന്നുനോക്കിയപ്പോൾ ജയദേവനിർമ്മിതമായ അഷ്ടപദി ഉപരിഭാഗത്തും രാജനിർമ്മിതമായ ഗ്രന്ഥം അധോഭാഗത്തും കിടക്കുന്നതു കണ്ടു. രാജാവ് ആ പരമാത്ഭുതങ്ങൾ കണ്ടനേരം, "എന്റെ ഗ്രന്ഥമല്ല

ല്ലൊ സ്വാമിക്കു പ്രിയമായിട്ടുള്ളത്!" എന്നു വിചാരിച്ച് അസീമമായ ശോകത്തോടുകൂടി ആ ക്ഷേത്രത്തിൽതന്നെ ഉപവാസമായി താമസിച്ചു. അന്നുരാത്രി അദ്ദേഹം ക്ഷീണാതിരേകത്താൽ അവിടെയിരുന്നു മയങ്ങി ഉറങ്ങുമ്പോൾ ശ്രീകൃഷ്ണൻ തന്നെ അടുക്കെ വന്ന്, "നീ എന്തിനു വൃഥാ ദുഃഖിക്കുന്നു? ജയദേവനിർമ്മിതമായ കാവ്യംതന്നെയാണു എനിക്കു അതി പ്രിയമായിട്ടുള്ളത്; എങ്കിലും നീ ഉണ്ടാക്കിയിരിക്കുന്ന കാവ്യവും എനിക്കിഷ്ടം തന്നെയാണു. അങ്ങ് എന്റെ ഭക്തനാണ്. അതിനൊന്നിനും സന്ദേഹമില്ല. എന്നാലും, ജയദേവകൃതമായ അഷ്ടപദി തന്നെ അങ്ങ് സ്വീകരിക്കുമാറുള്ള പ്രജകളെ അതു അംഗീകരിപ്പാൻ അനുവദിക്കയും ചെയ്യു. എന്നാലെനിക്കു അധികം സന്തോഷം തന്നെ"-- എന്നു പറഞ്ഞതായി തോന്നി. ഇങ്ങിനെ സ്വപ്നംകണ്ട് പരമാനന്ദത്തോടുകൂടി ഉണർന്നിട്ടു ആ രാജാവ്, 'എന്റെ അപരാധങ്ങളെല്ലാം ക്ഷമിക്കണെ' എന്നു അപേക്ഷിച്ചുകൊണ്ടു നടക്കൽ ചെന്നു സ്വാമിയെ നമസ്കരിച്ചു എന്നുമാത്രമല്ല ആ നിമിഷം മുതല്ക്കു തന്നെ ജയദേവരിൽ മഹാഭക്തനായി അഷ്ടപദീപാനത്തിൽ അതിതല്പരനായി തീരുകയും തന്നിമിത്തം ആ ഗ്രന്ഥത്തെ സർവ്വത്ര പ്രസിദ്ധീകരിപ്പാൻ പ്രജകളെ അനുവദിക്കയും ചെയ്തു. കാളിദാസാദി മഹാകവികൾക്കുംകൂടി അനേകഗ്രന്ഥനിർമ്മാണത്തിനു ശേഷമേ കവിരാജരാജികളാകുന്ന മുക്താഹാരങ്ങളുടെ നായകമണികളായി സ്ഥിതിചെയ്വാൻ കഴിഞ്ഞിട്ടുള്ളൂ. 'നാടകാന്തം കവിത്വം' എന്നും സുപ്രസിദ്ധമാണല്ലൊ. അങ്ങിനെ ഇരിക്കെ ഈ അഷ്ടപദി എന്ന ഏക ഗ്രന്ഥനിർമ്മാണംകൊണ്ടുതന്നെ നമ്മുടെ ചരിത്രനായകനായ മഹാത്മാവ് യശസ്സിനെ അവലംബിച്ച് സാഹിത്യനഭോമണ്ഡലത്തിൽ കവിരാജരാജനായി ഇന്നും വിളങ്ങുന്നത് വിചാരിച്ചാൽ ആർക്കാണ് വിസ്മയം തോന്നാത്തത്.

ജയദേവർ പിന്നെയും ജഗന്നാഥക്ഷേത്രത്തിന്നടുത്തു തന്റെ ആശ്രമത്തിൽ സുഖമായി ഈശ്വരനെ സേവിച്ചുംകൊണ്ടിരിക്കുമ്പോൾ ഒരുദിവസം അദ്ദേഹത്തിനെ തന്റെ ശിഷ്യന്മാർ അവരു

ടെ ഗ്രാമത്തിലേക്ക ക്ഷണിച്ചു കൂട്ടിക്കൊണ്ടുപോയി. അവിടെവെച്ച് അവർ വേണ്ട സല്ക്കാരവുംചെയ്ത് അദ്ദേഹം മടങ്ങിപ്പോരുമ്പോൾ ധാരാളത്തിലധികം ദ്രവ്യങ്ങളും രത്നങ്ങളും കൊടുത്തയച്ചു. ജയദേവൻ ആ ദ്രവ്യമെല്ലാം എടുത്തും ഭഗവൽപാദാരവിന്ദത്തെ സ്മരിച്ചുംകൊണ്ടു ഒരു വൻകാട്ടിൽകൂടെ തന്റെ ആശ്രമത്തിലേക്ക മടങ്ങിപ്പോരുന്ന സമയത്തു അതിഭയങ്കരന്മാരും ഖഡ്ഗധാരികളുമായ നാലു കള്ളന്മാർ നേരിട്ടുവരുന്നതുകണ്ടു. "അയ്യോ! ഇവർ ദ്രവ്യംമോഹിച്ച് നമ്മുടെ പ്രാണഹാനിയുംകൂടി വരുത്തുമെല്ലൊ. അതുകൊണ്ടു അവരോടു ഇങ്ങിനെ ചോദിക്കതന്നെ" എന്നു തീർച്ചയാക്കി അദ്ദേഹം "അല്ലയോ കുട്ടികളെ, നിങ്ങൾ എവിടേക്ക പോകുന്നു?" എന്നു വളരെ സ്നേഹത്തോടുകൂടിചോദിച്ചു. "ഞങ്ങൾ ജഗന്നാഥപുരത്തെക്കപോകുന്നു" എന്നു ആ കള്ളന്മാർ മറുവടി പറഞ്ഞു. "എന്നാൽ ഞാനും ഒരുമിച്ചുപോരാം. പക്ഷെ എനിക്ക ഈ ധനമൊക്കെ എടുത്തു നടപ്പാൻ ശക്തിയില്ലാത്തതുകൊണ്ടു നിങ്ങൾ ഇതെല്ലാം എടുത്തുകൊള്ളണെ!" എന്നു എത്രയൊ സൌമ്യമായി പറഞ്ഞുംകൊണ്ടു അദ്ദേഹം ആ ധനമൊക്കെ അവരുടെ കൈവശം കൊടുത്തു. കള്ളന്മാർ അതുമേടിച്ചു മുമ്പിൽ കടന്നുപോയി. അപ്പോൾ ജയദേവൻ "ആവൂ! സുഖമായല്ലൊ. ഇതു ഞാൻ കൊടുത്തില്ലെങ്കിൽ അവർ എന്നെ കൊല്ലുമായിരുന്നു" എന്നു വിചാരിച്ച് പതുക്കെ നടന്നുതുടങ്ങി. ആ കള്ളന്മാർ കുറെ ദൂരത്തു എത്തിയാറെ "ഇവൻ മഹാ ചതിയനാണ്. ഇപ്പോൾ ഈ ധനമൊക്കെ നമുക്ക് തന്നു എന്നു മാത്രമെയുള്ളു. ഇവന്റെ നാട്ടിൽ ചെന്നാൽ നമ്മെ ഇവൻ കഠിനമായി ശിക്ഷിപ്പിക്കും. അതുകൊണ്ടിപ്പോൾ തന്നെ ഇവന്റെ കഥ കഴിച്ചുപോകുന്നതാണ് നമുക്ക നല്ലതെ"ന്നു തീർച്ചയാക്കി. "നീ വേഗം നടക്കുന്നില്ല; ഞങ്ങൾക്ക വളരെ ദൂരംപോകണം. നിന്റെ ധനമൊക്കെ നീതന്നെ എടുത്തൊ" എന്നു പിന്നോക്കം തിരിഞ്ഞുനോക്കി അത്യുച്ചത്തിൽ വിളിച്ചുപറഞ്ഞു. ജയദേവനതുകേട്ടിട്ട് ഇവർ എന്തെല്ലാമാണൊ എന്നെ ചെയ്യാൻപോകുന്നതു എന്നു വിചാരിച്ച് വളരെ ഭ

യത്തോടുകൂടി അവരുടെ മാട്ടുകെ എത്തുമ്പോൾ ആ അധമരിലൊരുത്ത
ൻ "ഇവനെ കൊല്ലേണ്ട കൈകാൽ ഛേദിച്ച് കൊടുങ്കാട്ടിൽ വലി
ച്ചെറിഞ്ഞാൽ മതി" എന്നു പറഞ്ഞു. അതുപ്രകാരം അവരെല്ലാ
വരുംകൂടി ആ വിശിഷ്ടനായ ജയദേവരുടെ കൈകാൽ ഛേദിച്ച്
കൊടുങ്കാട്ടിനുള്ളിലേക്ക വലിച്ചെറിഞ്ഞു. അയ്യോ! കഷ്ടം! ജയ
ദേവൻ മഹാകഠിനമായ വേദനയോടും വിശപ്പോടും "നാളത്തെക്കു ക്ഷി
യതെകൾ" എന്നുള്ള സമാധാനത്തോടുംകൂടി ഈശ്വരനെ സ്മരിച്ചു
കൊണ്ടു അവിടെ കിടക്കുമ്പോൾ മൃഗയാടിക്കൊണ്ടുവരുന്ന ജഗന്നാ
ഥപുരത്തിങ്കലെ രാജാവ് അദ്ദേഹത്തെ ഇത്രയും കഷ്ടസ്ഥിതിയിലാ
യി കണ്ടിട്ട് വേഗത്തിൽ പല്ലക്കിൽ കയറ്റി ഉയർത്തി സ്വദേശത്തു
കൊണ്ടുപോയി തന്റെ രാജധാനിക്ക സമീപത്തുതന്നെ പ്രത്യേകം
ഒരു സ്ഥലം ഏർപ്പെടുത്തി അതിൽ താമസിപ്പിച്ച്, ജയദേവരുടെ
ധർമ്മപത്നിയായ പത്മാവതിയേയും വരുത്തി പോരാത്തതിന്നു തന്റെ
പരിചാരകന്മാരോടു യഥേഷ്ടം ശുശ്രൂഷിക്കാൻ ഏല്പിക്കയും ദിവസേ
ന അദ്ദേഹംതന്നെ ജയദേവരെ ചെന്നു കാണുകയും ചെയ്തിരുന്നു.
ഇങ്ങിനെ കുറെകാലം കഴിഞ്ഞതിന്നിടയിൽ പണ്ടത്തെ ചോരന്മാ
ർ ജയദേവരുടെ പരോപകാരതല്പരതയെ പരീക്ഷിപ്പാൻവേണ്ടി
മഹാവിദ്വാന്മാരുടെ വേഷവും ധരിച്ച് അദ്ദേഹം താമസിക്കുന്ന ഗൃ
ഹത്തിൽ യാതൊരു സംശയവുംകൂടാതെ ചെന്നുകയറി. അവർ വ
ന്നതു കണ്ടിട്ട് ജയദേവൻ വേഗം പത്മാവതിയെ വിളിച്ച് അവ
രെ വേണ്ടുംവണ്ണം സൽക്കരിപ്പിച്ച് ഭക്ഷണം കഴിപ്പിക്കയും പിന്നീ
ട് രാജാവിനെ ആളെ അയച്ചു വരുത്തീട്ട് അവൎക്ക ധാരാളമായി ദ്ര
വ്യങ്ങളും രത്നങ്ങളും കൊടുപ്പിക്കയും വഴിക്ക ആ ധനരക്ഷക്കവേണ്ടി
ഭടന്മാരെ അയപ്പിച്ചുകൊടുക്കയും ചെയ്തു. ഹാ! ഹാ! ജയദേവരു
ടെ പരോപകാരതല്പരതയെ കാണ്മിൻ! ആ വേഷധാരികളായിരു
ന്ന ചോരന്മാരും ഭൃത്യന്മാരുംകൂടി പോകുമ്പോൾ ആ ഭൃത്യന്മാർ ഈ
കവിരാജൻ ആ രാജാവിനോടു ഭവാന്മാരെക്കുറിച്ചു ഇത്രയും പറവാ
നുള്ള കാരണമെന്താണെന്നവരെ എന്നു ആ ചോരന്മാരോടു സവിന
യം ചോദിച്ചാറെ "ഹാ! ഹാ! അതുപറയാം. പണ്ടൊരിക്കൽ ക
ണ്ണൂകരാജധാനിയിൽ ഞങ്ങൾ ഭിക്ഷാംദേഹികളായി താമസിച്ചിരുന്ന

പ്പോൾ ഇദ്ദേഹം ധനലോഭത്താൽ രാജസേവകന്മാരായി ഒരു നാട്ടിൽ വന്ന് ഒരു ധനികന്റെ വീട്ടിൽ കളവ് കഴിക്ക നിമിത്തം ആ ധനികന്റെ ഭൃത്യന്മാർ ഇദ്ദേഹത്തിനെ പിടിച്ചു കെട്ടി ആ കൎണ്ണാടകരാജാവിന്റെ മുമ്പാകെ കൊണ്ടുവന്ന് വിവരങ്ങളെല്ലാം ബോധിപ്പിച്ചു. അതു കേട്ടിട്ട് രാജാവ് കലയാളികളെ വിളിച്ച് ഇവനെ നമ്മുടെ നഗരത്തിൽ നിന്നു പുറത്തു കൊണ്ടുപോയി തലവെട്ടി ചോരയും കൊണ്ടു മടങ്ങിവരുവിൻ, എന്നാജ്ഞാപിച്ച് ഇദ്ദേഹത്തിനെ അവരുടെ കൈവശം ഏല്പിച്ചുകൊടുത്തു. പിന്നെ ആ കലയാളികൾ ഇദ്ദേഹത്തിനെ വെട്ടാൻ കൊണ്ടുപോകുന്നതു കണ്ടിട്ട് ഞങ്ങൾക്കു വളരെ ഭയം തോന്നുകയാൽ ഞങ്ങൾ ആ കലയാളികളെ വളരെ പണവും മറ്റും കൊടുത്തു സ്വാധീനപ്പെടുത്തി, ഈ കവിയെ കേവലം കൊല്ലാതെ കണ്ടു കഴിച്ചു. ആ ഉപകാരസ്മരണാപരിണാമമാണ ഇദ്ദേഹം ഞങ്ങളിൽ ഇത്രയും ഔദാൎയ്യം കാണിച്ചതു" എന്നു ആ കപടവേഷന്മാരായ കള്ളന്മാർ രാജഭൃത്യന്മാരോടു പറഞ്ഞുകഴിഞ്ഞപ്പോഴേക്ക് അതിഭയങ്കരമായ ഇടിവെട്ടിൻ ശബ്ദം എന്നൊരു വ്യാജേന ധൎമ്മരാജാവു വിളിക്കുന്ന ശബ്ദം കേട്ടിട്ടു പെട്ടെന്നു ആ ധൎമ്മരാജപുരത്തെക്കു തിരിച്ചു. രാജഭൃത്യന്മാർ ഈ അത്യാശ്ചൎയ്യമായ സംഭവം കണ്ടിട്ടു കുറെ നേരം തീരെ അന്ധന്മാരായി നിന്നുപോയി. പിന്നീട് അവർ മരിച്ചു എന്നു തീൎച്ചയായപ്പോൾ ആ മടന്മാർ ദ്രവ്യങ്ങളൊക്കെ എടുത്തു രാജാവിനെ അന്വേഷിച്ചുകൊണ്ടു ജയദേവരുടെ ആശ്രമത്തിൽ ചെന്നുകയറി; രാജാവിനെ നമസ്കരിച്ച് ദ്രവ്യമെല്ലാം അദ്ദേഹത്തിന്റെ മുമ്പാകെ വെച്ച് ആ വഴിയിൽ വെച്ചു സംഭവിച്ച വൃത്താന്തങ്ങളെല്ലാം വഴിപോലെ ബോധിപ്പിച്ചു. ഈ ചരിത്രത്തിനു വിഷയീഭൂതനായിരിക്കുന്ന ജയദേവർ ആ രാജഭടന്മാരുടെ വാക്കു കേട്ട മാത്രത്തിൽ കാലും കയ്യും തല്ലി അയ്യയ്യോ എന്നൊക്കെ നിലവിളിച്ചപ്പോഴേക്ക മുമ്പു ആ ചോരന്മാർ തന്നെ ഖണ്ഡിച്ചു അദ്ദേഹത്തിന്റെ കയ്യും കാലും പൂൎണ്ണമായി കാണാറായി. അപ്പോൾ സമീപത്തു തന്നെ നിന്നിരുന്ന രാജാവ് "അല്ലയോ സ്വാമിൻ, ഇതിന്റെ വാസ്തവമെല്ലാം എന്നോടു സവിസ്തരം പറഞ്ഞുതരണെ" എന്നു ജയദേവരോടു വളരെ വിനയത്തോടുകൂടി അപേ

ക്ഷിച്ചു. ജയദേവർ, "ഇവിടെ വന്നു വിപ്രന്മാരാണെന്നും മററും പറഞ്ഞ് സമ്മാനം മേടിച്ചു ഇവരൊരുമിച്ചു പോയവർ മഹാ കള്ളന്മാരാകുന്നു. അവരാണ് മുമ്പെ എന്നെ കയ്യും കാലും വെട്ടിച്ച് കാട്ടിൽ വലിച്ചെറിഞ്ഞത്" എന്നും മററും സകല വൃത്താന്തവും പറഞ്ഞു. രാജാവു അതു കേട്ടിട്ടു അത്യന്തം വിസ്മയത്തോടുകൂടി ജയദേവരെ വളരെ പ്രശംസിച്ച് ഒടുവിൽ തന്റെ രാജധാനിയിലേക്കു മടങ്ങിപ്പോയി. അവിടെ ചെന്നു ഈ അത്ഭുതമായ സംഭവത്തെ ഭാര്യയോടും കുട്ടികളോടും മന്ത്രികളോടും മററും പറഞ്ഞു. വിശിഷ്യ ജയദേവർ ജരാഗ്രസ്തനായിട്ട് നടക്കാൻ വയ്യാതായായിട്ടും തന്റെ നിത്യകൃത്യാനുഷ്ഠാനത്തിന്നൊന്നും ഭംഗം വരുത്തിയിരുന്നില്ല. അദ്ദേഹം നിത്യമായി അനുഷ്ഠിച്ചുവന്നിരുന്ന ഗംഗാസ്നാനം ചെയ്യാനായി ഒരിക്കൽ ഗംഗാതീരത്തേക്കു പോകുമ്പോൾ വഴിക്കു വളരെ കഷ്ടപ്പെട്ട് ഇടയ്ക്കിടയ്ക്ക് ഇരുന്നും നടന്നും ഗംഗാതീരത്തെത്തി സ്നാനവും പാനവും കഴിച്ച് തിരികെ മടങ്ങിപ്പോരുന്ന സമയത്ത് വളരെ ക്ഷീണിച്ചു മോഹാലസ്യപ്പെട്ടു വീണു. അതു കണ്ടിട്ട് വഴിയിൽക്കൂടി വരുന്ന പാന്ഥന്മാരെല്ലാം മുണ്ടുകൊണ്ടു കാറ്റു വീശി അദ്ദേഹത്തിനു ബോധമുണ്ടാക്കിത്തീർത്തു. അങ്ങിനെ ജയദേവർ ആ വഴിയിൽ കിടക്കുമ്പോൾ ആ ദേശത്തെ രാജാവ് ഗംഗാസ്നാനം ചെയ്തു മടങ്ങിവരികയായിരുന്നു. അദ്ദേഹം ഇങ്ങിനെ കഷ്ടപ്പെട്ടുകിടക്കുന്നതു രാജാവ് കണ്ടിട്ടു വേഗം പല്ലക്കിൽ നിന്നിറങ്ങി അദ്ദേഹത്തിനെ അതിൽ കയററി ആശ്രമത്തിലേക്കു കൊണ്ടുപോകുവാൻ ഭൃത്യന്മാരെ ഏല്പിച്ചു, താൻ കാൽനടയായിത്തന്നെ ജയദേവരുടെ ആശ്രമത്തിൽ ചെന്നു, "അല്ലയൊ മഹാത്മൻ അങ്ങുന്നു വയസ്സായതുകൊണ്ടു ദേഹം വളരെ ക്ഷീണിച്ചിരിക്കുന്നു. അതിനാൽ ദിവസേന എന്റെ പല്ലക്കിൽത്തന്നെ കയറി സ്നാനത്തിനു പോകേണ്ടുള്ളു" എന്നു പറഞ്ഞു. "നടന്നു പോയി ഗംഗാസ്നാനം ചെയ്യുന്നതെന്നും വാഹനത്തിൽ കേറി പോകുന്നതു തീരെ ഉചിതമല്ലെന്നുമാണ് എന്റെ ഒരു നിശ്ചയം. അതുകൊണ്ടു ഞാൻ സാവധാനത്തിൽ പോയി സ്നാനം ചെയ്തു കൊള്ളാം. ഭവാൻ അതിനു അനുവദിക്കണം" എന്നുള്ള ജയദേവരുടെ പ്രതിവാക്യം കേട്ടിട്ട് രാജാവ് ഒരു [illegible] എന്നു [illegible]

ധരിച്ചു തന്റെ രാജധാനിയിൽപോയി രാജ്യകാൎയ്യങ്ങളന്വേഷിച്ചുംകൊണ്ടു സ്ഥിതിചെയ്തു.

അന്നുരാത്രിയിൽ തന്നെ രാജാവിന്നു മാത്രമല്ല അവിടെയുള്ള സകലബ്രാഹ്മണൎക്കും ജയദേവൎക്കും അത്ഭുതമായ ഒരു സ്വപ്നമുണ്ടായി. അതെന്തെന്നാൽ: മകരവാഹനത്തിന്റെ മുകളിൽകയറിയുള്ളവളും ധവളവൎണ്ണയായി പത്മഹസ്തയായ ഒരു ദേവി അവരുടെ മുമ്പാകെ വന്നു, "ഞാൻ ഭാഗീരഥി ദേവിയാകുന്നു; നാളെ പ്രഭാതംമുതല്ക്കു ഞാൻ ജയദേവരുടെ കുളത്തിൽ സ്ഥിതിചെയ്യുന്നു; നിങ്ങൾക്കു വിശ്വാസത്തിന്നു വേണ്ടി നാളെ പ്രഭാതത്തിൽ ആ കുളത്തിൽ ഒരു താമരപ്പൂവു പൊന്തിവരും; അതു കണ്ടുകൊള്ളുവിൻ; ജയദേവർ എന്റെ മഹാഭക്തനാകുന്നു; അദ്ദേഹത്തിന്റെ ശരീരത്തിന്നു ഗംഗാവരാൻ പാടില്ല; അദ്ദേഹത്തിന്നു വാൎദ്ധക്യം ആയതല്ലോ; അതുകൊണ്ടു അദ്ദേഹം ദിനംപ്രതി ആ കുളത്തിൽ തന്നെ കുളിച്ചാൽ മതി. വിശേഷിച്ചു മഹാരോഗത്താൽ കൈകാൽ ഖണ്ഡം ഖണ്ഡമായി മുറിഞ്ഞുവീഴുന്നവരായിരുന്നാലും അവൻ മഹാഭക്തനായ ജയദേവനെ നമിച്ചു ആ കുളത്തിൽ ഏഴുദിവസം സ്നാനം ചെയ്താൽ ആരോഗ്യദൃഢഗാത്രനായി ഭവിക്കും" എന്നു പറഞ്ഞതിന്നു ശേഷം അവർ പെട്ടെന്നുണൎന്നു. അവിടിൽ വെച്ചു രാജാവു വേഗം മന്ത്രികളെയും ഗ്രാമവൃദ്ധന്മാരെയും ജയദേവരുടെ ആശ്രമത്തിലേക്കു വരുത്തീട്ടു അവിടെ വെച്ചു തനിക്കുണ്ടായ സ്വപ്നവൃത്താന്തങ്ങളെല്ലാം വിസ്മയാദിവികാരങ്ങളോടുകൂടെ ജയദേവരെ അറിയിച്ചു. ജയദേവരതറിഞ്ഞിട്ടു തന്റെ സ്വപ്നത്തെയും സ്മരിച്ചു "നിങ്ങൾ ജാഹ്നവീദേവിയെ സ്വപ്നകാലത്തെങ്കിലും കണ്ടുവല്ലോ. നിങ്ങൾ മഹാധന്യന്മാർതന്നെ. വിശേഷിച്ചു ആ ദേവിയെ നമുക്കു പ്രഭാതത്തിൽ കാണ്മാനും സംഗതിവരും. അതുകൊണ്ടു ആ വാപിതീരത്തേക്കു നമുക്കിപ്പോൾ തന്നെ പോവുക" എന്നുപറഞ്ഞു. താനും തന്റെ ധൎമ്മപത്നിയോടും രാജാവിനോടും തൽപത്നിമാരോടും മറ്റുള്ള പുരവാസികളോടും കൂടി വാപീതീരത്തേക്കു പുറപ്പെട്ടുപോയി. ആ തീരത്തിൽ എല്ലാവരുംകൂടി ഗംഗാദേവിയുടെ വരവും കാത്തിരുന്നിരുന്നു. അപ്പോഴ്

ക്ക് ആ ദേവി ആ വാപിയിൽ വന്നിറങ്ങി. അതിലെ വെള്ളമെല്ലാം ദുഗ്ദ്ധംപോലെ അതി ധവളമായിത്തീരുകയും ഗംഗാനദിയിൽ കാണുന്നതുപോലെ ഓരോതരം മണൽത്തിട്ടകൾ പൊങ്ങുകയും ചെയ്തു. കുറച്ചുനേരം കഴിഞ്ഞപ്പോൾ ആ വാപിയിൽ അതിമനോഹരമായ ഒരു താമരപ്പൂവ് പൊന്തിവരുന്നതും കാണാറായി. ഈവക ആശ്ചര്യങ്ങൾ കണ്ടിട്ട് ജയദേവനെന്നുമാത്രമല്ല സകല മഹാജനങ്ങളും ആ ദേവിയെ സ്തുതിച്ചുതുടങ്ങി. പിന്നെ ജയദേവർ ഹർഷാശ്രുപരിപ്ലുതനേത്രനായിട്ട് ഗംഗാ ഭക്തിയോടുകൂടി പൂജിച്ച് അതിൽ സ്നാനവും ചെയ്തു. അങ്ങിനെ ഏഴുദിവസം കഴിഞ്ഞപ്പോഴക്ക് അദ്ദേഹം മഹാ ദിവ്യദേഹിയായിത്തീൎന്നു. ഇനി ഇദ്ദേഹത്തിന്റെ ജീവിതകാലത്തെപ്പറ്റി കുറഞ്ഞൊന്നു പറയാം.

ഈ ചരിത്രനായകനായ ജയദേവനെന്ന കവിസാൎവ്വഭൗമൻ വല്ലാലസേനസൂനുവായിരുന്ന ലക്ഷ്മണസേനൻഎന്ന വംഗദേശരാജാവിന്റെ സദസ്സിൽ അദ്ധ്യക്ഷനായിരുന്നു, എന്നു ആ രാജാവിന്റെ സഭാഗൃഹദ്വാരത്തിന്നു ഉപരിഭാഗത്തു എഴുതികാണുന്ന “ഗോവൎദ്ധനശ്ചശരണോ ജയദേവ ഉമാപതിഃ കവിരാജശ്ചരത്നാനിസമിതൌലക്ഷ്മണസ്യ ച” എന്ന ശ്ലോകംകൊണ്ടു തെളിയുന്നു. ലക്ഷ്മണസേനൻ ക്രിസ്ത്വാബ്ദം പതിനൊന്നാംനൂറ്റാണ്ടിന്റെ അവസാനംവരെ ജീവിച്ചിരുന്നു എന്നു ചില ചരിത്രകാരന്മാർ പറയുന്നു. അതിനാൽ ജയദേവരുടെ ആയുഷ്കാലവും അതിന്നടുത്തായിരിക്കാമെന്നു നമുക്ക് ഊഹിക്കാം. ജയദേവരാൽ അഷ്ടപദി കഴിച്ചു വേറെ യാതൊരു ഗ്രന്ഥവും രചിക്കപ്പെട്ടതായി കേട്ടിട്ടില്ല. പ്രസന്നരാഘവത്തിന്റെ കൎത്താവായിരിക്കുന്ന ജയദേവൻ ഈ ചരിത്രനായകനായ ജയദേവനല്ല. ആ നാടകകൎത്താവായ ജയദേവൻ കൌണ്ഡിന്യഗോത്രോത്ഭവനായമഹാദേവനെന്ന ബ്രാഹ്മണന്റെയും അദ്ദേഹത്തിന്റെ ധൎമ്മപത്നിയായ സുമിത്രയുടെയും പുത്രനാകുന്നു. ഈ വിവരം പ്രസന്നരാഘവനാടകപ്രസ്താവനയിലെ “വിലാസോയദ്വാചാ” ഇത്യാദി ശ്ലോകങ്ങളെക്കൊണ്ടു നമുക്ക് സ്പഷ്ടമായി അറിയാം.

ക്രിസ്ത്വാബ്ദം പതിനാലാം നൂറ്റാണ്ടിൽ ജനിച്ചിരുന്ന വംഗ

ദേശീയനായ ശ്രീവിശ്വനാഥകവിരാജനാൽ സാഹിത്യദർപ്പണം എന്ന അലങ്കാരഗ്രന്ഥത്തിന്റെ പത്താം പരിച്ഛേദത്തിൽ അഷ്ടപദിയിലുള്ള "ഉന്മീലന്മധുഗന്ധലുബ്ധ" ഇത്യാദി പദ്യങ്ങൾ വൃത്ത്യനുപ്രാസത്തിനും മറ്റും ഉദാഹരിക്കപ്പെട്ടതായി കാണുന്നു. അതുകൊണ്ടു തൽകാലീനന്മാരായ വിദ്വൽശിരോമണികളും അഷ്ടപദിഗ്രന്ഥത്തെ സൽകാവ്യത്തെന്ന പരിഗണിച്ചിട്ടുണ്ടെന്നും തെളിയുന്നു.

പ്രമാണൈർഗ്ഗ്രന്ഥൈഃ പ്രാചാം
ഗണ്യന്താം സങ്കലനാകൃതി
ഹസന്ത്യസാധവോലോകേ
സാന്ത്വയന്ത്യസാധവഃ



ശ്രീഗണേശായനമഃ

# അഷ്ടപദീകാവ്യം

[illegible]

## പ്രഥമഃ സൎഗ്ഗഃ.

രാധാമാധവാഭ്യാം നമോ നമഃ

പ്രണതഭരണദീക്ഷം ദക്ഷവിധ്വംസദക്ഷം
സ്വജനസുഖദവീക്ഷം സോമമിത്രാനലാക്ഷം
വിഹിതവിബുധരക്ഷം ഗാത്രസംലിപ്തരക്ഷം
വിഷമശരവിപക്ഷം തം ഭജേ ദീനപക്ഷം

രാധാമനഃകമലഭാസ്കരമാശ്രിതാനാം
ബാധാകരാശ്രുഗപൃഥക്കുലഭൈരവന്തം
ബാധാവിനോദകവിലംലിപി[illegible]
ഖാധാനമാശ്രുതനന്ദതമമശീഷ്മവ്യ.

ഭാഗവതോത്തമനായ ശ്രീജയദേവ മഹാകവി സ്വപ്രബന്ധത്തിന്റെ നിൎവ്വിഘ്നപരിസമാപ്തിക്കുവേണ്ടിയാണ് മംഗളത്തെ മനനം ചെയ്തു് ശിഷ്യശിക്ഷാൎത്ഥം ഗ്രന്ഥാദിയിൽ ചെയ്യുന്നു.

മൂലം.

മേഘൈൎമ്മേദുരമംബരം വനഭുവശ്ശ്യാമാസ്തമാലദ്രുമൈ-
ൎന്നക്തം ഭീരുരയം ത്വമേവ തദിമം രാധേ ഗൃഹം പ്രാപയ
ഇത്ഥം നന്ദനിദേശതശ്ചലിതയോഃ പ്രത്യധ്വകുഞ്ജദ്രുമം
രാധാമാധവയോൎജ്ജയന്തി യമുനാകൂലേ രഹഃകേളയഃ

| | |
|---|---|
| ഹേ രാധേ | അല്ലയോ രാധേ! |
| അംബരം | ആകാശം |
| മേഘൈഃ | മഴക്കാറുകൊണ്ടു |
| മേദുരം | നിറഞ്ഞിരിക്കുന്നു |

| | |
|---|---|
| വനഭുവഃ | കാട്ടുപ്രദേശങ്ങൾ |
| തമാലദ്രുമൈഃ | പച്ചിലമരങ്ങളെക്കൊണ്ടു |
| ശ്യാമാഃ | കറുത്തിരിക്കുന്നു (ഇരുണ്ടിരിക്കുന്നു.) |
| അയം | ഇവൻ (ശ്രീകൃഷ്ണൻ) |
| നക്തം | രാത്രിയിൽ |
| ഭീരുഃ | പേടിയുള്ളവനാകുന്നു |
| തത് | അതുകൊണ്ടു |
| ത്വം - ഏവ | നീ തന്നെ |
| ഇമം | ഇവനെ |
| ഗൃഹം - പ്രാപയ | ഗൃഹത്തിൽ കൊണ്ടാക്കിയാലും |
| ഇത്ഥം - നന്ദനിദേശതഃ | ഇപ്രകാരം നന്ദഗോപരുടെ കല്പന ഹേതുവായിട്ടു |
| ചലിതയോഃ | പോയിരിക്കുന്ന |
| രാധാമാധവയോഃ | രാധാമാധവന്മാർതമ്മിൽ |
| യമുനാകൂലേ | കാളിന്ദീതീരത്തു |
| പ്രത്യധ്വകുഞ്ജദ്രുമം | വഴിയിലുള്ള ലതാമണ്ഡപങ്ങൾ ചുററപ്പെട്ടവൃക്ഷങ്ങൾതോറും (ഉണ്ടായ) |
| രഹഃകേളയഃ | രതിക്രീഡകൾ |
| ജയന്തി | ഉല്കർഷേണവർത്തിക്കുന്നു (പ്രകാശിക്കുന്നു) |

സാരം— "അല്ലയോ രാധേ! ആകാശത്തിൽ മഴക്കാറു വന്നു നിറഞ്ഞിരിക്കുന്നു. കാടുകളിൽ പച്ചിലമരങ്ങളെക്കൊണ്ടു ഇരുട്ടാകുന്നു. വിശേഷിച്ചു ഇവ(കൃഷ്ണ)നു രാത്രിയിൽ വളരെ ഭയമുണ്ടു. അതുകൊണ്ടു നീതന്നെ ഇവ(കൃഷ്ണ)നെ മഴയും രാത്രിയും ആവുന്നതിനു മുമ്പു ഗൃഹത്തിൽ കൊണ്ടാക്കുക." എന്നിങ്ങനെ കാത്യായനീസേവക്കു കാളിന്ദീതീരത്തു ചെന്നിരിക്കുന്ന നന്ദഗോപരുടെ വാക്കു കേട്ടു പോയ രാധാമാധവന്മാർ തമ്മിൽ കാളിന്ദീതീരത്തു വഴിയിലുള്ള വള്ളിക്കുടിലുകളിൽ വെച്ചുണ്ടായ രതിക്രീഡകൾ ഉൽകർഷേ-

ണ്ണ വർത്തിക്കുന്നു, – ഇതരക്രീഡകളെ അപേക്ഷിച്ച് ഔൽകൃഷ്ട്യത്തോടെ സ്ഥിതിചെയ്യുന്നു. മറ്റൊരു പക്ഷം "ജയന്തി" എന്ന ക്രിയാപദത്തിനു അധികരണവിവക്ഷയെ അപേക്ഷിച്ച് ഉൽകർഷേണ പ്രകാശിക്കുന്നു എന്നൎത്ഥം സ്വീകരിക്കാം. അപ്പോൾ രഹഃകേളികൾ കവിഹൃദയത്തിൽ അല്ലെങ്കിൽ ഈ ഗ്രന്ഥത്തിൽ അഥവാ കവിഹൃദയത്തിലും ഈ ഗ്രന്ഥത്തിലും ഉൽകർഷേണ പ്രകാശിക്കുന്നു എന്നുമാവാം. അതിനാൽ കവി തന്റെ ഹൃദയത്തിൽ ഭഗവല്ലീലകളെ അനുസന്ധാനം ചെയ്തു അതുകളെത്തന്നെ സ്വപ്രബന്ധത്തിലും നിബന്ധനം ചെയ്കമൂലം തന്നിമിത്തം "ആശീർനമസ്ക്രിയാവസ്തുനിർദ്ദേശോ വാപി തന്മുഖം" എന്ന ആലങ്കാരികമതാനുസാരേണ ഇഷ്ടദേവതാനുസ്മരണം, വസ്തുനിർദ്ദേശം, ഇങ്ങിനെ ദ്വയാത്മകമായ മംഗളവും സിദ്ധമായി. എന്നുമാത്രമല്ല, അല്ലയോ ജനങ്ങളേ! ഭഗവല്ലീലകൾ ഈ ഗ്രന്ഥത്തിൽ ഉൽകർഷേണ വർത്തിക്കുന്നു. അതുകൊണ്ടു നിങ്ങൾ ഈ ഗ്രന്ഥത്തെ പഠിക്കുവിൻ! സ്മരിക്കുവിൻ!! തൽപ്രകാരം നിങ്ങൾ പരമഭക്തന്മാരായിത്തീരട്ടെ. എന്നിങ്ങിനെ ആശീരൂപമായ മംഗളവും കവിയാൽ സൂചിപ്പിക്കപ്പെട്ടു. "രഹഃകേളയഃ ജയന്തി" – രഹഃകേളികൾ ഉൽകർഷത്തോടെ വർത്തിക്കുന്നു. എന്നാൽ അതുകൾ ഉൽകൃഷ്ടകളാകുന്നു എന്ന് താല്പൎയ്യം. "പ്രതിപാദ്യമഹിമ്നാ ഹി പ്രബന്ധോ ഹി മഹത്തരഃ" എന്ന വചനത്താൽ തൽപ്രതിപാദകമായ ഈ ഗ്രന്ഥവും ഉൽകൃഷ്ടം തന്നെ. എന്താണ് ഔൽകൃഷ്ട്യം എന്ന് നോക്കുന്നതായാൽ, ഒന്നാമത് ഒരു ഗ്രന്ഥം നിർമ്മിക്കുന്നതാണെങ്കിൽ ഭോഗികൾക്കും മുമുക്ഷുക്കൾക്കും ഒരുപോലെ അതിൽ പ്രവൃത്തിയുണ്ടാകണം. അതിനു ഈ ഗ്രന്ഥത്തോളം നന്നല്ല മറ്റൊന്നും. മാതാപിതാക്കന്മാർ രോഗികളായ കുട്ടികൾക്കു രോഗം ശമിപ്പിപ്പാൻ വേണ്ടി ഔഷധം മധുരദ്രവ്യത്തിൽ പൊതിഞ്ഞുകൊടുത്തു രോഗത്തെ ഉന്മൂലനംചെയ്യുന്നതുപോലെ സംസാരരോഗത്താൽ സർവ്വദാ ശൃംഗാരരസത്തിൽ രമിച്ചുകൊണ്ടിരിക്കുന്ന നമ്മളെ ഉദ്ധരിക്കേണമെന്ന് കവിക്ക് മോഹം തോന്നുകയാൽ സംസാരരോഗശമനത്തിനുവേണ്ടി ഭഗവൽകഥാസമൂഹമാകുന്ന ഔഷധം ശൃംഗാരരസത്താൽ മറച്ചു നമുക്കു സമ്പാ

ക്കത്തക്കവിധം ഈ ഗ്രന്ഥത്തിൽ തെളിവാക്കിവെച്ചിരിക്കുന്നതും വിശേഷിച്ച് പാമരന്മാൎക്കുപോലും പരമാനന്ദപ്രദമായ സംഗീതമിശ്രിതത്വവും, അലങ്കാരമാധുൎയ്യാദിയും ഇതരഗ്രന്ഥങ്ങളെ അപേക്ഷിച്ചു വലുതായൊരു വൈശിഷ്ട്യം തന്നെ. "തമാലദ്രുമൈഃ" എന്ന പദം "ശ്യാമാഃ" എന്ന പദത്തിന്റെ വിശേഷണമായും ഭവിക്കാം. ആ പക്ഷത്തിൽ തമാലദ്രുവിന്റെ നിറംപോലെ (ശോഭപോലെ) ഇരിക്കുന്ന ഛായയോടുകൂടിയ — പച്ചിലമരംപോലെ കറുത്തിരിക്കുന്ന എന്നാണ് അൎത്ഥം. അപ്പോൾ മേഘങ്ങൾക്ക വൎഷുകത്വവും കാമോദ്ദീപകത്വവും ധ്വനിതമായി. "പ്രത്യദ്ധ്വകുഞ്ജദ്രുമം"- ഈ പദത്തിന്ന വഴിയിലുള്ള വള്ളിക്കുടിലുകളിലും മരങ്ങളിലും എന്ന വ്യസ്തമായി അൎത്ഥംപറയുന്നതിനേക്കാൾ വള്ളിക്കുടിലുകളാൽ ചുറ്റപ്പെട്ട മരങ്ങളിൽ (തണലുകളിൽ) എന്നു പറയുന്നതിന്നാണ അധികം സാമഞ്ജസ്യം. എന്നാലെ തണലുകൾക്ക് രഹഃകേളിസൌകൎയ്യം മതിയാവുകയുള്ളു.

കവി ഇനി താൻ ചെയ്യുവാൻ പോകുന്നത് ഇന്നതെന്ന് പ്രതിജ്ഞ ചെയ്യുന്നു.

മൂലം.

വാഗ്ദേവതാചരിതചിത്രിതചിത്തസത്മാ
പത്മാവതീചരണചാരണചക്രവൎത്തീ
ശ്രീവാസുദേവരതികേളികഥാസമേതം
ഏതം കരോതി ജയദേവകവിഃ പ്രബന്ധം. ൨.

വാഗ്ദേവതാചരിതചിത്രിതചിത്തസത്മാ — സരസ്വതീദേവിയുടെ വാസംകൊണ്ട് (സരസ്വതിയെ മനനംചെയ്യുന്നതുകൊണ്ട്) വിശേഷമായ മനസ്സാകുന്ന മാളികയോടുകൂടിയും അഥവാ, സരസ്വതിക്ക സദാസംവാസത്തിന് ചിത്രാദികളാൽ അലങ്കരിക്കപ്പെട്ട മേടമാളികപോലെ ഇരിക്കുന്ന വിശേഷമായ മനസ്സോടുകൂടിയും.

| | |
|---|---|
| പത്മാവതീചരണചാരണചക്രവൎത്തീ | ശ്രീഭഗവതിയുടെ പാദാരവിന്ദസേവകന്മാരിൽ അഗ്രേസരനായുമിരിക്കുന്ന |
| ജയദേവകവിഃ | ശ്രീജയദേവനെന്ന് പേരായ കവി |
| ശ്രീവാസുദേവരതികേളികഥാസമേതം | ശ്രീഭഗവതിയാകുന്ന രാധയും ശ്രീകൃഷ്ണനും തമ്മിലുണ്ടായ രതിക്രീഡകളെ അനുവൎണ്ണിക്കുന്ന |

ഏതം പ്രബന്ധം തനോതി=ഈ കാവ്യത്തെ ഉണ്ടാക്കുന്നു.

സാരം_ സദാ സരസ്വതീവാസംകൊണ്ടുണ്ടായ പ്രതിഭാവിലാസാദികളാൽ പരിപൂൎണ്ണമാനസനായും ശ്രീഭഗവതിയുടെ പാദോപാസകന്മാരിൽ അഗ്രഗണ്യനായും ഇരിക്കുന്ന ശ്രീജയദേവർ രാധാമാധവന്മാരുടെ രതിക്രീഡാനുവൎണ്ണനമായ ഈ കാവ്യത്തെ ഉണ്ടാക്കുന്നു. "പത്മാവതീചരണചാരണചക്രവൎത്തീ" എന്ന പദത്തിന്നു മറെറാരൎത്ഥം_ പത്മാവതി എന്ന് പേരായ തന്റെ ധൎമ്മപത്നിയുടെ നൃത്തസമൂഹത്തിങ്കൽ പ്രവൃത്തിക്കുന്ന. (നിത്യവും ശ്രീകൃഷ്ണപൂജാവസാനത്തിൽ തന്റെ ധൎമ്മപത്നിയായ പത്മാവതിയെക്കൊണ്ടു നൃത്തം വെപ്പിക്കുന്നു). പ്രഥമശ്ലോകത്താൽ പറയപ്പെട്ട രണ്ടു വിശേഷണങ്ങളെക്കൊണ്ട് കവിക്ക് കാവ്യബന്ധാദികൾക്ക് വേണ്ടപ്പെട്ട സരസ്വതീവിലാസം ലക്ഷ്മീകടാക്ഷം, മുതലായ സമഗ്രസാമഗ്രികളും ധ്വനിതമായി.

കവി സ്വപ്രബന്ധാധികാരികളെ സ്പഷ്ടമായി നിൎദ്ദേശിക്കുന്നു.

മൂലം.

യദി ഹരിസ്മരണേ സരസം മനോ
യദി വിലാസകലാസു കുതൂഹലം
മധുരകോമളകാന്തപദാവലീം
ശൃണു തദാ ജയദേവസരസ്വതീം

| | |
|---|---|
| (ഹേജനാഃ_ തവ) മനഃ | അല്ലയോ ജനങ്ങളെ നിങ്ങളുടെ മനസ്സ് |
| ഹരിസ്മരണേ | വിഷ്ണുസ്മരണത്തിൽ (വിഷ്ണുഭക്തിയിൽ) |

| | |
|---|---|
| സരസം യദി | രസമുള്ളതാണെങ്കിലും |
| വിലാസകലാസു | ശൃംഗാരചേഷ്ടകളിലും കാമശാസ്ത്രങ്ങളിലും |
| കുതൂഹലം യദി | ആഗ്രഹമുള്ളതാണെങ്കിലും |
| തദാ | എന്നായാലും |
| മധുരകോമളകാന്തപദാവലിം | മാധുര്യം, കോമളത്വം, കാന്തത്വം, ഈ ത്രയം ഗുണങ്ങളുള്ള പദങ്ങളോടു കൂടിയ |
| ജയദേവസരസ്വതീം | ജയദേവരുടെ വാക്കിനെ (ഈ പ്രസ്തുതഗ്രന്ഥത്തെ) |
| ശൃണു | കേട്ടാലും |

സാരം — അല്ലയോ ജനങ്ങളെ! നിങ്ങൾക്കു വിഷ്ണുഭക്തിയിലൊ ശൃംഗാരവിഷയത്തിലൊ മനസ്സുണ്ടെങ്കിൽ മാധുര്യം, കോമളത്വം, കാന്തത്വം, ഇത്രയും ഗുണങ്ങളോടു പരിപൂർണ്ണമായ പദങ്ങളടങ്ങിയ ശ്രീജയദേവരുടെ പ്രബന്ധത്തെ കേട്ടാലും. കവി, ജനങ്ങളെ എല്ലാം രസികരെന്നും മുമുക്ഷുക്കളെന്നും രണ്ടിനമാക്കി തിരിച്ചു സ്വപ്രബന്ധത്തിന്റെ ശ്രവണപാനാദികൾക്കു രണ്ടുകൂട്ടരും അധികാരികളാണെന്നും "യദിഹരിസ്മരണെ" എന്നു പ്രഥമം പ്രയോഗിക്കകൊണ്ടു ഈ പ്രബന്ധത്തിന്റെ പ്രധാനപ്രയോജനം വിഷ്ണുഭക്തിയും ശൃംഗാരരസാസ്വാദനവും അവാന്തരഫലവും ആണെന്നും പ്രഥമാർദ്ധംകൊണ്ടു സൂചിപ്പിക്കുന്നു. മാധുര്യം, കോമളത്വം, കാന്തത്വം (മനോഹരത്വം) ഈ മൂന്നു ഗുണവും ശബ്ദത്തെ ആശ്രയിച്ചും അർത്ഥത്തെ ആശ്രയിച്ചും രണ്ടുവിധമാകുന്നു. "പദാവലീ" എന്ന പദപ്രയോഗത്താൽ ഈ ഗ്രന്ഥത്തിൽ ഏതാനും പദങ്ങൾ ഏതാദൃശഗുണങ്ങളോടുകൂടിയതാണെന്നല്ല, ആപാദചൂഡം മാധുര്യാദിയുക്തങ്ങളായ പദങ്ങളാണെന്നാണു ധ്വനിക്കുന്നതു. ഭഗവച്ചരിത്രങ്ങൾ ശ്രവിക്കുക, ഉച്ചരിക്കുക, വിചാരിക്കുക, ഇവ മേല്ക്കുമേൽ മഹത്തരങ്ങളാകുന്നു. ഉച്ചാരണാദികളെ അപേക്ഷിച്ചു ശ്രവണമാത്രം താന്നസ്ഥിതിയാണെങ്കിലും ഇതിൽ ഗാനരൂപേണ നിബന്ധിച്ചിരിക്കുന്ന ഭഗവച്ചരിത്രങ്ങൾ ശ്രവ

ണമാത്രത്തിൽതന്നെ പാമരന്മാക്കപോലും പരമാനന്ദത്തെ നല്കും എന്നാണ്. "ശൃണു" എന്ന പദപ്രയോഗത്താൽ കവിയുടെ ആശയം. പൂർവ്വാർദ്ധത്തിന് ഭാവാർത്ഥം- ഹരിസ്മരണെ അസരസം എന്നു പദച്ഛേദം. വിലാസകലാസുകുതൂഹലം എന്നു ഏകപദം. ഹരിസ്മരണെ- ഈശ്വരവിചാരത്തിൽ മനഃ=മനസ്സ്. അസരസം=ഭക്തി-രസമില്ലാത്തതാണെങ്കിൽ തന്നിവൃത്തിക്കവേണ്ടിയും വിലാസകലാസുകുതൂഹലം=രതി- ശൃംഗാരവിഷയങ്ങളിൽ അതിതാല്പര്യമുണ്ടെങ്കിൽ അതിന്നും അതിൽനിന്നു നിവൃത്തിപ്പാൻവേണ്ടിയും ശ്രീജയദേവ സരസ്വതിയെ കേൾക്കുവിൻ.

കവി സമാനകാലീനന്മാരായ ഉമാപതിധരാദികളുടെയും തന്റെയും പരസമ്മതമായഗുണങ്ങളെ പറയുന്നു.

മൂലം.

വാചഃ പല്ലവയത്യുമാപതിധരഃ സന്ദർഭശുദ്ധിം ഗിരാം
ജാനീതേ ജയദേവ ഏവ ശരണഃ ശ്ലാഘ്യോ ദുരൂഹദ്രുതേഃ
ശൃംഗാരോത്തരസത്പ്രമേയരചനൈരാചാര്യഗോവർദ്ധന
സ്പർദ്ധീ കോപി ന വിശ്രുതഃ ശ്രുതിധരോ ധോയീ കവിക്ഷ്മാപതിഃ

| | |
|---|---|
| ഉമാപതിധരഃ | ഉമാപതിധരനെന്ന കവി |
| വാചഃ പല്ലവയതി | വാക്കുകളെ വിസ്തരിക്കുന്നു. |
| ശരണഃ | ശരണനെന്ന കവി |
| ദുരൂഹദ്രുതേഃ | ദുർഘടത്ത്വത്തോടെ ദ്രവം ചെയ്യുന്നതിലുള്ള വേഗം കൊണ്ടു. |
| ശ്ലാഘ്യഃ | ശ്ലാഘിക്കപ്പെടുവാൻ യോഗ്യനാകുന്നു. |
| ശൃംഗാരോത്തരസത്പ്രമേയരചനൈഃ | ശൃംഗാരരസപ്രധാനമായ ഉത്തമഗ്രന്ഥനിർമ്മാണം കൊണ്ടു. |
| ആചാര്യഗോവർദ്ധനസ്പർദ്ധീ കോപി | ഗോവർദ്ധനാചാര്യനോട് തുല്യനായിട്ടു ആരും |
| ന വിശ്രുതഃ | പ്രസിദ്ധനായിട്ടില്ല. |

| | |
|---|---|
| ധോയീകവിക്ഷ്മാപതിഃ | ധോയി എന്ന കവിരാജാവു. |
| ശ്രുതിധരഃ | കേട്ടമാത്രയിൽ ഗ്രന്ഥത്തെ ധരിക്കുന്നു; |
| ജയദേവഏവ | ജയദേവർതന്നെ |
| ഗിരാംസന്ദർഭശുദ്ധിം | സമയോചിതമായ വാക്കുകളെ |
| ജാനീതേ | അറിയുന്നു. |

സാരം.— ഉമാപതിധരനെന്ന കവി വാക്കുകളെ വിസ്തരിക്കുന്നു. എന്നാൽ അദ്ദേഹത്തിന്റെ കവിതക്ക് അർത്ഥമാധുര്യം മുതലായ ഗുണങ്ങളൊന്നുംതന്നെ ഇല്ല. ശരണനെന്ന കവിക്കു ഗൂഢാർത്ഥത്തോടെ കവിതകൾ വേഗത്തിൽ രചിപ്പാൻ കഴിയും. പക്ഷെ അദ്ദേഹത്തിന്റെ കവിതക്കു ഗൂഢാർത്ഥതാദോഷവും പ്രസാദാദിഗുണമില്ലായ്മയും പ്രസിദ്ധമാണ്. ശൃംഗാരരസപ്രധാനമായി കവിതകൾ രചിക്കുന്നതിൽ ഗോവർദ്ധനാചാര്യരോടു കിടപിടിപ്പാൻ ആരും തന്നെയില്ല. ഇതുകൊണ്ടു അദ്ദേഹത്തിന് അന്യരസപ്രധാനമായി കവിതകൾ രചിപ്പാൻ സാമർത്ഥ്യമില്ലെന്ന് സിദ്ധമായി. ധോയി എന്ന കവിരാജാവിനു ശ്രവണമാത്രയിൽതന്നെ ഗ്രന്ഥത്തെ ഗ്രഹിക്കാൻ ശക്തിയുണ്ടെന്നല്ലാതെ സൽകവിതാരചനയിൽ സാമർത്ഥ്യമില്ല. സമയോചിതങ്ങളായ വാക്കുകളുപയോഗിച്ചു ഗുണാലങ്കാരാദിയുക്തമായി കവിതകൾ ക്ലൂതിപ്പാൻ ജയദേവൻ മാത്രമെ അറിഞ്ഞുകൂടു. ഇതിനാൽ ജയദേവന്റെ കവിതാശ്രവണത്താലുണ്ടാവുന്ന സന്തോഷംപോലെ അന്യന്മാരുടെ കവിതാശ്രവണത്തിൽ സന്തോഷമുണ്ടാകുന്നില്ലെന്ന് സിദ്ധമായി. ഇത് ലക്ഷ്മണസേനമഹാരാജാവിന്റെ, ജയദേവകവിയെകുറിച്ചുള്ള സമ്മതശ്ലോകമാണെന്നു ചില വിചാരശീലന്മാർ അഭിപ്രായപ്പെടുന്നുണ്ട്.

ഭഗവാന്റെ എല്ലാ അവതാരവും ഭക്തജനങ്ങളുടെ മനോരഥപൂർത്തിക്കത്രെ. അതിനാൽ ആ അവതാരവർണ്ണനം ഭഗവൽകേളിയെ വർണ്ണിക്കേണമെന്നുള്ള തന്റെ ആഗ്രഹത്തെ സഫലീകരിക്കുമെന്ന് വിചാരിച്ചു കവി ദശാവതാരങ്ങളെയും വർണ്ണിക്കുന്നു.

മൂലം. അഷ്ടപദി (൧)

മാളവിരാഗം. അടതാളം.

പ്രളയപയോധിജലേധൃതവാനസിവേദം
വിഹിതവഹിത്രചരിത്രമഖേദം.

കേശവധൃതമീനശരീരജയജഗദീശഹരേ(ധ്രുവം)--(൧)
ക്ഷിതിരതിവിപുലതരേതവതിഷ്ഠതിപൃഷ്ഠേ
ധരണിധരണകിണചക്രഗരിഷ്ഠേ

കേശവധൃതകച്ഛപരൂപജയജഗദീശഹരേ (൨)
വസതിദശനശിഖരേധരണീതവലഗ്നാ,
ശശിനികളങ്കകലേവനിമഗ്നാ

കേശവധൃതസൂകരരൂപജയജഗദീശഹരേ (൩)
തവകരകമലവരേനഖമദ്ഭുതശൃംഗം
ദളിതഹിരണ്യകശിപുതനുഭൃംഗം

കേശവധൃതനരഹരിരൂപജയജഗദീശഹരേ (൪)
ഛലയസിവിക്രമണേബലിമദ്ഭുതവാമന
പദനഖനീരജനിതജനപാവന

കേശവധൃതവാമനരൂപജയജഗദീശഹരേ (൫)
ക്ഷത്രിയരുധിരമയേജഗദപഗതപാപം
സ്നപയസിപയസിശമിതഭവതാപം

കേശവധൃതഭൃഗുപതിരൂപജയജഗദീശഹരേ (൬)
വിതരസിദിക്ഷുരണേദിക്പതികമനീയം
ദശമുഖമൗലിബലിംരമണീയം

കേശവധൃതരഘുപതിരൂപജയജഗദീശഹരേ (൭)
വഹസിവപുഷിവിശദേവസനംജലദാഭം
ഹലഹതിഭീതിമിളിതയമുനാഭം.

കേശവധൃതഹലധരരൂപ ജയ ജഗദീശ ഹരേ. (൮)

നിന്ദസി യജ്ഞവിധേരഹഹ ശ്രുതിജാതം
സദയഹൃദയദർശിതപശുഘാതം.
കേശവധൃതബുദ്ധശരീര ജയ ജഗദീശ ഹരേ (൯)

മ്ലേച്ഛനിവഹനിധനേ കലയസി കരവാളം
ധൂമകേതുമിവ കിമപി കരാളം
കേശവധൃതകൽക്കിശരീര ജയ ജഗദീശ ഹരേ. (൰)

ശ്രീജയദേവകവേരിദമുദിതമുദാരം
ശൃണു സുഖദം ശുഭദം ഭവസാരം
കേശവധൃതദശവിധരൂപ ജയ ജഗദീശ ഹരേ. (൰൧)

| | |
|---|---|
| ഹേ ധൃതമീനശരീര | അല്ലയോ മത്സ്യാവതാരമൂർത്തേ! |
| (ത്വം) | അങ്ങ്, |
| പ്രളയപയോധിജലേ | പ്രളയകാലത്തു് ഒന്നിച്ചുകൂടിയിരിക്കുന്ന സമുദ്രത്തിൽ വെച്ചു |
| വിഹിതവഹിത്രചരിത്രം | സംസാരസാഗരത്തിൽ നിന്നു കരകേറുന്ന സൽകർമ്മങ്ങൾ വിധിക്കപ്പെട്ടിരിക്കുന്നു. |
| വേദം | വേദത്തെ |
| അഖേദം | പ്രയാസംകൂടാതെ |
| ധൃതവാൻ അസി | ധരിച്ചവനാകുന്നു. |
| ഹേ കേശവ | അല്ലയോ ബ്രഹ്മരുദ്രമൂർത്തേ! |
| ഹേ ജഗദീശ | അല്ലയോ ലോകനാഥ! |
| ഹേ ഹരേ | അല്ലയോ സകലപാപങ്ങളേയും നശിപ്പിക്കുന്നോവേ! |
| (ത്വം) | അങ്ങ് |

| | |
|---|---|
| ജയ | (എന്റെ ഹൃദയത്തിൽ) സൎവ്വോൽകൎഷേ |
| | ണ പ്രകാശിച്ചാലും. |
| കേശവധൃതകച്ഛപരൂപ | അല്ലയോ കൂൎമ്മാവതാരമെടുത്തോവേ, |
| അതിവിപുലതരേ | എററവും വിസ്താരമുള്ളതും |
| | ഭൂമിയെ അഥവാ മന്ദരപൎവ്വതത്തെ വ |
| ധരണിധരണകിണചക്ര | ഹിക്കുന്നതുകൊണ്ടുണ്ടായതായ തഴമ്പോടും |
| ഗരിഷ്ഠേ | അത്യന്തം കടുപ്പത്തോടും കൂടിയതുമാ |
| | യ. |
| തവ പൃഷ്ഠേ | അങ്ങയുടെ പുറത്തു |
| ക്ഷിതിഃ തിഷ്ഠതി | ഭൂമി സ്ഥിതിചെയ്യുന്നു. |
| കേശവധൃതസൂകരരൂപ | അല്ലയോ സൂകരാവതാരമെടുത്തോവേ, |
| തവ ദശനശിഖരേ | നിന്തിരുവടിയുടെ തേററയുടെതലക്കിൽ |
| ധരണീ | ഭൂമി |
| ശശിനി നിമഗ്നാ | ചന്ദ്രനിൽ പററിയിരിക്കുന്ന |
| കളങ്കകലാ ഇവ | കളങ്കരേഖ എന്നപോലെ |
| ലഗ്നാ വസതി | പററിയിരിക്കുന്നു. |
| കേശവധൃതനരഹരിരൂപ | അല്ലയോ നരസിംഹാവതാരമെടുത്തോവേ. |
| തവ കരകമലവരേ | നിന്തിരുവടിയുടെ കയ്യാകുന്നശ്രേഷ്ഠമാ |
| | യ താമരപ്പൂവിൽ. |
| ദളിതഹിരണ്യകശിപുതനു | ഹിരണ്യകശിപു എന്ന അസുരന്റെ ശ |
| ഭൃംഗം | രീരമാകുന്ന വണ്ടിനെ കീറിയ |
| നഖം | നഖമാകുന്ന |
| അത്ഭുതശൃംഗം | ആശ്ചൎയ്യമായ അഗ്രഭാഗം. |
| തിഷ്ഠതി. | സ്ഥിതിചെയ്യുന്നു. |
| കേശവധൃതവാമനരൂപ | അല്ലയോ വാമനാവതാരമെടുത്തോവേ, |

| | |
|---|---|
| ഹേപദനഖനീരജ | അല്ലയോ കാലിന്റെ നഖത്തിൽനിന്ന് |
| നിതജനപാവന | പുറപ്പെട്ട ജലംകൊണ്ടു ജനങ്ങളെ ശുദ്ധീകരിക്കുന്നോവേ, |
| | [illegible] ഐശ്വര്യകർമ്മങ്ങളെ ചെയ്യുന്നവരെ തന്റെ പ്രതാപംകൊണ്ടു നി |
| ഹേ അത്ഭുതവാമന | സ്സാരന്മാരാക്കുന്നോവേ അത്ഭുതമുള്ളതുമായ വാമനാവതാരമെടുത്ത സ്വാമിൻ! |
| (ത്വം) | നീ |
| വിക്രമണെ | വിശേഷമായ പാദന്യാസത്താൽ |
| ബലിം | മഹാബലി എന്ന അസുരനെ |
| ഛലയസി | വഞ്ചിക്കുന്നു |
| ഹേധൃതഭൃഗുപതിരൂപ | അല്ലയോ പരശുരാമാവതാരമെടുത്തേ |
| (ത്വം) | നീ |
| ക്ഷത്രിയരുധിരമയെ | ക്ഷത്രിയന്മാരുടെ രക്തസ്വരൂപമായ |
| പയസി | വെള്ളത്തിൽ |
| ശമിതഭവതാപം | സംസാരസന്താപത്തെ നശിപ്പിച്ചുംകൊണ്ടും |
| അപഗതപാപം | സകല പാപത്തെ കളഞ്ഞുംകൊണ്ടും |
| ജഗത് | ലോകത്തെ (ജനങ്ങളെ) |
| സ്നപയസി | സ്നാനംചെയ്യിപ്പിക്കുന്നു. |
| ഹേധൃതരാമശരീര | അല്ലയൊ രാമാവതാരമെടുത്തേ, |
| ത്വം | നീ |
| രണെ | യുദ്ധത്തിൽ വെച്ചു |
| രമണീയം | മനോഹരമായ |
| ദശമുഖമൌലിബലിം | രാവണന്റെ ശിരസ്സുകളാകുന്ന ബലിയെ |
| ദിക്ഷു | പത്തു ദിക്കുകളിലേക്കും. |

| | |
|---|---|
| ദിക്പതികമനീയം | ഇന്ദ്രാദിദിക്പാലന്മാർക്ക് രസിക്കത്തക്ക വണ്ണം |
| വിതരസി | ദാനംചെയ്യുന്നു. |
| കേശവധൃതഹലധരരൂപ | അല്ലയോ ബലഭദ്രനായി അവതരിച്ചോരവേ, |
| (ത്വം) | അങ്ങ്, |
| വിശദേ | വെളുത്ത |
| വപുഷി | ശരീരത്തിൽ, |
| ഹലഹതിഭീതിമിലിത | കരിയാകുന്ന ആയുധംകൊണ്ടുള്ള അടിയെ ഭയന്നു ശരണംപ്രാപിച്ചിരിക്കുന്ന |
| യമുനാഭം | കാളിന്ദീനദിയുടെ കാന്തിക്കുതുല്യമായ കാന്തിയുള്ളതും. |
| ജലദാഭം | കാർമേഘംപോലെ കറുത്തിരിക്കുന്നതും ആയ |
| വസനം | വസ്ത്രത്തെ |
| വഹസി | ധരിക്കുന്നു. |
| കേശവധൃതബുദ്ധശരീര | അല്ലയോ ബുദ്ധനായി അവതരിച്ചോരവേ, |
| കേശവ സദയഹൃദയ | അല്ലയോ ദയാശീല, |
| (ത്വം) | അങ്ങ് |
| അഹഹ | കഷ്ടം! കഷ്ടം! |
| ദർശിതപശുഘാതം | പശുഹിംസാകാണിക്കപ്പെടുന്ന (അറിയിക്കപ്പെടുന്ന) |
| യജ്ഞവിധേഃ | യാഗവിധിയുടെ |
| ശ്രുതിജാതം | വേദസമൂഹത്തെ |
| നിന്ദസി | നിന്ദിക്കുന്നു. |

| | |
|---|---|
| ഹേ ധൃതകല്ക്കിശരീര | അല്ലയോ കല്ക്കിപ്രവതാരമെടുത്ത, |
| (ത്വം) | അങ്ങ് |
| മ്ലേച്ഛനിവഹനിധനേ | മ്ലേച്ഛന്മാരുടെ കൂട്ടത്തെ നിഗ്രഹിക്കുന്ന കാര്യത്തിൽ |
| ധൂമകേതുമിവ | ധൂമകേതു എന്ന ഗ്രഹത്തെപോലെയും അഥവാ അഗ്നിയെപോലെയും |
| കിമപി | ഏറ്റവും |
| കരാളം | ഭയങ്കരമായും ഇരിക്കുന്ന |
| കരവാളം | ഖഡ്ഗിനെ |
| കലയസി | ധരിക്കുന്നു (എടുക്കുന്നു) |
| ഹേ ധൃതദശവിധരൂപ | അല്ലയോ ദശാവതാരമെടുത്ത, |
| (ത്വം) | അങ്ങ് |
| ഉദാരം | ഗംഭീരവും |
| ശുഭദം | മംഗളത്തെ കൊടുക്കുന്നതും |
| സുഖദം | പരമാനന്ദത്തെ നൽകുന്നതും |
| ഭവസാരം | സംസാരത്തെ നശിപ്പിക്കുന്നതും |
| ശ്രീജയദേവകവേഃ | ശ്രീജയദേവരിൽ നിന്നു |
| ഉദിതം | ഉണ്ടായതും ആയ |
| ഇദം | ഈ ഗാനത്തെ (ഈ ഗ്രന്ഥത്തെ). |
| ശൃണു | കേട്ടാലും |

സാരം— അല്ലയോ കൃഷ്ണ! അങ്ങ് സംസാരസാഗരത്തിൽ നിന്നു കരകേറുന്ന സൽകർമ്മങ്ങൾ വിധിക്കപ്പെട്ട വേദത്തെ ഹയഗ്രീവനെന്ന അസുരൻ അപഹരിച്ചു പ്രളയസമുദ്രത്തിൽ മുങ്ങിപ്പോയ സമയം മത്സ്യമായി അവതരിച്ചു യാതൊരു പ്രയാസവുംകൂടാതെ അവനെ അവിടെ വെച്ചു നിഗ്രഹിച്ച് വേദത്തെ വീണ്ടെടുത്തു. അല്ലയോ കേശവ! ജഗദീശ! അങ്ങ് എന്റെ ഹൃദയത്തിൽ നന്നായി പ്രകാശിക്കേണമെ. ഇതുമാത്രമല്ല, അങ്ങു ഞങ്ങളുടെ സഹ

ഭാരത്തെ അവലംബിച്ച പാലാഴിമഥനസമയത്തു മന്ദരപർവ്വതോദ്ധാരണം ചെയ്യുമ്പോൾ വട്ടത്തിൽ അതികഠിനമായ തഴമ്പുണ്ടായിട്ടുള്ളതും ഏറ്റവും വലിയതും ആയ ആമയുടെ പുറത്ത് ഭൂമി സ്ഥിതി ചെയ്യുന്നു. പിന്നീട് ഹിരണ്യാക്ഷനെന്ന മഹാസുരൻ ഗർവ്വനിമിത്തം ഭൂമിയെ ജലത്തിൽ മുക്കിത്താഴ്ത്തിയപ്പോൾ അങ്ങ് പന്നിയായി അവതരിച്ച് തന്റെ തേറ്റകൊണ്ടു ഭൂമിയെ ഉദ്ധരിച്ചു. ആ തേറ്റയിൽ ഭൂമി ചന്ദ്രനിൽ കളങ്കമെന്നപോലെ പാറിയിരുന്നു. അല്ലയോ ഹരേ! അങ്ങ് നരസിംഹമൂർത്തിയായി അവതരിച്ച് അങ്ങയുടെ കയ്യാകുന്ന താമരപ്പൂവിന്റെ നഖങ്ങളാകുന്ന അഗ്രഭാഗങ്ങൾ ഹിരണ്യകശിപുവിന്റെ ശരീരമാകുന്ന വണ്ടിനെ കീറി. ആതിനാൽ ആ നഖാഗ്രങ്ങൾ ആശ്ചര്യകാരികളാകുന്നു— ആശ്ചര്യകാരിത്വം എന്തെന്നാൽ സാധാരണ വണ്ടിനു താമരപ്പൂവിന്റെ അഗ്രങ്ങൾ കീറാനാണു ശക്തിയുള്ളതു അല്ലാതെ താമരപ്പൂവിന്റെ അഗ്രങ്ങൾക്കു വണ്ടിനെ കീറുവാൻ ശക്തിയില്ല. നേരെമറിച്ച് ഇവിടെ കയ്യാകുന്ന താമരപ്പൂവിന്റെ നഖങ്ങളാകുന്ന അഗ്രങ്ങൾ ഹിരണ്യകശിപുവിന്റെ ശരീരമാകുന്ന വണ്ടിനെ കീറി. ഇതു തന്നെ ആശ്ചര്യകാരിത്വം. അങ്ങു വാമനമൂർത്തിയായി മഹാബലിയോടു മൂന്നടി സ്ഥലം യാചിച്ചതിന് ശേഷം തന്റെ മാഹാത്മ്യംകൊണ്ടു ലോകമെല്ലാം രണ്ടടിയായി അളന്ന് ബാക്കി ഒന്നാമതായ കടിസ്ഥലവും കൂടി അളന്ന് തരുവാൻ നിവൃത്തിയില്ലാതാക്കി അവനെ ഭൂമിയിൽനിന്ന് പാതാളത്തിലേക്കയച്ചു. ആ സമയത്ത് അടി അളക്കുവാൻ വേണ്ടി കാലുപൊന്തിച്ചപ്പോൾ അത് ബ്രഹ്മാണ്ഡത്തിൽ കൊണ്ടു പൊട്ടി, അതിങ്കൽനിന്ന് കാരണജലം പുറപ്പെട്ടു അങ്ങയുടെ പാദാബ്ജത്തിൽകൂടെ ഒഴുകി, പിന്നെ അനേകകാരണത്താൽഭൂമിയിൽ വന്ന് ഇപ്പോഴും ആ ഗംഗാ ജനങ്ങളെ ശുദ്ധീകരിക്കുന്നു. ഇത്രയും വൈഭവമുള്ളോവെ! അങ്ങ് എന്റെ ഹൃദയത്തിൽ നന്നായി പ്രകാശിക്കേണം. പിന്നെ പരശുരാമനായി അവതരിച്ചു ക്ഷത്രിയന്മാരെ കൊന്നു അവരുടെ രക്തമാകുന്ന ജലംകൊണ്ടു കുരുക്ഷേത്രത്തിലെ രാമഹ്രദം എന്ന തീർത്ഥത്തിൽ പിതൃതർപ്പണം ചെയ്തിരിക്കുന്നു. ഇന്നും ആ തീർത്ഥത്തിൽ സ്നാനംചെയ്താൽ

അവരുടെ സർവ്വപാപവും നശിക്കുന്നു. എന്നുമാത്രമല്ല, സകലസംസാരദുഃഖവും നശിക്കുന്നു. അല്ലയോ രാമാവതാരമൂർത്തെ! അങ്ങ പോർക്കളത്തിൽ വെച്ചു മനോഹരമായ രാവണന്റെ ശിരസ്സുകളാകുന്ന പൂജാദ്രവ്യത്തെ ഇന്ദ്രാദികളായ ദിക്പതികൾക്ക എത്രയോ സന്തോഷമാകുംവണ്ണം പത്തുദിക്കിലേക്കും ദാനംചെയ്തു. അതിന്ന് ശേഷം അങ്ങ ബലഭദ്രനായി അവതരിച്ചു വെളുത്ത ശരീരത്തിൽ കാളിന്ദീനദിയെക്കാളും മേഘത്തെക്കാളും അധികം നീലനിറമായ വസനം ഉടുത്തു. അല്ലയോ പരമദയാലോ! അങ്ങു ബുദ്ധനായി അവതരിച്ചു. മഹാകഷ്ടമായ പശുപ്രാണിഹിംസയെ വിധിക്കുന്ന വേദസമൂഹത്തെ മാത്രം നിന്ദിച്ചു അല്ലയോ, ജഗദീശ! അങ്ങു കല്ക്കിയായി അവതരിച്ചു അഗ്നിപോലെ അതിഭയങ്കരമായ ഒരു വാളെടുത്തു എല്ലാ മ്ലേച്ഛന്മാരെയും നിഗ്രഹിക്കും. അല്ലയോ ദശവിധമൂർത്തെ, ഗംഭീരവും (ശബ്ദാർത്ഥാലങ്കാരാദികളാൽ പുഷ്ടിയുള്ളതും) മംഗളത്തെ നല്കുന്നതും പരമാനന്ദത്തെ കൊടുക്കുന്നതും സംസാരത്തെ ശമിപ്പിക്കുന്നതും ശ്രീജയദേവരിൽനിന്നുണ്ടായതും ആയ ഈ ഗാനത്തെ അങ്ങ് കേൾക്കണെ

ഈ ഗാനത്തിലെ "അത്ഭുതശൃംഗം" എന്ന പദം "നഖം" എന്ന പദത്തിന്ന് വിശേഷണമാകുമ്പോൾ "കരകമലവരെ" എന്നേടത്തു പരിണാമാലങ്കാരമംഗീകരിക്കണം. എന്നാലെ സാംഗത്യമുള്ളൂ.

ഭഗവാന്റെ മത്സ്യാദ്യവതാരങ്ങളിലിതും അതാതു കാലത്തു സംഭവിക്കും എന്നാശയത്തിലാണ് കവി "ധരസി ഛലയസി" ഇത്യാദി വർത്തമാനനിർദ്ദേശം ചെയ്യുന്നു. മത്സ്യാദ്യവതാരങ്ങൾക്കും കാരണമായ പരമാത്മാവു തന്നെ ശ്രീകൃഷ്ണൻ എന്നഭിപ്രായമാണ് കവി ഈ ദശാവതാരവർണ്ണനത്തിൽ ശ്രീകൃഷ്ണനെ പരിഗണിപ്പാതിരിപ്പാൻ കാരണം. "ശ്രീജയദേവകവേരിദമുദിതം" ഈ ഉദിതം (തന്നത്താനുണ്ടായത്) എന്ന പദപ്രയോഗത്താൽ ഈ കവിത കവിക്ക് നിഷ്പ്രയാസേന ഉണ്ടായതാണെന്നും തന്മൂലം ഇതിന്നത്രയോ സാരസ്യമുണ്ടെന്നും ധ്വനിക്കുന്നു. "ശ്രിതകമലാകുചമണ്ഡലം" എന്ന ഭഗവദ്വചനത്തെ അനുസരിച്ചു കവി ഈ ഗാനത്തിന്റെ ഒടുവില

കവി ദശാവതാരങ്ങളേയും സ്തുതിച്ചു ദശാവതാരങ്ങൾക്കും ആദിപുരുഷനായ ശ്രീകൃഷ്ണനെ ഇപ്പോൾ സ്തുതിക്കുന്നു.

മൂലം.

വേദാനുദ്ധരതേജഗന്തിവഹതേഭൂഗോളമുൽബിഭ്രതേ
ദൈത്യംദാരയതേബലിംഛലയതേക്ഷത്രക്ഷയംകുൎവ്വതേ
പൌലസ്ത്യംജയതേഹലംകലയതേകാരുണ്യമാതന്വതേ
മ്ലേച്ഛാന്മൂൎച്ഛയതേദശാകൃതികൃതേകൃഷ്ണായതുഭ്യംനമഃ.

| | |
|---|---|
| വേദാൻ | വേദങ്ങളെ |
| ഉദ്ധരതേ | വീണ്ടെടുക്കുന്നവനായും |
| ജഗന്തി | ലോകങ്ങളെ |
| വഹതേ | ചുമക്കുന്നവനായും |
| ഭൂഗോളം | ഭൂമിയെ |
| ഉൽബിഭ്രതേ | ഉദ്ധരിക്കുന്നവനായും |
| ദൈത്യം | ഹിരണ്യകശിപുവെന്ന അസുരനെ |
| ദാരയതേ | കൊല്ലുന്നവനായും |
| ബലിം | മഹാബലിയെന്നഅസുരനെ |
| ഛലയതേ | ചതിക്കുന്നവനായും |
| ക്ഷത്രക്ഷയം | രാജാക്കന്മാരുടെ നാശത്തെ |
| കുൎവ്വതേ | ചെയ്യുന്നവനായും |
| പൌലസ്ത്യം | രാവണനെ |
| ജയതേ | ജയിക്കുന്നവനായും |
| ഹലം | കലിയെ |
| കലയതേ | ധരിക്കുന്നവനായും |
| കാരുണ്യം | ദയയെ |
| ആതന്വതേ | ചെയ്യുന്നവനായും |
| മ്ലേച്ഛാൻ | ദുഷ്ടന്മാരെ |
| മൂൎച്ഛയതേ | കൊല്ലുന്നവനായും |

| | |
|---|---|
| ഭേദാകൃതികൃതേ | ഇപ്രകാരം പത്തവതാരസ്വരൂപത്തെ എടുക്കുന്നവനായും ഇരിക്കുന്ന |
| കൃഷ്ണായ | കൃഷ്ണനാകുന്ന |
| തുഭ്യം | അങ്ങേക്കായിക്കൊണ്ടു |
| നമഃ | നമസ്കാരം. |

സാരം — അല്ലയോ ഭഗവൻ! മത്സ്യാവതാരമെടുത്തു ഹയഗ്രീവനെ നിഗ്രഹിച്ചു വേദങ്ങളെ ഉദ്ധരിച്ചും ആദികൂർമ്മമായി അവതരിച്ച് ഹിരണ്യാക്ഷനാൽ സമുദ്രത്തിൽ പതിപ്പിക്കപ്പെട്ട ഭൂമിയെ പൂർവ്വസ്ഥിതിയെ പ്രാപിപ്പിച്ചും നരസിംഹമായി അവതരിച്ച് ഹിരണ്യകശിപുവിനെ നഖാഗ്രംകൊണ്ടു നിഗ്രഹിച്ചും വാമനമൂർത്തിയായി അവതരിച്ച് മഹാബലിയെ പൂർവ്വസ്ഥാനത്തിൽനിന്നു അധഃപതിപ്പിച്ചും പരശുരാമമൂർത്തിയായി അവതരിച്ച് ക്ഷത്രിയന്മാരെ നശിപ്പിച്ചും ശ്രീരാമനായി അവതരിച്ച് രാവണനെ നിഗ്രഹിച്ചും ബലരാമനായി അവതരിച്ചു പ്രലംബാദ്യസുരന്മാരെ ഹനിച്ചും ബുദ്ധനായി അവതരിച്ചു പരമകാരുണ്യത്താൽ വേദവിഹിതമായ ഹിംസയുംകൂടി വിരുദ്ധമാണെന്നു സ്ഥാപിച്ചും പിന്നെ കല്ക്കിയായി അവതരിച്ച് ദുഷ്ടന്മാരെ ഹിംസിച്ചും ഇങ്ങിനെ യഥാസമയത്തു ഓരോരോ അവതാരങ്ങളെടുത്തു ദുഷ്ടന്മാരെ നിഗ്രഹിച്ചു ശിഷ്ടന്മാരെ പരിപാലിച്ചും സ്ഥിതിചെയ്യുന്ന സാക്ഷാൽ ശ്രീകൃഷ്ണനായ നിന്തിരുവടിക്കായിക്കൊണ്ടു നമസ്കാരം.

“സംഭവാമിയുഗേയുഗേ” ഇത്യാദി ഭഗവദ്വാക്യത്തെ അനുസരിച്ച് ഭഗവാനിനിയും അതാതുകാലത്തു അവതരിക്കും എന്ന മനോഭാവനയാലാണു കവി “ഭേദാനാദദതേ” ഇത്യാദി വർത്തമാനനിർദ്ദേശം ചെയ്യുന്നു. അതിനാലിതിന്നു ത്രികാലബോധകത്വമുണ്ടു. കൃഷ്ണൻ എന്ന പദത്തിന് പരബ്രഹ്മമെന്നർത്ഥം.

“കൃഷിർഭൂവാചകശ്ശബ്ദോണശ്ചനിർവൃതിവാചകഃ
തയോരൈക്യംപരംബ്രഹ്മകൃഷ്ണഇത്യഭിധീയതേ”.

മൂലം.

## അഷ്ടപദി (൨).

### ഗുർജ്ജരീരാഗം അടതാളം.

ശ്രിതകമലാകുചമണ്ഡലധൃതകുണ്ഡല
കലിതലളിതവനമാലജയ ജയ ദേവഹരേ (൧)
ദിനമണിമണ്ഡലമണ്ഡനഭവഖണ്ഡന
മുനിജനമാനസഹംസജയ ജയ ദേവഹരേ (൨)
കാളിയവിഷധരഗഞ്ജനജനരഞ്ജന
യദുകുലനളിനദിനേശജയ ജയ ദേവഹരേ (൩)
മധുമുരനരകവിനാശനഗരുഡാസന
സുരകുലകേളിനിദാനജയ ജയ ദേവഹരേ (൪)
അമലകമലദളലോചനഭവമോചന
ത്രിഭുവനഭവനനിധാനജയ ജയ ദേവഹരേ (൫)
ജനകസുതാകൃതഭൂഷണജിതദൂഷണ
സമരശമിതദശകണ്ഠജയ ജയ ദേവഹരേ (൬)
അഭിനവജലധരസുന്ദരധൃതമന്ദര
ശ്രീമുഖചന്ദ്രചകോരജയ ജയ ദേവഹരേ (൭)
ശ്രീജയദേവകവേരിദംകുരുതേമുദം
മംഗളമുജ്ജ്വലഗീതംജയ ജയ ദേവഹരേ (൮)

| | |
|---|---|
| ഹേ ശ്രിതകമലാകുചമണ്ഡല | അല്ലയോ ലക്ഷ്മീദേവിയുടെ സ്തനതടത്തെ ആശ്രയിച്ചിരിക്കുന്നോവേ, |
| ഹേ ധൃതകുണ്ഡല | കർണ്ണാലങ്കാരങ്ങളേയും |
| ഹേ കലിതലളിതവനമാല | മനോഹരമായ വനമാല്യത്തെയും ധരിച്ചിരിക്കുന്നോവേ |
| ഹേ ദേവ ഹേ ഹരേ | അല്ലയോ പ്രപഞ്ചത്താൽ ക്രീഡിച്ചു മേവുന്ന വിഷ്ണോ! |

ഹേ ജിതദൂഷണ — (തന്റെ ധർമ്മപത്നിയെ ഉപേക്ഷിപ്പിച്ചിട്ടും) ജനാപവാദത്തെ കളഞ്ഞും,

ഹേ സമരശമിതദശകണ്ഠ — യുദ്ധത്തിൽ വെച്ച് രാവണനെ നിഗ്രഹിച്ചും

ഹേ അഭിനവജലധരസുന്ദര — പുതിയ മഴക്കാറുപോലെ മനോഹരനായും

ഹേ ധൃതമന്ദര — മന്ദരപർവ്വതത്തെ മേല്പോട്ടു പൊന്തിച്ചും

ഹേ ശ്രീമുഖചന്ദ്രചകോര — ശ്രീഭഗവതിയുടെ മുഖചന്ദ്രന്ന ചകോരമെന്ന പക്ഷിയായും (ശ്രീഭഗവതിയുടെ മുഖാസ്വാദനത്തിൽ തല്പരനായും) സ്ഥിതിചെയ്യുന്നോവെ,

(ത്വം) ജയ ജയ — ഭവാൻ ഉൽകർഷേണ വർത്തിച്ചാലും വർത്തിച്ചാലും

ശ്രീജയദേവകവേഃ — ശ്രീജയദേവകവിയുടെ

മംഗളം — മംഗളത്തെ നല്കുന്ന

ഇദം — ഇത

ഉജ്ജ്വലഗീതം — അലങ്കാരാദി ഗുണങ്ങളാൽ പരിശോഭിക്കുന്ന പാട്ട

മുദം കുരുതെ — സന്തോഷത്തെ ചെയ്യുന്നു

സാരം — അല്ലയോ ശ്രീഭഗവതിയുടെ സ്തനതടത്തെ ആശ്രയിച്ചും കുണ്ഡലങ്ങളേയും പരിമളകോമളമായ വനമാല്യത്തെയും ധരിച്ചും സംസാരചക്രമാകുന്ന ചൂതുപലകയിൽ ചരാചരങ്ങളാകുന്ന ചൂതുകരു വെച്ച് കളിച്ചും ഭക്തന്മാരുടെ സകല പാപങ്ങളേ ഹരിച്ചും സൂര്യകാന്തിസദൃശങ്ങളായ ആഭരണങ്ങളാലലങ്കരിച്ചും സംസാരസംഹാരമൂർത്തിയായും മുനിജനങ്ങളുടെ ഹൃദയത്തിൽ സദാകാലവും വസിച്ചും കാളിയമർദ്ദനനായും ഭക്തജനങ്ങളെ സന്തോഷിപ്പിച്ചും യാദവവംശത്തെ പോഷിപ്പിച്ചും മധു മുതലായ അസുര

രെ നിഗ്രഹിച്ചും ഗരുഡവാഹനനായും ഇന്ദ്രാദിദേവന്മാൎക്ക് അസുരന്മാരുടെ ഉപദ്രവംകൂടാതെ ശ്രീ ധിഷ്ണ്യമാക്കിയും മനോഹരമായ താമരപ്പൂവിന്റെ ഇതൾപോലെയിരിക്കുന്ന നേത്രങ്ങളോടുകൂടിയും ഭക്തന്മാരുടെ ജനനമരണാദി സംസാരദുഃഖത്തെ ഉന്മൂലനം ചെയ്യും സർവ്വാന്തൎയ്യാമിയായും സീതക്കുവേണ്ടി ബ്രഹ്മാവിനാൽ ഉണ്ടാക്കപ്പെട്ട ഒരു ഭൂഷണമായും ഗൎഭിണിയായിരിക്കുന്ന തന്റെ ധൎമ്മപത്നിയായ സീതയെ ഉപേക്ഷിച്ച ജനാപവാദത്തെ കളത്തെയും പോരിൽവെച്ച് രാവണനെ ഹനിച്ചും കാർമേഘംപോലെ മനോഹരനായും പരശുരാമസമയത്തു അരുണാഭമായ മദ്ദപെയ്തത്തെ ഉപേക്ഷിച്ചും ശ്രീഭഗവതിയുടെ മുഖസാരസത്തിൽ സദാ സക്തനായും സ്ഥിതിചെയ്യുന്നോരേ, അങ്ങ എന്റെ ഹൃദയത്തിൽ ഉൽകൎഷേണ പ്രകാശിക്കേണമേ. ശ്രീജയദേവനാൽ ഉണ്ടാക്കപ്പെട്ടതും നന്മയെ ചെയ്യുന്നതും അലങ്കാരാദി കാവ്യഗുണങ്ങളാൽ, അല്ലെങ്കിൽ ഭഗവന്മഹിമാനുവൎണ്ണനത്താൽ പരിശോഭിതമായും ഇരിക്കുന്ന ഈ ഗാനം സന്തോഷത്തെ ഉണ്ടാക്കുന്നു.

• വന്മലേലക്ഷണം അഭൂഷാനലംബി ഗീതലാസ്യുൽക്കസ്ഥമായഭേ
ലാമത്രിവ്യ ന്യൂലകമംബോധ്യാവനമുമേതികീൎത്തിതാ.

"ദിനമണിമണ്ഡലമണ്ഡന" എന്നതിന് മറ്റൊരൎത്ഥം. സൂൎയ്യമണ്ഡലത്തിന് അലങ്കാരം— സൂൎയ്യമണ്ഡലമധ്യേ വൎത്തിക്കുന്നവൻ. ഇതിനുപ്രമാണവചനം— ധ്യേയസ്സദാസവിതൃമണ്ഡലമധ്യവൎത്തീ നാരായണസ്സരസിജാസനസന്നിവിഷ്ടഃ ഹാരീഹിരണ്മയവപുർധൃതശംഖചക്രഃ കേയൂരവാൻ മകരകുണ്ഡലവാൻ കിരീടീ. "മുനിജനമാനസഹംസ" ഈ പദത്തിന് മുനിജനങ്ങളുടെ ഹൃദയാകാശത്തിൽ പ്രകാശിക്കുന്ന സൂൎയ്യൻ എന്നൊരൎത്ഥവും കൂടിസ്വീകരിക്കാം— "മധുമുരനരകവിനാശനഗരുഡാസന" എന്നേകപദമായിട്ടുമാവാമെന്നായ പക്ഷം. വിനാശനം = നിഗ്രഹം. മധുനിഗ്രഹത്തിങ്കലും മുരനിഗ്രഹത്തിങ്കലും നരകനിഗ്രഹത്തിങ്കലും ഗരുഡനെ ആസനമായി സ്വീകരിച്ചവൻ എന്നും ആസനത്തിന്നു ആയുധം, സേന, വാഹനം, എന്നും അൎത്ഥമാവാം. അസ്യതേ-

അയക്കപ്പെടുന്നു. വൈരിഷു — വൈരികളിൽ. യത് — യതൊന്നു തൽ — അത്. ആസനം — ആയുധം. ആസതെ — സ്ഥിതിചെയ്യുന്നു. അസ്യാം — സേനയിൽ. സ്വാമിനഃ — രാജാക്കന്മാർ. ഇതുകൊണ്ടു സേനാ എന്നും. അസ്യതേ — ഇതക്കപ്പെടുന്നു. അസ്മിൻ — ഇതിങ്കൽ. ഇതുകൊണ്ടുവാഹനം എന്നും അർത്ഥം സിദ്ധമായി. "ഭവമോചന" ഭവനെ — പരമേശ്വരനെ. മോചിപ്പിച്ചവൻ — വരം പരീക്ഷിപ്പാൻ വേണ്ടി ഓടി വന്ന വൃകാസുരനാലുണ്ടായ ഉപദ്രവത്തിൽ നിന്നു വേർപെടുത്തിയവൻ. "അമലകമലദളലോചനഭവമോചന" എന്ന് സമസ്തപദമാക്കിയാൽ കടാക്ഷമാത്രംകൊണ്ടു ഭക്തന്മാരുടെ സംസാരദുഃഖത്തെ നശിപ്പിക്കുന്നവൻ എന്നൊരർത്ഥമുണ്ടു. "ജിതദൂഷണ" ദൂഷണനെന്ന രാക്ഷസനെ ജയിച്ചവൻ അല്ലെങ്കിൽ ദൂഷണങ്ങളെ — രാഗദ്വേഷാദികളെ, ജയിച്ചവൻ.

ശ്ലോ. കവി, സ്വപ്രബന്ധശീലികൾക്കു നന്മയെ പ്രാർത്ഥിക്കുന്നു.

പത്മാപയോധരതടീപരിരംഭലഗ്ന
കാശ്മീരമുദ്രിതമുരോ മധുസൂദനസ്യ
വ്യക്താനുരാഗമിവ ഖേലദനംഗഖേദ
സ്വേദാംബുപൂരമനുപൂരയതു പ്രിയം വഃ

| | |
|---|---|
| പത്മാപയോധരതടീപരിരംഭലഗ്നകാശ്മീരമുദ്രിതം | ലക്ഷ്മീദേവിയുടെ സ്തനതടാലിംഗനസമയത്തു പറ്റിയ കുങ്കുമത്താൽ അടയാളപ്പെട്ടതും |
| വ്യക്താനുരാഗം ഇവ | അനുരാഗം അതിങ്കൽ സ്പഷ്ടമായി കാണുന്നുവോ എന്നു തോന്നുന്നതും |
| ഖേലദനംഗഖേദ | കാമക്രീഡയാലുണ്ടായ ആലസ്യത്താലുണ്ടായ വിയ |
| സ്വേദാംബുപൂരം | ർപ്പോടുകൂടിയതും ആയ |
| മധുസൂദനസ്യ ഉരഃ | ശ്രീകൃഷ്ണന്റെ മാറിടം |
| വഃ | നിങ്ങൾക്കു |
| പ്രിയം | ഇഷ്ടത്തെ |
| അനുപൂരയതു | പൂർത്തിയാക്കട്ടെ. |

സഖേ, ലക്ഷ്മീദേവിയുടെ കുചാലിംഗനസമയത്തു പറ്റിയ കുങ്കുമത്താൽ അലങ്കരിക്കപ്പെട്ടതും അതുനിമിത്തം അന്തരംഗമായ അനുരാഗം പ്രത്യക്ഷമായി അതിൽ പ്രകാശിച്ചിരിക്കുന്നുവോ എന്നു തോന്നുന്നതും കാമക്രീഡായാസത്താൽ വളരെ വിയൎപ്പോടു കൂടിയതും ആയ ശ്രീകൃഷ്ണന്റെ മാൎവ്വിടം നിങ്ങളുടെ ഇഷ്ടത്തെ പൂൎത്തിയാക്കട്ടെ.

മൂലം — കവി, വിപ്രലംഭശൃംഗാരത്തെ വൎണ്ണിപ്പാനായി വിരഹോല്കണ്ഠിതയായ രാധയുടെ സ്ഥിതി വൎണ്ണിപ്പാനാരംഭിക്കുന്നു.

വസന്തേ വാസന്തീകുസുമസുകുമാരൈരവയവൈ
ൎഭ്രമന്തീം കാന്താരേ ബഹുവിഹിതകൃഷ്ണാനുസരണാം
അമന്ദം കന്ദൎപ്പജ്വരജനിതചിന്താകുലതയാ
വലദ്ബാധാം രാധാം സരസമിദമൂചേ സഹചരീ —

| | |
|---|---|
| സഹചരീ | സഖി |
| വസന്തേ | വസന്തകാലത്തു |
| വാസന്തീകുസുമസുകുമാരൈഃ | മുല്ലപ്പൂപോലെ മൃദുലങ്ങളായ |
| അവയവൈഃ (ഉപലക്ഷിതാം) | അവയവങ്ങളോടു കൂടിയും |
| കാന്താരേ | മഹാകാട്ടിൽ |
| ബഹുവിധകൃഷ്ണാനുസരണാം | അനേകപ്രാവശ്യം കൃഷ്ണനെ അന്വേഷിച്ചു |
| ഭ്രമന്തീം | ചുററിനടന്നും |
| കന്ദൎപ്പജ്വരജനിതചിന്താകുലതയാ | കാമസന്താപത്താലുണ്ടായ ചിന്താപാരവശ്യം നിമിത്തം |
| അമന്ദം | ഏററവും |
| വലദ്ബാധാം | വൎദ്ധിക്കുന്ന വിരഹവേദനയോടു കൂടിയും സ്ഥിതിചെയ്യുന്ന |

രാധാം — രാധയോട്
ഇദം — ഇതിനെ
സരസം — രസത്തോടു കൂടി
ഉവാച — പറഞ്ഞു

സാരം തന്റെ അവയവങ്ങൾ മല്ലപ്പൂപോലെ അതികോമളങ്ങളാണെങ്കിലും വസന്തകാലത്തു അതിദുർഘടമായ കാട്ടിൽ അനേകപ്രാവശ്യം കൃഷ്ണനെ അന്വേഷിച്ചു ചുററിനടന്നും കാമസന്താപത്താലുണ്ടായ മനോമാന്ദ്യത്താൽ പരവശപ്പെട്ടും അതുനിമിത്തം ഏററവും വർദ്ധിച്ച വിരഹവേദനയോടു കൂടിയും ഇരിക്കുന്ന രാധയോടു സഖി ഇനി പറവാൻ ഭാവിക്കുന്ന കാര്യം രസമായി പറഞ്ഞു.

ശ്രീകൃഷ്ണൻ സ്ത്രീകളോടു കൂടെ ക്രീഡിക്കുന്നു എന്നു സഖി രാധയോടു പറയുന്നു.

മൂലം. അഷ്ടപദി (൩)

വസന്തരാഗം അടതാളം

ലളിതലവംഗലതാപരിശീലനകോമളമലയസമീരേ
മധുകരനികരകരംബിതകോകിലകൂജിതകുഞ്ജകുടീരേ (൧)
വിഹരതി ഹരിരിഹ സരസവസന്തേ നൃത്യതി
യുവതിജനേന സമം സഖി വിരഹിജനസ്യ ദുരന്തേ (൨)
ഉന്മദമദനമനോരഥപഥികവധൂജനജനിതവിലാപേ
അളികുലസങ്കുലകുസുമസമൂഹനിരാകുലബകുലകലാപേ (൩)
വിഹരതി

മൃഗമദസൗരഭരഭസവശംവദനവദളമാലതമാലേ
യുവജനഹൃദയവിദാരണമനസിജനഖരുചികിംശുകജാലേ (൪)
വിഹരതി

മദനമഹീപതികനകദണ്ഡരുചികേസരകുസുമവികാസേ
മിളിതശിലീമുഖപാടലപടലകൃതസ്മരതൂണവിലാസേ (൫)
വിഹരതി

വിഗളിതലജ്ജിതജഗദവലോകനതരുണകരുണകൃതഹാസേ
വിരഹിനികൃന്തനകുന്തമുഖാകൃതികേതകിദന്തുരിതാശേ (൬)
വിഹരതി

മാധവികാപരിമളലളിതേ നവമാലികയാതിസുഗന്ധൗ
മുനിമനസാമപി മോഹനകാരിണി തരുണാകാരണബന്ധൗ (൭)
വിഹരതി

സ്ഫുരദതിമുക്തലതാപരിരംഭണമുകുളിതപുളകിതചൂതേ
വൃന്ദാവനവിപിനേ പരിസരപരിഗതയമുനാജലപൂതേ (൮)
വിഹരതി

ശ്രീജയദേവഭണിതമിദമുദയതി ഹരിചരണസ്മൃതിസാരം
സരസവസന്തസമയവനവർണ്ണനമനുഗതമദനവികാരം (൯)
വിഹരതി

| | |
|---|---|
| ഹേ സഖി വസന്തേ | അല്ലയോ സഖി, വസന്തസമയത്ത് |
| ലളിതലവംഗലതാപരി | ഇലവംഗങ്ങളുടെ മനോഹരകളായ |
| ശീലനകോമളമലയസമീ | കൊമ്പുകളിൽ സഞ്ചരിക്കകൊണ്ടു മൃദു |
| രേ | വായ മലയമാരുത(ചന്ദനപർവ്വതത്തി |
| | ലെ കാററി)നോടു കൂടിയും |
| മധുകരനികരകരംബിത | വണ്ടിൻ കൂട്ടങ്ങളോടു കൂടിയ കുയിലുകൾ |
| കോകിലകൂജിതകുഞ്ജകുടീ | ശബ്ദിക്കുന്ന വള്ളിക്കുടിലുകളോടു കൂടിയും |
| രേ | |
| വിരഹിജനസ്യ | ഭാര്യയോടോ ഭർത്താവിനോടോ വേർപ്പെ |
| | ട്ടവർക്ക് |
| ദുരന്തേ | ഒടുവിൽ ദുഃഖത്തെ ഉണ്ടാക്കിയും |
| ഉന്മദമദനമനോരഥപ | വർദ്ധിച്ച കാമവികാരത്തോടു കൂടിയ വ |
| ഥികവധൂജനജനിതവി | ഴിപോക്കസ്ത്രീകളുടെ അവലാതിയോടു |
| ലാപേ | കൂടിയും |
| അളികുലസങ്കുല | വണ്ടിൻകൂട്ടങ്ങൾ നിറഞ്ഞിരിക്കുന്ന പൂ |

| | |
|---|---|
| നവമാലികയാ | പുതിയ പിച്ചിപ്പൂക്കളാൽ |
| അതിസുഗന്ധൗ | ഏററവും സുഗന്ധത്തോടു കൂടിയും |
| മുനിമനസാം അപി | മുനികളുടെ മനസ്സിനേയും |
| മോഹനകാരിണി | മോഹിപ്പിക്കുന്നതായും |
| തരുണാകാരണബ | യുവാക്കന്മാർ പ്രകൃത്യാബന്ധു (പ്രണയ |
| ന്ധൗ | കലഹംകൊണ്ടു വേർപിരിഞ്ഞിരിക്കുന്ന |
| | നായികാനായകന്മാരെ യോജിപ്പിക്കാൻ |
| | സാമർത്ഥ്യമുള്ള ബന്ധു) വായും |
| സ്ഫുരദതിമുക്തലതാപരി | ശോഭിക്കുന്ന മുല്ലവള്ളികളുടെ അതിയാ |
| രംഭണമുകുളിതപുളകി | യ ആലിംഗനംകൊണ്ടു പുഷ്പിച്ചും (അ |
| തചൂതേ | ങ്കുരിച്ചും) രോമാഞ്ചങ്ങളോടു കൂടിയും |
| | ഇരിക്കുന്ന മാവുകളോടു കൂടിയും |
| പരിസരപരിഗതയമു | അടുത്ത നാലുഭാഗവും ഒഴുകുന്ന യമുനാ |
| നാജലപൂതേ | നദിയിലെ ജലത്താൽ പരിശുദ്ധമായും |
| | സ്ഥിതിചെയ്യുന്ന |
| ഇഹ വൃന്ദാവനവിപിനേ | ഈ വൃന്ദാവനമെന്ന വനത്തിൽ |
| സഃ ഹരിഃ | ആ ശ്രീകൃഷ്ണൻ |
| യുവതിജനേന സമം | യൗവനയുവതികളായ സ്ത്രീകളോടു കൂടേ |
| വിഹരതി | ക്രീഡിക്കുന്നു |
| നൃത്യതി | നൃത്തംവെക്കുന്നു |
| (ത്വം) സര | നീ പോയാലും |
| ശ്രീജയദേവഭണിതം | ശ്രീജയദേവനാൽ പറയപ്പെട്ടതായും |
| സരസവസന്തസമയ | ശൃംഗാരരസത്തോടു കൂടിയ വസന്തസ |
| വനവർണ്ണനം | മയത്തിങ്കലെ വനവർണ്ണനസ്വരൂപമായും |
| ഹരിചരണസ്മൃതി | ഭഗവല്പാദാരവിന്ദസ്മരണം തന്നെ |
| സാരം | പ്രധാനമായും |

അനംഗതമനവികാരം — കാമവികാരവൎണ്ണനമവാന്തരമായും ഇരിക്കുന്നു

ഇദം ഉദയതി — ഈ ഗാനം പ്രകാശിക്കുന്നു

സാരം — അല്ലയോ സഖി, ഇലമംഗങ്ങളുടെ മനോഹരകളായ ശാഖകളിൽ തട്ടി തട്ടി സഞ്ചരിക്കുകൊണ്ടു് അതിശ്ലക്ഷ്ണവായും ചന്ദനപൎവ്വതങ്ങളിങ്കലെ വാസം കൊണ്ടു് സൌരഭ്യത്തോടു് കൂടിയും ഇരിക്കുന്ന കാററു് സൎവ്വത്ര വീശികൊണ്ടും വള്ളിക്കുടിലുകളിൽ വണ്ടുകളും കുയിലുകളും ശബ്ദിച്ചുകൊണ്ടും ഭൎത്താവിനോടു് വേർപെട്ടു് അതിയായ കാമവികാരത്തോടെ പോകുന്ന യുവതികൾ നിലവിളിച്ചുകൊണ്ടും വണ്ടുകൾ സുഖമായിട്ടു് മധുപാനം ചെയ്തുകൊണ്ടിരിക്കുന്ന പുഷ്പങ്ങളാൽ പരിപൂൎണ്ണങ്ങളായ ഏറിഞ്ഞികളാൽ അലങ്കരിച്ചും കസ്തൂരിസൌരഭ്യമുള്ള പുതിയ ദളങ്ങളാൽ പരിപൂൎണ്ണങ്ങളായ പച്ചിലമരങ്ങളോടു് കൂടിയും യൌവനയുക്തന്മാരായ ജനങ്ങളുടെ ഹൃദയത്തെ പിളൎക്കുന്ന കാമദേവന്റെ നഖങ്ങൾ പോലെ ശോഭിക്കുന്ന പ്ലാശിൻകുസുമങ്ങളോടു് കൂടിയും കാമരാജാവിന്റെ, സ്വൎണ്ണക്കുടയുള്ള വെണ്കൊററക്കുട പോലെ പരിശോഭിക്കുന്ന കേസര കുസുമങ്ങൾ പ്രകാശിച്ചും വണ്ടുകൾ മധുപാനം ചെയ്തുകൊണ്ടിരിക്കയാൽ കാമദേവന്റെ ബാണങ്ങൾ ഇട്ടു വെച്ചിരിക്കുന്ന ആവനാഴികയോ എന്നു തോന്നുമാറിരിക്കുന്ന പാതിരിപ്പൂവുകളാൽ പരിശോഭിതമായും നാണമില്ലാതെ ക്രീഡിച്ചുകൊണ്ടിരിക്കുന്ന നമ്മളെ വല്ലവരും കണ്ടു് പരിഹസിക്കുന്നുണ്ടോ എന്നു ശങ്കിച്ചു നോക്കുന്ന യുവാക്കന്മാരെ കുറിച്ചു കരുണകുസുമവ്യാജേന പരിഹസിച്ചു ചിരിച്ചും വിരഹിജനങ്ങളെ ഭേദിപ്പാൻ കുന്തത്തിന്റെ അഗ്രംപോലെ ഇരിക്കുന്ന കൈതപ്പൂവുകളാൽ വ്യാപ്തമായും മുല്ലപ്പൂഗന്ധംകൊണ്ടു് മനോഹരമായും പുതിയ പനിനീർപ്പിച്ചകങ്ങളാൽ അതിസുഗന്ധിയായും ജിതേന്ദ്രിയന്മാരായ മുനികളേയും മോഹാന്ധകാരത്തിൽപ്പെടുത്തുന്നതായും പ്രണയകലഹം ഹേതുവായിട്ടു് വേർപെട്ട നായികാനായകന്മാരെ യോജിപ്പിക്കാൻ തക്ക ബന്ധുവായും, പരിശോഭിക്കുന്ന മുല്ലവള്ളികളുടെ ആലിംഗനത്താൽ രോമാഞ്ചമുണ്ടായിരിക്കയോ എന്നു തോന്നുമാറു് മുകു

അവരുടെ കൂടിയ മാവുകളാൽ അലംകൃതമായും അടുത്ത സാല്യ ഭാഗവും ഒഴുകുന്ന യമുനാനദിയിലെ ജലത്താൽ പരിശുദ്ധമായും സ്ഥിതിചെയ്യുന്ന ഈ വൃന്ദാവനമെന്ന വനത്തിൽ വെച്ചു നീ അനുഗ്രഹിക്കുന്ന ആ ശ്രീകൃഷ്ണൻ യൌവനയുക്തകളായ സുന്ദരിമാരോടു കൂടെ ക്രീഡിക്കയും നൃത്തം വെക്കയും ചെയ്യുന്നു. അതു കൊണ്ടു നീ വിരഹികൾക്കു ഇത്രയും ദുസ്സഹമായ ഈ വൃന്ദാവനത്തിൽ വൃഥാ കാലം നടിച്ചിരിക്കാതെ അദ്ദേഹത്തിന്റെ അടുക്കൽ പോയി യഥേഷ്ടം ക്രീഡിച്ചുകൊള്ളുക. ശ്രീജയദേവന്റെ മുഖത്തിൽനിന്നു പുറപ്പെട്ടതായും പ്രണയകലഹത്താൽ വേർപിരിഞ്ഞിരിക്കുന്ന നായികാനായകന്മാരെ ഒന്നിച്ചു യോജിപ്പിച്ചു രസിപ്പിക്കുന്ന വസന്തസമയത്തിലെ വനവർണ്ണനസംബന്ധമായും മഹാവിഷ്ണുവിന്റെ പാദാരവിന്ദഭക്തി തന്നെ പ്രധാനമായും കാമവികാരവർണ്ണനാമയമായും ഇരിക്കുന്ന ഈ ഗാനം പ്രകാശിക്കുന്നു.

ലളിതലവംഗലതാദിപദം മുതല്ക്ക് സ്ഫുരദതിമുക്തലതാദിപദം വരെ വൃന്ദാവനവിപിനവിശേഷണങ്ങളായ പദങ്ങളെല്ലാം "വസന്തേ" എന്ന പദത്തിന്നു വിശേഷണങ്ങളാകാം.

മൂലം. ഈ വസന്തകാലത്തു വായുവും വിരഹികളെ ദഹിപ്പിക്കുന്നു എന്നു സഖി പറയുന്നു.

ദരവിദളിതമല്ലീവല്ലിചഞ്ചൽപരാഗ
പ്രകടിതപടവാസൈർവ്വാസയൻ കാനനാനി
ഇഹ ഹി ദഹതി ചേതഃ കേതകീഗന്ധബന്ധുഃ
പ്രസരദസമബാണപ്രാണവദ്ഗന്ധവാഹഃ

ഇഹ — ഈ വൃന്ദാവനത്തിൽ

ദരവിദളിതമല്ലീവല്ലിചഞ്ചൽപരാഗപ്രകടിതപടവാസൈഃ — അല്പം വിടൎന്ന മല്ലികാകുസുമങ്ങളിൽനിന്നു പുറപ്പെടുന്ന പൊടികളായ, പ്രകാശിക്കുന്ന വാസനാചൂൎണ്ണങ്ങളെക്കൊണ്ടു

| | |
|---|---|
| കാനനാനി | കാടുകളെ |
| വാസയൻ | വാസനിപ്പിച്ചും |
| കേതകീഗന്ധബന്ധുഃ | കൈതപ്പൂക്കളുടെ ഗന്ധമാകുന്ന ബന്ധുവിനോടു കൂടിയും |
| പ്രസരദസമബാണപ്രാണവൽ | സൃഷ്ടികളിലും ഓടിനടക്കുന്ന കാമദേവന്റ് പ്രാണസമൻനായും ഇരിക്കുന്ന |
| ഗന്ധവാഹഃ | വായു (കാറ്റ്) |
| ചേതഃ ദഹതി | മനസ്സിനെ ദഹിപ്പിക്കുന്നു |

സാരം:- പുതിയ മല്ലികാപ്പൂക്കളിൽ നിന്നു പുറപ്പെടുന്ന പൊടികളായ വാസനാചൂർണ്ണങ്ങളെക്കൊണ്ടു വനങ്ങളെ വാസനിപ്പിച്ചും കൈതപ്പൂക്കളുടെ സൌരഭ്യമായ സഹായത്തോടു കൂടിയും പ്രസരിച്ചു ഓടി നടക്കുന്നകാമദേവന്റ് പ്രാണതുല്യനായും ഇരിക്കുന്ന കാറ്റ് ഈ കാട്ടിൽ വിരഹികളുടെ മനസ്സിനെ പൊടിഭസ്മമാക്കുന്നു.

ഈ വസന്തദിവസങ്ങൾ വിരഹികൾക്ക് മഹാദുസ്സഹമാണെന്ന് സഖി രാധയോടു പറയുന്നു.

ശ്ലോ.

ഉന്മീലന്മധുഗന്ധലുബ്ധമധുപവ്യാധൂതചൂതാങ്കുര
ക്രീഡൽകോകിലകാകളീകളകളൈരുൽഗീർണ്ണകർണ്ണജ്വരാഃ
നീയന്തേ പഥികൈഃ കഥം കഥമപി ധ്യാനാവധാനക്ഷണ
പ്രാപ്തപ്രാണസമാസമാഗമരസോല്ലാസൈരമീ വാസരാഃ.

| | |
|---|---|
| പഥികൈഃ | വിരഹികളാൽ, |
| ധ്യാനാവധാനക്ഷണപ്രാപ്തപ്രാണസമാസമാഗമരസോല്ലാസൈഃ | തങ്ങളുടെ ഭാര്യയെത്തന്നെ ദൃഢമായി വിചാരിച്ചുകൊണ്ടിരിക്കുമ്പോഴും ക്ഷണനേരം മനസ്സിൽ ഉണ്ടാവുന്ന പ്രിയാസമാഗമസൌഖ്യംകൊണ്ടു സന്തുഷ്ടന്മാരായിട്ടും |

| | |
|---|---|
| മുരാരിം | ശ്രീകൃഷ്ണനെ |
| ആരാൽ | ദൂരത്തിൽ |
| സമക്ഷം | കണ്ണിന്ന് നേരിട്ട് |
| ഉപദർശയന്തീ | കാണിച്ചുകൊടുത്ത് |
| രാധികാം | രാധയോട് |
| പുനഃ ഇദം | പിന്നെയും പറയുന്നു |

സാരം, ആലിംഗനത്തിനുള്ള ബദ്ധപ്പാടുകൊണ്ടു പ്രകാശിക്കുന്ന മനോമോഹനങ്ങളായ അനേകഗോപസ്ത്രീകളുടെ കടാക്ഷാദി ശൃംഗാരചേഷ്ടകളിൽ അതിതല്പരനായി ക്രീഡിക്കുന്ന ശ്രീകൃഷ്ണനെ ദൂരത്ത് പ്രത്യക്ഷമായി രാധക്കു കാണിച്ചുകൊടുത്തു സഖി പിന്നെയും പറയുന്നു.

മൂലം. അഷ്ടപദി (൪)

രാമക്രിയാരാഗം. ഏകതാളം

ചന്ദനചർച്ചിതനീലകളേബര പീതവസനവനമാലി

കേളിചലന്മണികുണ്ഡലമണ്ഡിതഗണ്ഡയുഗസ്മിതശാലി (൧)

ഹരിരിഹമുഗ്ദ്ധവധൂനികരേവിലാസിനി വിലസതികേളിപരേ

പീനപയോധരഭാരഭരേണഹരിംപരിരഭ്യസരാഗം

ഗോപവധൂരനുഗായതികാചിദുദഞ്ചിതപഞ്ചമരാഗം (൨)

(ഹരിരിഹ)

കാപിവിലാസവിലോലവിലോചനഖേലനജനിതമനോജം

ധ്യായതിമുഗ്ദ്ധവധൂരധികംമധുസൂദനവദനസരോജം (൩)

(ഹരിരിഹ)

കാപികപോലതലേമിളിതാലപിതുംകിമപിശ്രുതിമൂലേ

ചാരുചുചുംബനിതംബവതീദയിതംപുളകൈരനുകൂലേ (൪)

(ഹരിരിഹ)

കേളികലാകുതുകേനചകാചിദമുംയമുനാവനകൂലേ

മഞ്ജുളവഞ്ജുളകുഞ്ജഗതം വിചകർഷ കരേണ ദുകൂലേ (൫)
(ഹരിരിഹ)

കരതലതാളതരളവലയാവലികലിതകളസ്വനവംശേ
രാസരസേ സഹനൃത്യപരാ ഹരിണാ യുവതിഃ പ്രശശംസേ (൬)
(ഹരിരിഹ)

ശ്ലിഷ്യതി കാമപി ചുംബതി കാമപി കാമപി രമയതി രാമാം
പശ്യതി സസ്മിതചാരുതരാമപരാമനുഗച്ഛതി വാമാം. (൭)
(ഹരിരിഹ)

ശ്രീജയദേവഭണിതമിദമത്ഭുതകേശവകേളിരഹസ്യം
വൃന്ദാവനവിപിനേ ചരിതം വിതനോതു ശുഭാനി യശസ്യം (൮)
(ഹരിരിഹ)

| | |
|---|---|
| ഹേ വിലാസിനി | അല്ലയോ സുന്ദരി |
| ചന്ദനചർച്ചിതനീലക- | ചന്ദനം പൂശിയ കറുത്ത ശരീരത്തിൽ മ- |
| ളേബരപീതവ- | ഞ്ഞവസ്ത്രവും വനമാലയും ധരിച്ചും |
| സനവനമാലീ | |
| കേളിചലന്മണികുണ്ഡ- | ക്രീഡാനിമിത്തം ഇളകുന്ന രത്നമയമായ |
| ലമണ്ഡിതഗണ്ഡ- | കുണ്ഡലങ്ങളാൽ അലങ്കരിക്കപ്പെട്ട കവി- |
| യുഗഃ | ൾത്തടങ്ങളോടു കൂടിയും |
| സ്മിതശാലീ | മന്ദഹാസത്താൽ മനോഹരനായും ഇരി- |
| | ക്കുന്ന. |
| ഹരിഃ | ശ്രീകൃഷ്ണൻ |
| കേളിപരേ | കളിയിൽ താല്പര്യമുള്ള |
| ഇഹ മുഗ്ദ്ധവധൂനികരേ | ഈ യൌവനയുക്തകളായ സുന്ദരിമാരു- |
| | ടെ കൂട്ടത്തിൽ |
| വിലസതി | ക്രീഡിക്കുന്നു |
| കാചിത് ഗോപവധൂഃ | ഒരു ഗോപസ്ത്രീ |

| | |
|---|---|
| പീനപയോധരഭാരഭ<br>രേണ | തടിച്ച സ്തനഭാരത്തോടു കൂടെ |
| ഹരിം | ശ്രീകൃഷ്ണനെ |
| സരാഗം | അനുരാഗത്തോടുകൂടി |
| പരിരഭ്യ | ആലിംഗനം ചെയ്തു |
| ഉദഞ്ചിതപഞ്ചമരാഗം | ഉച്ചമായ പഞ്ചമസ്വരത്തിൽ |
| അനുഗായതി | (ശ്രീകൃഷ്ണന്റെ) കൂടെ പാടുന്നു (ശ്രുതി<br>പാടുന്നു.) |
| കാപി മുഗ്ദ്ധവധൂഃ | ഒരു സുന്ദരി |
| വിലാസവിലോലവി<br>ലോചനഖേല<br>നജനിതമനോജം | ശൃംഗാരചേഷ്ടകളാൽ ഇളകുന്ന നേത്ര<br>ങ്ങളുടെ കളികളാൽ കാമവികാരത്തെ<br>ഉണ്ടാക്കുന്ന |
| മധുസൂദനവദനസ<br>രോജം | ശ്രീകൃഷ്ണന്റെ മുഖാരവിന്ദത്തെ |
| അധികം ധ്യായതി | ഏറ്റവും ധ്യാനിക്കുന്നു. |
| കാപി നിതംബവതീ | ഒരു സുന്ദരി |
| കിമപി ലപിതും | എന്തോ ഒന്നു പറവാനായി |
| ശ്രുതി മൂലേ | (ശ്രീകൃഷ്ണന്റെ) ചെവിട്ടിന്റെ കടക്കൽ |
| മിളിതാ | പറ്റിനിന്നിട്ടു |
| പുളകൈഃ | രോമാഞ്ചങ്ങളെക്കൊണ്ടു. |
| അനുകൂലേ | അധീനനാണെന്ന് സൂചിപ്പിക്കുന്ന |
| കപോലതലേ | കവിൾത്തടത്തിൽ |
| ദയിതം | പ്രിയനെ (ശ്രീകൃഷ്ണനെ) |
| ചാരു ചുചുംബ | സരസമായി ചുംബിച്ചു |
| കാചിൽ | വേറെയൊരുത്തി |
| കേളികലാകുതുകേന | ക്രീഡിപ്പാനുള്ള ആഗ്രഹത്താൽ |

| | |
|---|---|
| വേദ്യ | ഒന്നാം സർഗ്ഗം |
| യമുനാജലകൂലേ | യമുനാനദിയുടെ വനപ്രദേശമായ തീര<br>ത്തിങ്കലേക്ക് |
| മഞ്ജുളവഞ്ജുളകുഞ്ജഗതം | മനോഹരമായ വേതസീലതാഗൃഹത്തി<br>ൽ സ്ഥിതിചെയ്യുന്ന |
| അമും | ഈ ശ്രീകൃഷ്ണനെ |
| കരേണ | കൈകൊണ്ട് |
| ദുകൂലേ | പീതാംബരത്തിൽ |
| വിചകർഷ ച | പിടിച്ചുവലിക്കയും ചെയ്തു |
| കരതലതാളതരള വല<br>യാവലികലിതക<br>ളസ്വനവംശേ | കൈകൊണ്ട് താളംപിടിക്കുന്നതി<br>നാൽ ഇളകുന്ന വളകളുടെ കൂട്ടത്തോടും<br>(ശബ്ദത്തോടും) അവ്യക്തമധുരമായ<br>വേണുനാദത്തോടും കൂടിയിരിക്കുന്ന |
| രാസരസേ (സതി) | രാസക്രീഡാരസം ഉണ്ടായിരിക്കുമ്പോൾ |
| ഹരിണാ | ശ്രീകൃഷ്ണനാൽ |
| സഹനൃത്യപരാ | ഒന്നിച്ചു നൃത്തംചെയ്യാൻ താല്പര്യമുള്ള |
| യുവതിഃ | യൗവനയുക്തയായ ഒരു നാരി |
| പ്രശശംസേ | പ്രശംസിക്കപ്പെട്ടു |
| സഃ | ശ്രീകൃഷ്ണൻ |
| കാമപി ശ്ലിഷ്യതി | ഒരുത്തിയെ ആലിംഗനംചെയ്യുകയും |
| കാമപി ചുംബതി | മറ്റൊരുത്തിയെ ചുംബിക്കയും |
| കാമപി രാമാം | വേറെയൊരു സുന്ദരിയെ |
| രമയതി | രമിപ്പിക്കയും |
| സ്മിതചാരുതരാം | പുഞ്ചിരികൊണ്ട് ഏറ്റവും കൌതുകമു<br>ള്ള |
| അപരാം പശ്യതി | മറ്റൊരു സ്ത്രീയെ നോക്കുകയും |

| | |
|---|---|
| വാമാം അനുഗച്ഛതി | കോപത്തോടുകൂടിയ മറ്റൊരുത്തിയെ (സമാധാനിപ്പിക്കാൻ) അനുഗമിക്കയും ചെയ്യുന്നു. |
| വൃന്ദാവനവിപിനേ | വൃന്ദാവനമെന്ന കാട്ടിൽവെച്ചുണ്ടായ |
| കേശവകേളിരഹസ്യം | ശ്രീകൃഷ്ണന്റെ രഹഃ ക്രീഡയോടുകൂടിയതും |
| ശ്രീജയദേവഭണിതം | ശ്രീജയദേവനാൽ വർണ്ണിക്കപ്പെട്ടതുമായ |
| ഇദം യശസ്യം ചരിതം | ഈ ശ്ലാഘ്യചരിത്രം |
| ശുഭാനി വിതനോതു | നന്മകളെ വിസ്തരിക്ക (ധാരാളംചെയ്യ)ട്ടെ. |

സാരം. അല്ലയോ സുന്ദരി, നീലനിറമായ ദേഹത്തിൽ ധാരാളം ചന്ദനം പൂശിയും പീതാംബരം ഉടുത്തും വനമാലധരിച്ചും ക്രീഡാസമയത്ത് ആടുന്ന രത്നകുണ്ഡലങ്ങളുടെ പ്രതിബിംബങ്ങളാൽ അലങ്കരിക്കപ്പെട്ട കവിൾത്തടങ്ങളോടും അതികൗതുകമായ പുഞ്ചിരിയോടുംകൂടിയും സ്ഥിതിചെയ്യുന്ന ശ്രീകൃഷ്ണൻ തന്നോടുകൂടി ക്രീഡിപ്പാൻ അത്യന്തം മോഹത്തോടുകൂടിയ ഈ കാണുന്ന ഗോപസ്ത്രീകളുടെ കൂട്ടത്തിൽ ഇതാ ക്രീഡിക്കുന്നു. അതിൽ ഒരു ഗോപസ്ത്രീ പീനസ്തനഭാരത്തോടെ ശ്രീകൃഷ്ണനെ അനുരാഗത്തോടുകൂടി ആലിംഗനം ചെയ്തിട്ട് അദ്ദേഹം പാടുന്നതിന് പിന്നാലെ അത്യുച്ചമായ പഞ്ചമസ്വരത്തിൽ പാടുന്നു. വേറൊരുത്തി കടാക്ഷങ്ങളെക്കൊണ്ടു കാമവികാരത്തെ ഉണ്ടാക്കുന്ന ശ്രീകൃഷ്ണന്റെ മുഖാരവിന്ദത്തെ വിചാരിച്ചുലയിക്കുന്നു. മറ്റൊരുത്തി, എന്തോ ഒന്നു സ്വകാര്യം പറവാനായി ശ്രീകൃഷ്ണന്റെ ചെകിട്ടിന്നുമേപ്പറ്റി നിന്നിട്ട് ആളു തനിക്കിഷ്ടമാണെന്നു സൂചിപ്പിക്കുന്ന രോമാഞ്ചങ്ങളോടുകൂടിയ അദ്ദേഹത്തിന്റെ കപോലതലത്തിൽ അതിസന്തോഷമായി ചുംബിക്കുന്നു. ഇതാ വേറൊരുത്തി സുന്ദരി കൃഷ്ണനോടുകൂടി ക്രീഡിപ്പാനുള്ള ആഗ്രഹത്താൽ മനോഹരമായ ആറുവക്കത്തിലതാ

ഗൃഹത്തിൽ സ്ഥിതിചെയ്യുന്ന ശ്രീകൃഷ്ണനെ വിജനപ്രദേശമായ കാളിന്ദീതീരത്തിങ്കലേക്കു കൊണ്ടുപോകുവാൻ അദ്ദേഹം ഉടുത്തിരിക്കുന്ന പീതാംബരം പിടിച്ചുവലിക്കുന്നു. കൈകൊണ്ടു താളംപിടിക്കുമ്പോൾ ഇളകുന്ന വളകളുടെ ശബ്ദത്തോടും അവ്യക്തമധുരമായ ഓടക്കുഴലിന്റെ ശബ്ദത്തോടും കൂടിയ രാസക്രീഡാരസം അനുഭവിക്കുമ്പോൾ ശ്രീകൃഷ്ണൻ തന്നോടൊന്നിച്ചു താല്പൎയ്യത്തോടെ നൃത്തം ചെയ്യുന്ന ഒരു സുന്ദരിയെ പ്രശംസിക്കുന്നു. ഇതാ ശ്രീകൃഷ്ണൻ ഒരുയുവതിയെ ആലിംഗനംചെയ്യുന്നു. മറ്റൊരുയുവതിയെ ചുംബിക്കുന്നു. വേറെയൊരുസുന്ദരിയെ രമിപ്പിക്കുന്നു. മന്ദഹാസത്താൽ അതിമോഹിനിയായ ഒരു യുവതിയുടെ നേരെ കടാക്ഷിക്കുന്നു. പ്രണയകലഹത്താൽ കോപിച്ചുപോയിരിക്കുന്ന ഒരുനായികയെ സമാധാനിപ്പിക്കാൻവേണ്ടി ഇതാ അദ്ദേഹം അവളുടെ പിന്നാലെപ്പോകുന്നു. ഇപ്രകാരം സഖി രാധയോടുപറയുന്നു. വൃന്ദാവനത്തിൽവെച്ചു ശ്രീകൃഷ്ണനാൽ ചെയ്യപ്പെട്ട അത്ഭുതമായ ക്രീഡാരഹസ്യമായും ശ്രീജയദേവനാൽ വൎണ്ണിതമായും ശ്ലാഘ്യമായും ഇരിക്കുന്ന ഈ ചരിത്രം പ്രേക്ഷിതാളികൾക്കു മംഗളങ്ങളെ ധാരാളമായി ചെയ്യട്ടെ.

ഇനിസഖി ശ്ലോകംകൊണ്ടു ഭഗവല്ലീലയെ വൎണ്ണിക്കുന്നു.

മൂലം.

വിശ്വേഷാമനുരഞ്ജനേന ജനയന്നാനന്ദമിന്ദീവര
ശ്രേണീശ്യാമളകോമളൈരുപനയന്നംഗൈരനംഗോത്സവം
സ്വച്ഛന്ദം വ്രജസുന്ദരീഭിരഭിതഃ പ്രത്യംഗമാലിംഗിതഃ
ശൃംഗാരഃ സഖി മൂൎത്തിമാനിവ മധൌ മുഗ്ദ്ധോ ഹരിഃ ക്രീഡതി

| | |
|---|---|
| ഹേസഖി | അല്ലയോസഖി, |
| മുഗ്ദ്ധഃ ഹരിഃ | സുന്ദരനായ ശ്രീകൃഷ്ണൻ |
| മധൌ | വസന്തസമയത്ത് |
| വിശ്വേഷാം | സകലൎക്കും |
| അനുരഞ്ജനേന | അനുരാഗം ജനിപ്പിക്കുന്നതുകൊണ്ടു |
| ആനന്ദം ജനയൻ | സന്തോഷത്തെ ഉണ്ടാക്കുന്നവനായി |

| | |
|---|---|
| ഇന്ദീവരശ്രേണീശ്യാമ | നീലത്താമരപ്പൂവുകളുടെ കൂട്ടംപോലെ ക |
| കോമളൈഃ | റുത്തും മനോഹരങ്ങളായും ഇരിക്കുന്ന |
| അംഗൈഃ | മുഖം മുതലായ അവയവങ്ങളെക്കൊണ്ടു |
| അനംഗോത്സവം | കാമദേവന്റെ സന്തോഷത്തെ അഥവാ |
| | കാമസുഖത്തെ |
| ഉപനയൻ | ഉണ്ടാക്കുന്നവനായി |
| വ്രജസുന്ദരീഭിഃ | ഗോപികമാരാൽ |
| അഭിതഃ | നാലു ഭാഗവും |
| പ്രത്യംഗം | അംഗങ്ങൾ തോറും |
| സച്ഛന്ദം ആലിംഗി | യഥേഷ്ടം ആലിംഗനം ചെയ്യപ്പെട്ടവ |
| തഃ | നായി |
| മൂർത്തിമാൻ | ശരീരത്തോടുകൂടിയ |
| ശൃംഗാരഃ ഇവ | ശൃംഗാരരസമോ എന്നു തോന്നുമാറ് |
| ക്രീഡതി | ക്രീഡിക്കുന്നു. |

സാരം— അല്ലയോ സഖി, ഈ വസന്തസമയത്തു സുന്ദരനായ ശ്രീകൃഷ്ണൻ തന്റെ ഓരോരോ കടാക്ഷാദിശൃംഗാരചേഷ്ടകളെക്കൊണ്ടു സകലർക്കും തന്നിൽ അനുരാഗത്തെ ഉണ്ടാക്കിയും തന്നിമിത്തം അവരെ സന്തോഷിപ്പിച്ചും നീലത്താമരപ്പൂപോലെ നീലനിറമായും മനോഹരമായും ഇരിക്കുന്ന മുഖാദ്യവയവങ്ങളെക്കൊണ്ടു കാമദേവന്ന് സന്തോഷത്തെ (കാമിനിമാരെ ജയിപ്പാൻ ഇദ്ദേഹത്തിന്റെ അംഗങ്ങൾ തന്നെ മതി. ഇതു എന്റെ ഭാഗ്യം തന്നെ ഈ വിധം സന്തോഷത്തെ) ഉണ്ടാക്കിയും ഓരോരോ ഗോപികമാരാൽ നാലുഭാഗത്തു നിന്നും ഓരോരോ അംഗങ്ങളിൽ യഥേഷ്ടം ചെയ്യപ്പെടുന്ന ആലിംഗനത്തെ അനുഭവിച്ചും ശൃംഗാരരസം മൂർത്തിമത്തായി വന്നു ക്രീഡിക്കയാണൊ എന്നു തോന്നുമാറ് കാമിനികളോടുകൂടെ ക്രീഡിക്കുന്നു— ശൃംഗാരരസം കറുത്തിട്ടാണെന്നാണു കവിപ്രസിദ്ധി— "ശ്യാമോ ഭവതിശൃംഗാരഃ"- ഇപ്പോൾ ഔപമ്യം സ്പഷ്ടമായി.

മൂലം.

ശ്രീകൃഷ്ണന്റെ സമീപത്തേക്കു പോകുവാൻ സഖി രാധയെ തിടുക്കപ്പെടുത്തുന്നു.

അദ്യോത്സംഗവസത്ഭുജംഗകബളക്ലേശാദിവേശാചലം
പ്രാലേയപ്ലവനേച്ഛയാ നുസരതി ശ്രീഖണ്ഡശൈലാനിലഃ,
കിഞ്ച സ്നിഗ്ദ്ധരസാലമൌലിമുകുളാന്യാലോക്യ ഹൎഷോദയാ-
ദുന്മീലന്തി കുഹൂഃ കുഹൂരിതി കളോത്താളാഃ പികാനാം ഗിരഃ

| | |
|---|---|
| അദ്യ ശ്രീഖണ്ഡശൈലാനിലഃ | ഇപ്പോൾ മലയപൎവ്വതത്തിങ്കലെ വായു |
| ഉത്സംഗവസത്ഭുജംഗകബളക്ലേശാൽ | അടുത്തുവസിക്കുന്ന സൎപ്പങ്ങളുടെ ഭക്ഷണത്താലുണ്ടാവുന്ന ക്ലേശംഹേതുവായിട്ട |
| പ്രാലേയപ്ലവനേച്ഛയാ | മഞ്ഞിൻവെള്ളത്തിൽ കുളിപ്പാനുള്ള ഇച്ഛകൊണ്ടു |
| ഈശാചലം അനുസരതി ഇവ | ഹിമവൽപൎവ്വതത്തെ കുറിച്ചുപോകുന്നുവോ എന്നു തോന്നുന്നു. |
| കിഞ്ച | അത്രയുമല്ല |
| സ്നിഗ്ദ്ധരസാലമൌലിമുകുളാനി | പുതിയ മാവിൻമുകളിലുള്ള മൊട്ടുകളെ |
| ആലോക്യ | കണ്ടിട്ട് |
| ഹൎഷോദയാൽ | സന്തോഷമുണ്ടായതിനാൽ |
| കുഹൂഃ കുഹൂഃ ഇതി | കുഹൂ കുഹൂ എന്നിങ്ങനെ |
| കളോത്താളാഃ | അവ്യക്തമധുരങ്ങളായും അത്യുച്ചങ്ങളായും ഇരിക്കുന്ന |
| പികാനാം ഗിരഃ | കുയിലുകളുടെ ശബ്ദങ്ങൾ |
| ഉന്മീലന്തി | പ്രകാശിക്കുന്നു (നാലുഭാഗവും ധാരാളമായി കേൾക്കുന്നു). |

സാരം. ഇപ്പോൾ മലയമാരുതൻ (തെക്കൻകാറ്റ്) തന്റെ വാസസ്ഥലത്തുള്ള ചന്ദനമരങ്ങളുടെ മൂലഭാഗങ്ങളിലും മറ്റും വസിക്കുന്ന പവനാശനന്മാർ (സർപ്പങ്ങൾ) ഭക്ഷിക്കുന്നതിനാലുണ്ടാകുന്ന വിഷദുഃഖത്തെ ശമിപ്പിപ്പാൻ വേണ്ടി വിഷശാന്തികരമാണെന്നു ആയുർവേദത്താൽ സിദ്ധാന്തിക്കപ്പെട്ട ഹിമജലസ്നാനം ചെയ്യാനായിക്കൊണ്ടു ഹിമവൽപർവ്വതത്തിലേക്കോ എന്നു തോന്നുംവണ്ണം ഇതാ പോകുന്നു. (വീശുന്നു) അത്രയുമല്ല തേന്മാവുകളുടെ ശാഖാഗ്രങ്ങളിൽ പുതിയതായ മൊട്ടുകൾ കണ്ടിട്ടു നമുക്ക് തിന്നുവാൻ നല്ലതുമായി എന്നുള്ള സന്തോഷത്താലുണ്ടാവുന്ന കുയിലുകളുടെ അവ്യക്തമധുരമായി ഗംഭീരമായിരിക്കുന്ന കൂഹൂ, കൂഹൂ, എന്ന ശബ്ദങ്ങൾ ഇതാ കേൾക്കുന്നു. ഇത്രയുംദുസ്സഹമായ ഈ സമയത്ത് നീ കൃഷ്ണനോടു ഇങ്ങിനെ പരിഭവിച്ചിരിക്കുന്നത് ഒട്ടും നന്നല്ല. എന്ന് സഖി രാധയോടു പറഞ്ഞു. മലയമാരുതന് സ്വതേ വിരഹികളെ വിമോഹിപ്പിക്കാൻ ശീലമായിരിക്കെ 'ഉത്സംഗാദിപദംകൊണ്ടു വിഷസംബന്ധം പറഞ്ഞതിനാൽ അതിവ ദുസ്സഹത്വം സിദ്ധമായി.

കവി, സജ്ജനത്തിന്നു മംഗളം ചെയ്യുന്നു

മൂലം.

രാസോല്ലാസഭരേണ വിഭ്രമഭൃതാമാഭീരവാമഭ്രുവാ
മഭ്യർണ്ണേ പരിരഭ്യ നിർഭരമുരഃ പ്രേമാന്ധയാ രാധയാ
സാധുത്വദ്വദനം സുധാമയമിതിവ്യാഹൃത്യഗീതസ്തുതി
വ്യാജാദുൽഭടചുംബിതസ്മിതമനോഹാരീഹരിഃപാതുവഃ

| | |
|---|---|
| രാസോല്ലാസഭരേണ | രാസക്രീഡാരസത്താലുണ്ടായ സന്തോഷാധിക്യം കൊണ്ട് |
| വിഭ്രമഭൃതാം | എന്താണിനി ചെയ്യേണ്ടതെന്നു നിശ്ചയമില്ലാതെ പരിഭ്രമിക്കുന്ന |
| ആഭീരവാമഭ്രുവാം | ഗോപികമാരുടെ |
| അഭ്യർണ്ണേ | അടുക്കെ വെച്ച് |
| പ്രേമാന്ധയാ രാധയാ | പ്രേമംകൊണ്ടു എന്താണു ചെയ്യേണ്ട |

| | |
|---|---|
| | തന്നെ അറിഞ്ഞുകൂടാത്ത രാധാദേവിയാൽ, |
| ഉരോനിർഭരം പരിരഭ്യ | മാറിനെ(മാറിൽ)ഗാഢമായി ആലിംഗനം ചെയ്ത് |
| സുധാമയം ത്വദ്വദനം | അമൃതമയമായ അങ്ങയുടെ മുഖം |
| സാധു ഇതി വ്യാഹൃത്യ | ഒന്നാന്തരം എന്ന് പറഞ്ഞിട്ട് |
| ഗീതസ്തുതിവ്യാജാലിംഗിതചുംബിതഃ | (അദ്ദേഹത്തിന്റെ)ഗാനം കേട്ട് അഭിനന്ദിക്കയാണെന്നുള്ള വ്യാജേന (കേവലം പ്രേമത്താൽതന്നെ) ആലിംഗനവും ചുംബനവും ചെയ്യപ്പെട്ടവനായും |
| സ്മിതമനോഹാരീ | മന്ദഹാസംകൊണ്ട് മനസ്സിനെ അപഹരിക്കുന്നവനായും |
| ഹരിഃ | നിജഭക്തന്മാരുടെ സർവ്വപാപത്തെയും നശിപ്പിക്കുന്നവനായും ഇരിക്കുന്ന ശ്രീകൃഷ്ണൻ |
| വഃ പാതു | നിങ്ങളെ രക്ഷിക്കട്ടെ |

സാരം, രാസക്രീഡാരസത്തെ അധികമായി അനുഭവിക്കുന്നതുകൊണ്ട് എന്താണിനി ചെയ്യേണ്ടതെന്ന വിവരമില്ലാതെ പരിഭ്രമിക്കുന്ന ഗോപികമാരുടെ മുമ്പാകെവെച്ച് പ്രേമാധിക്യത്താൽ മതിമറന്നുപോയ രാധാദേവി ശ്രീകൃഷ്ണന്റെ അടുക്കെ ചെന്ന് അദ്ദേഹത്തിന്റെ ഉരസ്സിൽ ഇഷ്ടംപോലെ ആലിംഗനം ചെയ്തിട്ട് 'അല്ലയോ കൃഷ്ണ! അമൃതമയമായ (വാക്ക് ഗാനം വേണുനാദം ഇതിന്റെ ന്നവിധമായ അമൃതംപൊഴിയുന്ന) നിന്തിരുവടിയുടെ മുഖം മഹാകൗതുകം തന്നെ' എന്ന് പറഞ്ഞ് അദ്ദേഹത്തിന്റെ പാട്ടുകേട്ട് അഭിനന്ദിക്കയാണെന്നു നടിച്ച് ചുംബനാലിംഗനങ്ങൾ ചെയ്തു. അപ്പോൾ രാധയുടെ മുഖംനോക്കി പതുക്കെ ചിരിച്ച ആ ദേവിയുടെ

മനം മയക്കുന്ന ആ ശ്രീകൃഷ്ണൻ ഈ കൃതി ഉപയോഗിക്കുന്ന നിങ്ങളെ രക്ഷിക്കട്ടെ.

ശ്രീജയദേവകൃതൌ അഷ്ടപദീകാവ്യേ

പ്രഥമഃസർഗ്ഗഃ സമാപ്തഃ.



അക്ലേശകേശവോ നാമ

## ദ്വിതീയഃസർഗ്ഗഃ

മൂലം.

രാധ തന്റെ അവസ്ഥയെ പററി സഖിയോടു പറയുവാനാരംഭിക്കുന്നു.

വിഹരതിവനേരാധാസാധാരണപ്രണയേഹരൌ
വിഗളിതനിജോൽകർഷാദീർഷ്യാവശേനഗതാന്യതഃ
ക്വചിദപിലതാകുഞ്ജേഗുഞ്ജന്മധുവ്രതമണ്ഡലീ
മുഖരശിഖരേലീനാദീനാപ്യുവാചരഹഃസഖീം

| | |
|---|---|
| അസാധാരണപ്രണയേ | തന്നോടാണു മററുള്ള ഗോപികമാരിൽ അധികം അനുരാഗത്തോടുകൂടിയവനായിട്ടു |
| ഹരൌ | ശ്രീകൃഷ്ണൻ |
| വനേ വിഹരതി | കാട്ടിൽ ക്രീഡിച്ചുകൊണ്ടിരിക്കുമ്പോൾ |
| വിഗളിതനിജോൽകർഷാൽ | തന്റെ ഉൽകർഷം (ശ്രീകൃഷ്ണന്റെ പ്രാണപ്രിയ ഞാൻ തന്നെയാകുന്നു എന്നും മററും ഉള്ള അഭിമാനം) പോയതിനാലു ണ്ടായ |

| | |
|---|---|
| ഈർഷ്യാവശേന | പ്രണയകോപാധീനതകൊണ്ടു |
| അന്യതഃ ഗതാ | മറ്റൊരേടത്തു പോയി |
| ഗുഞ്ജന്മധുവ്രതമണ്ഡലീ മുഖരശിഖരേ | ശബ്ദിച്ചുകൊണ്ടിരിക്കുന്ന വണ്ടിൻകൂട്ടങ്ങളെക്കൊണ്ടു ശബ്ദിക്കുന്ന മുകൾഭാഗത്തോടുകൂടിയ |
| ലതാകുഞ്ജേ | വള്ളിക്കുടിലിൽ |
| ക്വചിൽ അപി | ഒരേടത്തു |
| ലീനാ ദീനാ അപി | ഒളിച്ചിരുന്നു അതിദുഃഖിതയാണെങ്കിലും |
| രാധാ | രാധാദേവി |
| രഹഃ | വേറെ യാരുമില്ലാത്തേടത്തുവെച്ചു |
| സഖീം ഉവാച | സഖിയോടു പറഞ്ഞു |

സാരം — തന്നോടുകൂടി അധികം പ്രേമത്തോടെ മറ്റുള്ള ഗോപികമാരൊരുമിച്ചു ശ്രീകൃഷ്ണൻ വൃന്ദാവനത്തിൽ ക്രീഡിച്ചുകൊണ്ടിരിക്കുമ്പോൾ രാധാദേവി 'എന്നെത്തന്നെയാണ അദ്ദേഹത്തിനു അധികം പ്രേമം ഞാൻ തന്നെയാണ് അദ്ദേഹത്തിന്റെ പ്രാണപ്രിയാ' എന്നുംമറ്റും ഉണ്ടായിരുന്ന തന്റെ വിചാരം തീരെപ്പോയതിനാൽ വല്ലാതെ കോപിച്ചു അവിടെനിന്നു പോയി വണ്ടുകളുടെ ഝങ്കാരങ്ങളെക്കൊണ്ടു മുകൾഭാഗം ശബ്ദിച്ചുകൊണ്ടിരിക്കുന്ന, ലതാഗൃഹത്തിൽ ഒരേടത്തു, ദുസ്സഹമായ അവമാനം സംഭവിക്കയാൽ ഒളിച്ചിരുന്നു അതിദുഃഖിതയാണെങ്കിലും അതും അറിയാതെ സഖിയോടു പറഞ്ഞു.

അഷ്ടപദി (൫)

ഗുജ്ജരിരാഗം ത്രിപുടതാളം

സഞ്ചരദധരസുധാമധുരധ്വനിമുഖരിതമോഹനവംശം
ചലിതദൃഗഞ്ചലചഞ്ചലമൗലികപോലവിലോലവതംസം (൧)
രാസേഹരിമിഹവിഹിതവിലാസം

സ്മരതി മനോ മമ കൃതപരിഹാസം (൧)

ചന്ദ്രകചാരുമയൂരശിഖണ്ഡകമണ്ഡലവലയിതകേശം

പ്രചുരപുരന്ദരധനുരനുരഞ്ജിതമേദുരമുദിരസുവേശം (൨)

(രാസേ)

ഗോപകദംബനിതംബവതീമുഖചുംബനലംഭിതലോഭം

ബന്ധുജീവമധുരാധരപല്ലവകലിതദരസ്മിതശോഭം (൩)

(രാസേ)

വിപുലപുളകഭുജപല്ലവവലയിതവല്ലവയുവതിസഹസ്രം

കരചരണോരസി മണിഗണഭൂഷണകിരണവിഭിന്നതമിസ്രം (൪)

(രാസേ)

ജലദപടലചലദിന്ദുവിനിന്ദകചന്ദനതിലകലലാടം

പീനപയോധരപരിസരമർദ്ദനനിർദ്ദയഹൃദയകവാടം (൫)

(രാസേ)

മണിമയമകരമനോഹരകുണ്ഡലമണ്ഡിതഗണ്ഡമുദാരം

പീതവസനമനുഗതമുനിമനുജസുരാസുരവരപരിവാരം (൬)

(രാസേ)

വിശദകദംബതലേ മിളിതം കലികലുഷഭയം ശമയന്തം

മാമപി കിമപി തരംഗദനംഗദൃശാ മനസാ രമയന്തം (൭)

(രാസേ)

ശ്രീജയദേവഭണിതമതിസുന്ദരമോഹനമധുരിപുരൂപം

ഹരിചരണസ്മരണം പ്രതി സമ്പ്രതി പുണ്യവതാമനുരൂപം (൮)

(രാസേ)

| | |
|---|---|
| മമ മനഃ | എന്റെ മനസ്സ് |
| സഞ്ചരദധരസുധാമധുര ധ്വനിമുഖരിതമോ ഹനവംശം | ഇളകുന്ന അധരത്തെക്കൊണ്ടു, അമൃതിനെക്കാൾ മധുരമായ ശബ്ദത്തെക്കൊണ്ടു മോഹിപ്പിക്കുന്നതായ ഓടക്കുഴലൂതിച്ചും |

| | |
|---|---|
| ചലിതദൃഗഞ്ചലചഞ്ചല<br>മൌലികപോലവി<br>ലോലവതംസം | കടക്കണ്ണുകൾ ഇളകിയും തലകുലുക്കുന്നതുകൊണ്ട കവിൾത്തടങ്ങളിൽ ആടുന്ന കൎണ്ണാഭരണങ്ങളോടുകൂടിയും |
| ചന്ദ്രകചാരുമയൂരശിഖ<br>ണ്ഡകമണ്ഡലവ<br>ലയിതകേശം | പീലിക്കണ്ണുകളാൽ മനോഹരമായ മയിൽപീലികളുടെ കൂട്ടത്താൽ ചുററപ്പെട്ട കുടുമയോടു കൂടിയും |
| പ്രചുരപുരന്ദരധനുരനുര<br>ഞ്ജിതമേദുരമുദിര<br>സുവേശം | വളരെ ഇന്ദ്രചാപത്താൽ അലങ്കരിക്കപ്പെട്ട ഇടതൂൎന്നുള്ള മേഘത്തെപ്പോലെ മനോഹരമായ രൂപത്തോടു കൂടിയും |
| ഗോപകദംബനിതംബ<br>വതീമുഖചുംബന<br>ലംഭിതലോഭം | ഗോപസ്ത്രീകളുടെ മുഖചുംബനത്തിൽ ഉണ്ടായ ആഗ്രഹത്തോടു കൂടിയും |
| ബന്ധുജീവമധുരാധരപ<br>ല്ലവകലിതസ്മി<br>തശോഭം | പതിറാടിപ്പൂവ്പോലെ മനോഹരമായ അധരപല്ലവത്തിൽ കൂടെ പ്രസരിക്കുന്ന മന്ദഹാസത്തിൻെറ ശോഭയോടു കൂടിയും |
| വിപുലപുളകഭുജപല്ലവ<br>വലയിതവല്ലവയു<br>വതിസഹസ്രം | വൎദ്ധിച്ചിരിക്കുന്ന രോമാഞ്ചത്തോടു കൂടിയ, കൈത്തളിരുകളാൽ ചുററപ്പെട്ട അനേകം ഗോപസ്ത്രീകളോടു കൂടിയും |
| കരചരണോരസി<br>മണിഗണഭൂഷണകിര<br>ണവിഭിന്നതമിസ്രം | കൈകളിലും കാലുകളിലും, മാറു, ഇവകളിലെ രത്നമയങ്ങളായ ആഭരണങ്ങളുടെ കിരണങ്ങളാൽ ഇരുട്ടിനെ നശിപ്പിച്ചും |
| ജലദപടലചലദിന്ദുവിനി<br>ന്ദകചന്ദനതിലക<br>ലലാടം | കാൎമ്മേഘങ്ങളുടെ കൂട്ടത്തിൽ ഇളകുന്ന (വിളങ്ങുന്ന) ചന്ദ്രനെ നിന്ദിക്കുന്ന ചന്ദനപ്പൊട്ടുള്ള നെററിത്തടത്തോടു കൂടിയും |

| | |
|---|---|
| പീനപയോധരപരി | തടിച്ചു ന്നതങ്ങളുടെ മർദ്ദനത്തിങ്കൽ |
| സരമർദ്ദനനിർദ്ദയ | ദയയില്ലാത്തതും വാതിൽ പോലെയിരി |
| ഹൃദയകവാടം | ക്കുന്നതും ആയ മാറോടു കൂടിയും |
| മണിമയമകരമനോ | രത്നമയമായ (രത്നംകൊണ്ടുണ്ടാക്കിയ) |
| ഹരകുണ്ഡലമ | മകരമത്സ്യം കൊണ്ടു മനോഹരങ്ങളാ |
| ണ്ഡിതഗണ്ഡം | യ കുണ്ഡലങ്ങളാൽ അലങ്കരിക്കപ്പെട്ട |
| | കവിൾത്തടങ്ങളോടു കൂടിയും |
| ഉദാരം | ഔദാര്യയുക്തനായും |
| പീതവസനം | മഞ്ഞപ്പട്ടുടുത്തും |
| അനുഗതമുനിമനുജ | പിന്നാലെ നടക്കുന്ന നാരദാദിമുനിശ്രേ |
| സുരാസുരവരപരിവാരം | ഷ്ഠന്മാർ, ശിഷ്ടാദിമാനുഷോത്തമന്മാർ, ഇ |
| | ന്ദ്രാദിദേവശ്രേഷ്ഠന്മാർ, പ്രഹ്ലാദാദി അസു |
| | രവരന്മാർ, ഇവരെ പരിവാരങ്ങളോടു കൂ |
| | ടിയും* |
| വിശദകദംബതലേ | പൂത്തിരിക്കുന്ന കടമ്പവൃക്ഷത്തിന്റെ ചു |
| | വട്ടിൽ |
| മിളിതം | ഗോപികമാരോടു ഒന്നിച്ചു ചേർന്ന |
| കലികലുഷഭയം | പ്രണയകലഹത്താൽ ഉളവായിത്തീർന്ന ഭ |
| | യത്തെ |
| ശമയന്തം | ശമിപ്പിച്ചും |
| കിമപി തരംഗദ | ധാരാളമായി പുറപ്പെടുന്ന കാമനോടു |
| നംഗദൃശാ | (കാമവികാരത്തോടു) കൂടിയ കണ്ണുകൊ |
| | ണ്ടും |
| വപുഷാ | ദേഹംകൊണ്ടും |
| മാം അപി രമയന്തം | (ഇത്ര യുക്തനായിരിക്കുന്ന) എന്നേയും |
| | രമിപ്പിച്ചും |

കൈകൾത്തളിരുകളാൽ അനേകം ഗോപസ്ത്രീകളെ ആലിംഗനംചെയ്യും അവന്റെ കരചരണാദികളിൽ അണിഞ്ഞിരിക്കുന്ന രത്നമയങ്ങളായ ഓരോരോ ആഭരണങ്ങളുടെ കാന്തിയാൽ ഇരുട്ടാസകലം നശിപ്പിച്ചും കാർമേഘങ്ങൾപോകുമ്പോൾ അതിനിടയിൽ ഇളകുന്നതെന്ന് തോന്നുന്ന ചന്ദ്രനേക്കാൾ അതികൗതുകമായ ചന്ദനപ്പൊട്ട് നീലനിറമായ തന്റെ നെറ്റിയിൽ വിളങ്ങിക്കൊണ്ടും കവാടംപോലെയിരിക്കുന്ന വക്ഷസ്സുകൊണ്ട് ഗോപികമാരുടെ സ്തനതടങ്ങളെ ലേശംപോലും ദയകൂടാതെ മർദ്ദനം ചെയ്യും മത്സ്യാകൃതിയിൽ പതിക്കപ്പെട്ട രത്നങ്ങൾകൊണ്ട് മനോഹരങ്ങളായ കുണ്ഡലങ്ങളുടെ പ്രതിബിംബങ്ങൾ കവിൾത്തടങ്ങളിൽ പ്രകാശിച്ചും ഔദാര്യയുക്തനായും പീതാംബരധാരിയായും അനുഗതന്മാരായ നാരദാദിപരിജനങ്ങളോട് കൂടിയും പൂത്തിരിക്കുന്നകടമ്പുമരത്തിന്റെ ചോട്ടിൽ ഗോപികമാരോടൊന്നിച്ചുകൂടി അവർക്ക് പ്രണയകലഹത്താലിളകിയിരിക്കുന്ന ഭയത്തെ ഒരോരോ രസമായ വാക്കുകളെക്കൊണ്ടും മറ്റും തീരെകളഞ്ഞും, അതിമനോഹരമായ ദേഹംകൊണ്ടും ഏറ്റവും കാമോദ്ദീപകമായ നേത്രംകൊണ്ടും ഏവരേയും രമിപ്പിച്ചും ഈ രാസക്രീഡയിൽ ശൃംഗാരചേഷ്ടകളെ പ്രകടിപ്പിച്ചും എന്നെ ഉദ്ദേശിച്ച് പരിഹസിച്ചു ചിരിച്ചും ഇങ്ങിനെ സ്ഥിതിചെയ്യുന്ന ആ ശ്രീകൃഷ്ണനെ എന്റെമനസ്സ് സ്മരിക്കുന്നു.(സ്നേഹിക്കുന്നു) മഹാകഷ്ടം ഇത്രയും അനാദരവ് കാണിക്കുന്ന ഇദ്ദേഹത്തിൽ നിന്ന് എന്റെ മനസ്സ് വേർപെടുന്നില്ലല്ലോ എന്നിങ്ങിനെ രാധ തന്റെ സഖിയോട് പറഞ്ഞു. ശ്രീജയദേവനാൽ ഉണ്ടാക്കപ്പെട്ടതും ശ്രീകൃഷ്ണന്റെ ഏറ്റവും മനോഹരമായ സ്വരൂപത്തെയും മറ്റും പ്രതിപാദിക്കുന്നതും ആയ ഈ ഗാനം പുണ്യവാന്മാർക്ക് ശ്രീകൃഷ്ണഭഗവാന്റെ സ്മരണത്തിന്ന് വളരെ നല്ലതാകുന്നു.

കലികലുഷശമം എന്നതിന് മറ്റൊരർത്ഥം. കലികാലത്താലുണ്ടാവുന്ന പാപത്തിൽ നിന്നുള്ള ഭയത്തെ. അതിശയമോഹനമധുരിപുരൂപം ഈ പദത്തിലുള്ള 'രൂപ'ശബ്ദത്തിന് 'വൃത്താന്തം' എന്നൊരർത്ഥവും സ്വീകരിക്കാം. ഹരിചരണസ്മരണം ഇതിലുള്ള 'ചരണ'ശബ്ദത്തിന് 'പ്രവൃത്തി' എന്ന അർത്ഥവും ആവാം.

മൂലം

രാധാ പിന്നെയും ശ്രീകൃഷ്ണനിൽ രമിച്ചുകൊണ്ടിരിക്കുന്ന തന്റെ മനസ്സിനെ നിന്ദിച്ചു സഖിയോടു പറയുന്നു.

ഗണയതിഗുണഗ്രാമംഭ്രാമംഭ്രമാദപിനേഹതേ
വഹതിചപരിതോഷംദോഷംവിമുഞ്ചതിദൂരതഃ
യുവതിഷുവലത്തൃഷ്ണേകൃഷ്ണേവിഹാരിണിമാംവിനാ
പുനരപിമനോവാമംകാമംകരോതികരോമികിം

| | |
|---|---|
| കൃഷ്ണേ യുവതിഷു | ശ്രീകൃഷ്ണൻ ഗോപികാംഗനമാരിൽ |
| വലത്തൃഷ്ണേ | ആശാബദ്ധനായി |
| മാം വിനാ | എന്നെ ഉപേക്ഷിച്ചു |
| വിഹാരിണി | ക്രീഡിച്ചുകൊണ്ടിരിക്കുമ്പോൾ |
| വാമം മനഃ | എനിക്കു വിപരീതമായി പ്രവൃത്തിക്കുന്ന (എന്റെ) മനസ്സ് |
| ഗുണഗ്രാമം ഗണയതി | (അദ്ദേഹത്തിന്റെ) വളരെ ഗുണങ്ങളെ ഗണിക്കുന്നു |
| ഭ്രമാൽ അപി | പ്രമാദത്തിൽ നിന്നും |
| ഭ്രാമം ന ഈഹതേ | ഇളക്കത്തെ ഇച്ഛിക്കുന്നില്ല. |
| പരിതോഷം ച വഹതി | സന്തോഷത്തെ ധരിക്ക (അനുഭവിക്ക) യും |
| ദോഷം ദൂരതഃ വിമുഞ്ചതി | ദോഷത്തെ ദൂരത്തുതള്ളുകയും |
| പുനഃ അപി കാമം കരോതി | പിന്നെയും കാമിക്കയും ചെയ്യുന്നു |
| അഹം കിം കരോമി | ഞാനെന്തു ചെയ്യുന്നു. |

സാരം. അല്ലയോ സഖി! ശ്രീകൃഷ്ണൻ എന്നെയുപേക്ഷിച്ചു ഏറ്റവും അനുരാഗത്തോടെ അന്യസ്ത്രീകളൊരുമിച്ചു ക്രീഡിച്ചുകൊണ്ടിരിക്കുമ്പോഴും താഴെ പറയുംപ്രകാരം എനിക്കു വിപരീതമായി

പ്രവൃത്തിക്കുന്ന എന്റെ മനസ്സ അദ്ദേഹത്തിന്റെ ഗുണഗണങ്ങളെ ഗണിക്കുകയും ഇത്രയും അപരാധിയായ അദ്ദേഹത്തിനെ കുറിച്ച വൃഥാവിലുള്ള വിചാരത്തെ ഉപേക്ഷിച്ച വേറെയൊരു കാൎയ്യത്തിൽ പ്രവേശിപ്പാനാകട്ടെ ഇച്ഛിക്കുന്നില്ലെന്നു മാത്രമല്ല അദ്ദേഹത്തിന്റെ അമൎല്ലുവണ്ണനാലും ദൎശനത്താലും വേണുനാദത്താലും മററും ഏററവും സന്തോഷിക്കുകയും പരവനിതാഗ്രഹണാദി ദോഷങ്ങളെ ലേശംപോലും പരിഗണിക്കാതെ പിന്നെയും അദ്ദേഹത്തിനെ കാമിക്കുകയും ചെയ്യുന്നു. ഇനി ഞാനെന്തു ചെയ്യേണ്ടു. ഇത്രയും വിപരീതമായി പ്രവൃത്തിക്കുന്ന എന്റെ മനസ്സിനെ സമാധാനിപ്പിപ്പാൻ നീ തന്നെ വല്ല ഉപായവും ആലോചിക്ക.

ഇപ്പോൾ രാധാസഖിയോടു തന്റെ മനോരഥങ്ങളെ പറയുന്നു.

അഷ്ടപദി. (൩)

നിഭൃതനികുഞ്ജഗൃഹംഗതയാനിശിരഹസിനിലീയവസന്തം
ചകിതവിലോകിതസകലദിശാരതിരഭസരസേനഹസന്തം (൧)

സഖിഹേകേശിമഥനമുദാരംരമയമയാസഹ
മദനമനോരഥഭാവിതയാസവികാരം (൨)

പ്രഥമസമാഗമലജ്ജിതയാപടുചാടുശതൈരനുകൂലം
മൃദുമധുരസ്മിതഭാഷിതയാശിഥിലീകൃതജഘനദുകൂലം (൩)
(സഖിഹേ)

കിസലയശയനനിവേശിതയാചിരമുരസിമമൈവശയാനം
കൃതപരിരംഭണചുംബനയാപരിരഭ്യകൃതാധരപാനം (൪)
(സഖിഹേ)

അലസനിമീലിതലോചനയാപുളകാവലിലളിതകപോലം
ശ്രമജലസകലകളേബരയാവരമദനമദാദതിലോലം (൫)
(സഖിഹേ)

കോകിലകളരവകൂജിതയാ ജിതമനസിജതന്ത്രവിചാരം
ശ്ലഥകുസുമാകുലകുന്തളയാ നഖലിഖിതഘനസ്തനഭാരം (൫)
(സഖിഹേ)

ചരണരണിതമണിനൂപുരയാ പരിപൂരിതസുരതവിതാനം
മുഖരവിശൃംഖലമേഖലയാ സകചഗ്രഹചുംബനദാനം (൬)
(സഖിഹേ)

രതിസുഖസമയരസാലസയാ ദരമുകുളിതനയനസരോജം
നിസ്സഹനിപതിതതനുലതയാ മധുസൂദനമുദിതമനോജം (൭)
(സഖിഹേ)

ശ്രീജയദേവഭണിതമിദമതിശയമധുരിപുനിധുവനശീലം
സുഖമുൽക്കണ്ഠിതരാധികയാ കഥിതം വിതനോതു സലീലം (൮)
(സഖിഹേ)

| | |
|---|---|
| ഹേ സഖി | അല്ലയോ സഖി! |
| നിഭൃതനികുഞ്ജഗൃഹം ഗതയാ | യാതൊരാളുമില്ലാത്ത ലതാഗൃഹത്തെ പ്രാപിച്ചവളായി |
| ചകിതവിലോകിതസകലദിശാ | ഭയന്ന് എല്ലാ ദിക്കുകളിലേക്കും നോക്കിയും |
| മുഗ്ദ്ധമനോരഥഭാവിതയാ | ഓരോ കാമവിചാരങ്ങൾ വിചാരിച്ചും |
| പ്രഥമസമാഗമലജ്ജിതയാ | ആദ്യമായ സമാഗമത്തിൽ ലജ്ജിച്ചും |
| മൃദുമധുരസ്മിതഭാഷിതയാ | മാർദ്ദവത്തോടും മാധുര്യത്തോടും കൂടി ചിരിച്ചും സംസാരിച്ചും |
| കിസലയശയനനിവേശിതയാ | തളിർകിടക്കയിൽ (ശ്രീകൃഷ്ണനാൽ) ശയിപ്പിക്കപ്പെട്ടും |
| കൃതപരിരംഭണചുംബനയാ | ആലിംഗനചുംബനാദികൾ ചെയ്തും |

| | |
|---|---|
| പടുചാടുശതൈഃ | (നായികമാരുടെ മനസ്സിനെ ആകർഷിപ്പാൻ) സാമർത്ഥ്യമുള്ള അനേകം പ്രിയവചനങ്ങളെക്കൊണ്ടു |
| അനുകൂലം | അനുകൂലനായും (സന്തോഷിപ്പിച്ചും) |
| ശിഥിലീകൃതജഘന | ജഘനദുകൂലത്തെ (പൃഷ്ഠഭാഗത്തെ പട്ട്) |
| ദുകൂലം | അഴിച്ചും |
| മമ ഉരസി ഏവ | എന്റെ മാറിൽ തന്നെ |
| ചിരം ശയാനം | വളരെ നേരം ശയിച്ചും |
| പരിരഭ്യ കൃതാധരപാനം | ആലിംഗിച്ചു അധരപാനം ചെയ്തും |
| പുളകാവലിലളിത | രോമാഞ്ചങ്ങളുടെ കൂട്ടങ്ങളാൽ മനോ |
| കപോലം | ഹരങ്ങളായ കവിൾത്തടങ്ങളോടു കൂടിയും |
| വരമദനമദാൽ | വലുതായ കാമസന്തോഷത്താൽ |
| അതിലോലം | ഏററവും ചപലനായും |
| ജിതമനസിജതന്ത്രവിചാരം | കാമശാസ്ത്രത്തിന്റെ സൂക്ഷ്മതത്വത്തെ ജയിച്ച (അതിക്രമിച്ച)വനായും |
| നഖലിഖിതഘനസ്തനഭാരം | നഖങ്ങളെക്കൊണ്ടു പരിപൂർണ്ണങ്ങളായ സ്തനതടങ്ങളിൽ രേഖപ്പെടുത്തിയും |
| പരിപൂരിതസുരതവിതാനം | രതിക്രീഡയുടെ വിസ്താരത്തെ (സകലഭേദങ്ങളേയും) പൂർത്തിയായി ചെയ്തും |
| സകചഗ്രഹചുംബനദാനം | (എന്റെ) തലമുടി പിടിച്ചു ചുംബനത്തെ തന്നും |
| മുകുളിതനയനസരോജം | കൂമ്പിത്താമരപോലിരിക്കുന്ന കണ്ണുകളോടു കൂടിയും |
| ഉദിതമനോജം | (പിന്നേയും) ഉണ്ടായ കാമത്തോടു (രതിക്രീഡയിലുള്ള ആഗ്രഹത്തോടു) കൂടിയും (ഈവണ്ണം) സ്ഥിതിചെയ്യുന്നവനായി |

| | |
|---|---|
| കേശിമഥനം | ശ്രീകൃഷ്ണനെ |
| രമയ | ക്രീഡിക്കമാറാക്കിയാലും |
| അതിശയമധുരിപുനിധുവനശീലം | അതിശയമായ ശ്രീകൃഷ്ണന്റെ സുരതസമ്പ്രദായവർണ്ണനമായതും |
| ഉൽകണ്ഠിതരാധികയാ | സാമോൽക്കണ്ഠയോടുകൂടിയ രാധാദേവിയാൽ |
| സലീലം കഥിതം | ലീലയോടുകൂടി പറയപ്പെട്ടതും |
| ശ്രീജയദേവഭണിതം | ശ്രീജയദേവനാൽ വർണ്ണിക്കപ്പെട്ടതുമായ |
| ഇദം | ഈ ഗാനം |
| സുഖം വിതനോതു | പരമാനന്ദത്തെ ചെയ്യട്ടെ. |

സാരം. അല്ലയോ സഖി, രതിക്രീഡാലീലകൾക്ക അത്യന്തം സൌകര്യമുള്ള ലതാഗൃഹത്തിൽ ചെന്നിരുന്ന് ഈ സ്ഥിതി സഖികളോ മറ്റുവല്ലവരോ കാണുമോ എന്നുള്ള ഭയത്താലും ലജ്ജയാലും നാലുപാടിലേക്കും നോക്കിക്കൊണ്ടിരിക്കുന്ന ഞാൻ, ആശ്രിതന്മാർക്ക എന്തും ചെയ്യാനൊരുക്കമുള്ള മധുമഥനനായ ശ്രീകൃഷ്ണൻ രാത്രിയിൽ വേറെ ആരുമില്ലാത്ത ആ ലതാഗൃഹത്തിൽ വന്നൊളിച്ചിരുന്ന് രതിക്രീഡക്കുള്ള ഉത്സാഹംകൊണ്ട് ചിരിച്ചും ഓരോരോ കാമവികാരങ്ങളുടിച്ചും സ്ഥിതിചെയ്യുമ്പോൾ കാമവികാരങ്ങളോടുകൂടി അദ്ദേഹത്തിനെ ആദ്യമായി ആലിംഗനം ചെയ്വാനാരംഭിക്കും സമയത്തു്, എനിക്കുണ്ടാവുന്ന ലജ്ജയെ അദ്ദേഹം ഓരോ രസതരങ്ങളായ വാക്കുകളാൽ ദൂരീകരിച്ച് എന്നെ സന്തോഷിപ്പിച്ചും അതിന്നശേഷം ഉണ്ടാവുന്ന എന്റെ മുഗ്ദ്ധമധുരങ്ങളായ മന്ദഹാസസംഭാഷണങ്ങളെക്കൊണ്ട് ലജ്ജ തീരെ പോയി എന്ന അറിഞ്ഞിട്ട് അദ്ദേഹം എന്റെ ജഘനാംബരത്തെ ശിഥിലീകരിച്ച് തളിർക്കിടക്കയിൽ എന്നെ ശയിപ്പിച്ച് എന്റെ ഉരസ്സിൽ വളരെ നേരം ശയിച്ചും അപ്പോൾ ഞാൻ അദ്ദേഹത്തിനെ ആലിംഗനംചെയ്തും ചുംബിച്ചും അദ്ദേഹം ഇങ്ങോട്ടും ആലിംഗനചുംബനങ്ങളെ ചെയ്തും ആ രതിസുഖാലസ്യംകൊണ്ട എന്റെ കണ്ണുകളടഞ്ഞും അദ്ദേഹത്തിന്റെ കവിൾത്തടങ്ങ

ൾ കോമളങ്ങളെക്കൊണ്ടു മനോഹരങ്ങളായും ആ സമയത്തു എന്റെ ദേഹമെല്ലാം വിയൎത്തും അദ്ദേഹം അതിശയ കാമസന്തോഷത്താൽ തളൎന്നും എന്റെ ശബ്ദം കുയിലിന്റെയും മാടപ്രാവിന്റെയും ശബ്ദംപോലെയായും അദ്ദേഹം വാത്സ്യായനാദി കാമശാസ്ത്രരീതിയെ അതിക്രമിച്ചു പ്രവൃത്തിച്ചും എന്റെ തലമുടിയഴിഞ്ഞ് പുഷ്പങ്ങൾ അവിടവിടെയായും പിന്നെ നഖങ്ങളെക്കൊണ്ടു എന്റെ സ്തനതടങ്ങളിൽ വ്രണപ്പെടുത്തിയും (സ്തനതടങ്ങളെ വല്ലാതെ മൎദ്ദിച്ചും) എന്റെ മണിമയങ്ങളായ കാഞ്ചീലമ്പുകൾ ശബ്ദിച്ചും അദ്ദേഹം അനേകപ്രകാരമുള്ള രതിക്രീഡകളെല്ലാം പൂൎത്തീകരിച്ചും അപ്പോൾ എന്റെ അരഞ്ഞാൺ ശബ്ദിക്കയാൽ അദ്ദേഹം അതു അഴിച്ചുവെച്ചും പിന്നെ എന്റെ തലമുടി പിടിച്ച് ചുംബിച്ചും ഞാൻ രതിക്രീഡാവസാനത്തിലുള്ള സുഖംകൊണ്ടു തളൎന്നും ആ സുഖംകൊണ്ടു തന്നെ അദ്ദേഹത്തിന്റെ കണ്ണുകൾ താനെ അടഞ്ഞും അപ്പോൾ സഹിക്കാൻ വയ്യാതെയായി എന്റെ ശരീരം തളൎന്നു ശയ്യയിൽ വീഴുകയും പിന്നെയും അദ്ദേഹത്തിന്റെ മനസ്സിൽ കാമവികാരങ്ങളുദിക്കയും ഇവ്വണ്ണമെല്ലാം എനിക്കു അദ്ദേഹത്തിനോടു കൂടെ ക്രീഡിക്കാറാകേണമെ.

ശ്രീകൃഷ്ണഭഗവാന്റെ ആശ്ചൎയ്യതരമായ രതിക്രീഡാസ്വഭാവത്തെ പ്രശംസിക്കുന്നതും സംഭോഗാഭിലാഷത്തോടുകൂടിയ രാധാദേവിയാൽ സഖിയോടു സലീലം പറയപ്പെട്ടതും ജയദേവരാൽ വൎണ്ണിക്കപ്പെട്ടതും ആയ ഈ ഗാനം പാടുന്നവൎക്കും കേൾക്കുന്നവൎക്കും മറ്റും പരമാനന്ദത്തെ പ്രദാനംചെയ്യട്ടെ.

“പ്രഥമസമാഗമലജ്ജിതയാ” ഇതുമുതല്ക്കുള്ള രാധാവിശേഷണങ്ങളായ പദങ്ങൾക്കു “അനാകുലം” ഇതു തൊട്ടുള്ള ശ്രീകൃഷ്ണന്റെ വിശേഷണങ്ങളായ പദങ്ങൾക്കും ഈ ഗാനത്തിൽ ക്രമം സ്വീകരിക്കേണ്ടതാകുന്നു.

ഇനിയും രാധതന്റെ ഓരോരോ മനോരാജ്യങ്ങളെ സഖിയോടു പറയുന്നു.

ഹസ്തസ്രസ്തവിലാസവംശമനൃജുഭ്രൂവല്ലിമദ്ബല്ലവീ
വൃന്ദോത്സാരിദൃഗന്തവീക്ഷിതമതിസ്വേദാർദ്രഗണ്ഡസ്ഥലം
മാമുദ്വീക്ഷ്യവിലജ്ജിതംസ്മിതസുധാമുഗ്ദ്ധാനനംകാനനേ
ഗോവിന്ദംവ്രജസുന്ദരീഗണവൃതംപശ്യാമിഹൃഷ്യാമിച

| | |
|---|---|
| കാനനേ | വൃന്ദാവനത്തിൽ |
| വ്രജസുന്ദരീഗണവൃതം | അനേകം ഗോപികമാരാൽ ചുററപ്പെട്ടും |
| സ്മിതസുധാമുഗ്ദ്ധാനനം | മന്ദഹാസമാകുന്ന അമൃതിനാൽ മനോഹരമായമുഖത്തോടുകൂടിയും |
| മാം ഉദ്വീക്ഷ്യ | എന്നെകണ്ടിട്ടു |
| ഹസ്തസ്രസ്തവിലാസവംശം | കയ്യിൽനിന്ന് കളിക്കാനുള്ള ഓടക്കുഴല് വീണുപോയിട്ടും |
| വിലജ്ജിതം | ലജ്ജയോടുകൂടിയും |
| അതിസ്വേദാർദ്രഗണ്ഡസ്ഥലം | വല്ലാത്തവിയർപ്പിനാൽ നനഞ്ഞകവിൾത്തടങ്ങളോടുകൂടിയും |
| അനൃജുഭ്രൂവല്ലിമദ്ബല്ലവീവൃന്ദോത്സാരിദൃഗന്തവീക്ഷിതം | വളഞ്ഞ പുരികക്കൊടികളോടു കൂടിയ ഗോപികമാരുടെ സമൂഹത്തെ ഇളക്കുന്ന കടാക്ഷത്തോടുകൂടിയും സ്ഥിതിചെയ്യുന്ന |
| ഗോവിന്ദം | ശ്രീകൃഷ്ണനെ |
| (അഹം ഖലു) പശ്യാമി | ഞാനിപ്പോൾ കാണുകയും |
| ഹൃഷ്യാമി ച | സന്തോഷിക്കയും ചെയ്യുന്നു |

സാരം. അല്ലയോസഖി, അനേകം ഗോപികമാരുടെ നടുവിൽനിന്ന് അമൃതുപോലെ അതിമനോഹരമായ പുഞ്ചിരി തൂകിക്കൊണ്ടും അപ്പോൾ ഞാനവിടെ കടന്നു ചെല്ലുകയും എന്നെക്കണ്ട് ഭ്രമപ്പെട്ട് ഓടക്കുഴല് കയ്യിൽനിന്ന് താഴത്ത് വീഴുകയും വല്ലാതെ ലജ്ജിച്ചും കവിൾത്തടങ്ങളിൽ അതിയായി വിയർത്തൊലിച്ചും

എന്നാൽ അവിടെ കണ്ടതിനാലുണ്ടാവുന്ന കോപംനിമിത്തം വളു ഞ്ഞിരിക്കുന്ന പുരികക്കൊടികളോടുകൂടിയ ഗോപികമാരെ കടാക്ഷം കൊണ്ട് ഭ്രാന്തകാരിയും ഈ വിധം സ്ഥിതിചെയ്യുന്ന ശ്രീകൃഷ്ണനെ എനിക്ക് എന്ന് കാണ്മാൻ കഴിയും? അതിലുണ്ടാവുന്ന പരമാ നന്ദത്തെ എന്നനുഭവിക്കാൻ കഴിയും? ഇതെനിക്കു വേഗത്തിൽ സാ ധിക്കത്തക്കവണ്ണം നീ യത്നിക്കേണമെ.

ശ്ലോ.

ബാധപ്പെടാതിരിക്ക എന്നു പറയുന്നതാണെങ്കിൽ എന്റെ സ്ഥിതി ഇപ്പോൾ തന്നെ പറഞ്ഞേക്കാം എന്നു രാധ സഖിയോടു അറി യിക്കുന്നു.

ദൃഷ്ടാലോകസ്തോകസ്തബകനവകാശോകലതികാ-
വികാസഃ കാസാരോപവനപവനോപി വ്യഥയതി
അപി ഭ്രാമ്യദ്ഭൃംഗീരണിതരമണീയാ ന മുകുള
പ്രസൂതിശ്ചൂതാനാം സഖി ശിഖരിണീയം സുഖയതി

| | |
|---|---|
| ഹേ സഖി | അല്ലയോ സഖി, |
| ദൃഷ്ടാലോകസ്തോകസ്തബ | കാണുമ്പോൾ ദുഃഖത്തെ ഉണ്ടാക്കുന്ന, |
| കനവകാശോകല | അല്പം പൂക്കുലകളോട് കൂടിയ അശോക |
| തികാവികാസഃ | ത്തിന്റെ കൊമ്പുകളുടെ പ്രകാശവും |
| കാസാരോപവനപവനോ | താമരപ്പൊയ്കകളിലുള്ള ഉദ്യാനത്തിങ്ക |
| പി | ലെ കാറ്റും |
| വ്യഥയതി | ദുഃഖിപ്പിക്കുന്നു |
| ചൂതാനാം | മാവുകളുടെ |
| ഭ്രാമ്യദ്ഭൃംഗീരണിതര | ചുററിത്തിരിയുന്ന വണ്ടുകളുടെ ശബ്ദം |
| മണീയാ | കൊണ്ടു മനോഹരമായ, |
| ഇയം മുകുളപ്രസൂതിഃ | ഈ മൊട്ടുകളുടെ കൂട്ടവും |
| ശിഖരിണീ അപി | മല്ലികയും |
| ന സുഖയതി | സുഖിപ്പിക്കുന്നില്ല. |

സാരം. അല്ലയോ സഖി, എനിക്കു ദർശനമാത്രത്തിൽ തന്നെ ദുഃഖത്തെ ഉണ്ടാക്കുന്നതും പുതിയതും ആയ അശോകപുഷ്പങ്ങളുടെ വികാസവും താമരപ്പൊയ്കയിലും ഉദ്യാനത്തിലുള്ള വൃക്ഷങ്ങളിലും ചെടികളിലും തട്ടിവരുന്നതുകൊണ്ടു ശീതളമായും മന്ദമായും സുരഭിയായും ഇരിക്കുന്ന കേവലം സന്തോഷകരമായ കാററും എന്നെ ദുഃഖിപ്പിക്കുന്നു. എന്നു മാത്രമല്ല ചുററിത്തിരിയുന്ന വണ്ടുകളുടെ ശബ്ദത്താൽ മനോഹരമായ മാവിൻമൊട്ടുകളുടെ ഈ ഭംഗിയും മല്ലികയും എനിക്കൊട്ടും സൌഖ്യം തരുന്നില്ല. എത്രയോ ഏറെയാഹ്ലാദകരങ്ങളായ ഈ വസ്തുക്കൾ തന്നെ എന്നെയിപ്രകാരം ദുഃഖിപ്പിക്കുന്നതിനാൽ എനിക്കു വിരഹദുഃഖം ധാരാളത്തിലധികം വർദ്ധിച്ചിരിക്കുന്നു എന്നു നീ കാണുകയും ഈ ദുഃഖനിവൃത്തിക്കുവേണ്ടി വേഗം ഉത്സാഹിക്കുകയും വേണം.

'ശിഖരിണീ' എന്ന പദത്തിനു നല്ല അനുരാഗത്തോടു കൂടിയതെന്നൊരർത്ഥം സ്വീകരിച്ചു 'മുകുളപ്രസൂതി'ക്കു വിശേഷണമാക്കാം. അതല്ലാതെ മല്ലികാ എന്നർത്ഥത്തെ സ്വീകരിക്കുന്ന പക്ഷം ഭൃംഗഝങ്കാരിയായ പദം അതിനും വിശേഷണമായി ഭവിക്കും.

സർഗ്ഗാവസാനത്തിൽ കവി ആശീസ്സു ചെയ്യുന്നു.

സാകൂതസ്മിതമാകുലാകുലഗളദ്ധമ്മില്ലമുല്ലാസിത
ഭ്രൂവല്ലീകമലീകദർശിതഭുജാമൂലാർദ്ധദൃഷ്ടസ്തനം
ഗോപീനാം നിഭൃതം നിരീക്ഷ്യ ഗമിതാകാംക്ഷശ്ചിരം ചിന്തയ
ന്നന്തർമ്മുഗ്ദ്ധമനോഹരോ ഹരതു വഃ ക്ലേശം നവഃ കേശവഃ

| | |
|---|---|
| ഗോപീനാം | ഗോപികമാരുടെ |
| സാകൂതസ്മിതം | അഭിപ്രായത്തോടുകൂടിയ മന്ദഹാസത്തെയും |
| ആകുലാകുലഗളദ്ധമ്മില്ലം | ഏററവും പാരവശ്യത്തോടെ അഴിഞ്ഞു വീഴുന്ന തലമുടിയെയും |
| ഉല്ലാസിതഭ്രൂവല്ലീകം | വെട്ടിക്കുന്ന പുരികക്കൊടിയെയും |

അള്ളീകലശിതല്പദോർമ്മൂലാ — വ്യാജേന കാണിക്കപ്പെട്ട കക്ഷങ്ങളുടെ
ർദ്ധ് പൃഷ്ഠസ്തനം — പകുതിയും പിൻഭാഗവും സ്തനങ്ങളും
ദിളതം നിരീക്ഷ്യ — ഏറ്റവും നോക്കിക്കണ്ടിട്ട്
ഗമിതാകാംക്ഷഃ — മോഹത്തെ സാധിപ്പിച്ചുകൊടുത്തവനും
അന്തഃ ചിരം ചിന്തയൻ — മനസ്സിൽ വളരെനേരം ചിന്തിക്കുന്നവനും
മുഗ്ദ്ധമനോഹരഃ — ഏറ്റവും മനോഹരനും
നവഃ കേശവഃ — യൗവനയുക്തനായിരിക്കുന്ന ശ്രീകൃഷ്ണൻ
വഃ ക്ലേശം — നിങ്ങളുടെ ക്ലേശത്തെ
ഹരതു — ഹരിക്കട്ടെ

സാരം — തങ്ങൾക്കു ശ്രീകൃഷ്ണനോടുകൂടെ ക്രീഡിപ്പാനതിയായ മോഹമുണ്ടെന്നുള്ള അഭിപ്രായത്തോടെ ഗോപസ്ത്രീകൾ മന്ദഹാസത്തെ ചെയ്യുന്നതും നല്ലവണ്ണം വേറിട്ടത്തു ചീന്തിമിനുക്കി കെട്ടിവെച്ചിരുന്ന അവരുടെ തലമുടി കാമപാരവശ്യത്താൽ അഴിഞ്ഞുവീഴുന്നതും പിന്നെ അവർ ചൊറിയുക, പിന്നാക്കംതിരിഞ്ഞുപോവുക, വിയർപ്പു തുടക്കുക, ഈവിധം കാര്യം ചെയ്യുകയാണെന്ന നടിച്ച് കക്ഷങ്ങളുടെ അല്പവും പിൻഭാഗവും സ്തനങ്ങളും കാണിക്കുന്നതും ധാരാളം കണ്ടിട്ട് ആ ഗോപികമാരുടെ മോഹത്തെ അതിസുഖമായി സാധിപ്പിച്ചുകൊടുത്തു. "പിന്നെഎന്നോടൊരുമിച്ചു ചേർന്നിരിക്കുന്ന, എന്നിൽ അത്യന്തം അനുരക്തയായ ആ രാധാ ഇപ്പോളെവിടെ? ഇനി അവളെ കണ്ടുകിട്ടുന്നതിനെന്തൊരുപായം?" എന്ന് വളരെ നേരം വിചാരിച്ചുകൊണ്ടും അതിയായ സൌന്ദര്യം യൌവനം ഇവയോടുകൂടിയുമിരിക്കുന്ന ശ്രീകൃഷ്ണൻ ഈ ഗ്രന്ഥം ഉപയോഗിക്കുന്ന നിങ്ങളുടെ ജനിമരണാദി സകലസംസാര ദുഃഖങ്ങളേയും നശിപ്പിക്കട്ടെ.

'മുഗ്ദ്ധമനോഹരഃ' എന്ന പദത്തിന്നു മറ്റൊരർത്ഥം മുഗ്ദ്ധന്മാരെ

ടെ— മുഗ്ദ്ധകളായ മററു ഗോപികമാരുടെ. മനസ്സിനെ അധീനമാക്കുന്നവൻ ഞാനിവിടെ അധീനനായിരിക്കെ മററു വികൃതികളായ ഗോപികമാരോടുകൂടെ എന്തിന് ശ്രീകൃഷ്ണൻ ക്രീഡിപ്പാൻ പോകുന്നു എന്ന് രാധയുടെ മനോഗതം. ഇതിനാൽ രാധക്ക് ശ്രീകൃഷ്ണൻ അന്യനാരിമാരോടുകൂടെ ക്രീഡിക്കുന്നതിൽ അസൂയയുണ്ടെന്ന് ധ്വനിതമായി. അനുരക്തകളായ നായികമാർ തങ്ങളുടെ സ്തനതടാദിസ്ഥലങ്ങളെ നായകന്മാർക്ക് മററൊരു വ്യാജേന കാണിച്ചുകൊടുക്കുന്നതുംമററും അനുരാഗസൂചകമാണെന്നാണ് രസികസർവ്വസ്വത്തിൽ പറയുന്നത്.

"നാഭീമൂലകുചോരുപ്രകടനം വ്യാജേന യദ്യോഷിതാം
സാകാംക്ഷം മുഹുരീക്ഷണം സ്ഖലിതതാ നീവീനിബന്ധസ്യ ച
കേശഭ്രംശന സംയമൗ ചകിതം മിത്രാദിസന്ദർശനേ
സൌഭാഗ്യാദിഗുണപ്രശസ്തികഥനമേതത്സ്വാനുരാഗേംഗിതം."

ശ്രീജയദേവകൃതൌ അഷ്ടപദീകാവ്യേ

ദ്വിതീയഃ സർഗ്ഗഃ സമാപ്തഃ.



മുഗ്ദ്ധമധുസൂദനോനാമ

തൃതീയഃ സർഗ്ഗഃ



കംസാരിരപി സംസാര
വാസനാ ബദ്ധ ശൃംഖലാം
രാധാ മാധായ ഹൃദയേ
തത്യാജ വ്രജസുന്ദരീഃ

| | |
|---|---|
| കംസാരിഃ അപി | ശ്രീകൃഷ്ണനും |
| സംസാരവാസനാബദ്ധ ശൃംഖലാം | സംസാരവാസനകളെക്കൊണ്ടു ഉണ്ടാക്കപ്പെട്ട ചങ്ങലയോടു കൂടിയ |
| രാധാം | രാധാദേവിയെ |
| ഹൃദയേ ആധായ | മനസ്സിൽ വെച്ചിട്ടു |
| വ്രജസുന്ദരീഃ തത്യാജ | ഗോപസുന്ദരികളെ ഉപേക്ഷിച്ചു |

സാരം. വിഷയവിചാരങ്ങളാൽ അടിമപ്പെട്ടിരിക്കുന്ന (തന്നിൽ കാമപാരവശ്യത്തോടു കൂടിയ) ആ രാധാദേവിയെ മനസ്സിൽ വിചാരിച്ചു ശ്രീകൃഷ്ണൻ മററു സുന്ദരിമാരായ ഗോപികമാരെ ഉപേക്ഷിച്ചു — രാധയെത്തന്നെ വിചാരിച്ചു തുടങ്ങി. സംസാരവാസനാബന്ധശൃംഖലാം എന്നും പാഠം കാണുന്നുണ്ടു. ആ പക്ഷം അന്യന്മാരുടെ വിഷയവാസനാബന്ധനവിഷയത്തിൽ ഒരു ചങ്ങല — ദർശനമാത്രത്തിൽ തന്നെ അന്യന്മാരെ സംസാരബന്ധനത്തിൽ അകപ്പെടുത്തുന്നവൾ — അത്ര മോഹിനിയാണു രാധാ എന്നു താല്പര്യം. ഈ വിധം അർത്ഥവും സ്വീകരിക്കാം. ഈ പദം തന്നെ ലിംഗപരിണാമം ചെയ്താൽ 'കംസാരിഃ' എന്ന പദത്തിനും വിശേഷണമാക്കാം.

മൂലം.

ഇപ്പോൾ കവി, ശ്രീകൃഷ്ണന്റെ വിരഹാവസ്ഥയെ വർണ്ണിപ്പാനാരംഭിക്കുന്നു.

ഇതസ്തതസ്താമനുസൃത്യ രാധികാ
മനംഗബാണവ്രണഖിന്നമാനസഃ
കൃതാനുതാപഃ സ കളിന്ദനന്ദിനീ
തടാന്തകുഞ്ജേ വിഷസാദ മാധവഃ

| | |
|---|---|
| സഃ മാധവഃ | ആ ശ്രീകൃഷ്ണൻ |
| അനംഗബാണവ്രണഖിന്നമാനസഃ | കാമദേവന്റെ ബാണവ്രണങ്ങളെക്കൊണ്ടു മനോദുഃഖത്തോടു കൂടിയവനായി |
| കൃതാനുതാപഃ | പശ്ചാത്താപത്തെ ചെയ്തവനായിട്ടു. |

| | |
|---|---|
| താം രാധികാം | ആ രാധയെ |
| തതഃ ഇതഃ | അങ്ങുമിങ്ങും |
| അനുസൃത്യ | അനുസരിച്ചു |
| കലിന്ദനന്ദിനീ | കാളിന്ദി നദിയുടെ തീരത്തിനടുത്തുള്ള |
| തടാന്തകുഞ്ജേ | വള്ളിക്കുടിലിൽ |
| നിഷസാദ | ഇരുന്നു |

സാരം. ശ്രീകൃഷ്ണൻ രാധയെക്കുറിച്ചുണ്ടാവുന്ന കാമവിചാരത്താൽ അത്യന്തം ദുഃഖിതനായി, സ്വതേതന്നെ എന്നിൽ അതിയായ അനുരാഗത്തോടുകൂടിയ ആ രാധാ എന്നോടുകോപിച്ചു പോയിട്ടു പിന്നെ ഇവിടെ എങ്ങാനും മറഞ്ഞിരിക്കുന്നുണ്ടാകുമോ എന്നാലോചിക്കാനും കൂടി ഇതുവരെ എനിക്കു സമയമായില്ലല്ലോ മഹാ കഷ്ടം എന്നിങ്ങിനെ പശ്ചാത്താപത്തോടെ അങ്ങുമിങ്ങും ആ രാധയെ അന്വേഷിച്ചു നടന്നു് ഒരേടത്തും കാണാഞ്ഞതിനാൽ ഒടുവിൽ വല്ലാതെ ക്ഷീണിച്ചു കാളിന്ദീനദിയുടെ തീരത്തു് ലതാഗൃഹത്തിൽ സ്ഥിതിചെയ്തു.

മൂലം.

ശ്രീകൃഷ്ണന്റെ പശ്ചാത്താപത്തെ തന്നെ കവി, വർണ്ണിക്കുന്നു.

അഷ്ടപദി (൭)

ഗൂർജ്ജരീരാഗം രൂപകതാളം

മാമിയം ചലിതാ വിലോക്യ വൃതം വധൂനിചയേന
സാപരാധതയാ മയാപി ന വാരിതാതിഭയേന
ഹരി ഹരി ഹതാദരതയാ സാ ഗതാ കുപിതേവ (൧)
കിം കരിഷ്യതി കിം വദിഷ്യതി സാ ചിരം വിരഹേണ
കിം ധനേന ജനേന കിം മമ ജീവിതേന ഗൃഹേണ. (൨)
(ഹരിഹരി)
ചിന്തയാമി തദാനനം കുടിലഭ്രു കോപഭരേണ

ശോണപത്മമിവോപരി ഭ്രമതാകുലം ഭ്രമരേണ (൩)
(ഹരിഹരി)

താമഹം ഹൃദി സംഗതാമനിശം ഭൃശം രമയാമി
കിംവനേനുസരാമി താമിഹ കിം വൃഥാ വിലപാമി (൪)
(ഹരിഹരി)

തന്വി ഖിന്നമസൂയയാ ഹൃദയം തവാ കലയാമി
തന്നവേദ്മി കുതോ ഗതാസി ന തേന തേനുനയാമി (൫)
(ഹരിഹരി)

ദൃശ്യസേ പുരതോ ഗതാഗതമേവ മേ വിദധാസി
കിം പുരേവ സസംഭ്രമം പരിരംഭണം ന ദദാസി (൬)
(ഹരിഹരി)

ക്ഷമ്യതാമപരം കദാപി തവേദൃശം ന കരോമി
ദേഹി സുന്ദരി ദർശനം മമ മന്മഥേന ദുനോമി (൭)
(ഹരിഹരി)

വർണ്ണിതം ജയദേവകേന ഹരേരിദം പ്രവണേന
കിന്ദുബില്വസമുദ്രസംഭവരോഹിണീരമണേന (൮)
(ഹരിഹരി).

| | |
|---|---|
| ഇയം | ഇവ രാധ |
| വധൂനിചയേന | ഗോപസ്ത്രീകളുടെ കൂട്ടത്താൽ |
| വൃതം മാം വിലോക്യ | ചുറ്റപ്പെട്ടവനായി എന്നെ കണ്ടിട്ട് |
| ചലിതാ | ഗതയായി |
| സാപരാധതയാ | സാപരാധത്തോട് കൂടിയ വനാകയാലു ണ്ടായ |
| അതിഭയേന | വലുതായ പേടികൊണ്ടു |
| മയാ അപി | എന്നാലും |
| നവാരിതാ | വിരോധിക്ക പ്പെട്ടില്ല |

| | |
|---|---|
| ഹതാദരതയാ | ആദരവുണ്ടാകാഞ്ഞതിനാൽ |
| കുപിതാ ഇവ | കോപിച്ചിട്ടോ എന്നു തോന്നുംവണ്ണം |
| സാ ഗതാ | അവൾപോയി |
| ഹരിഹരി | കഷ്ടംകഷ്ടം |
| സാ ചിരം | അവൾ വളരെനേരം |
| വിരഹേണ | വേർപ്പെട്ടിരിക്കുന്നതിനാൽ |
| കിം കരിഷ്യതി | എന്തു ചെയ്യും |
| കിം വദിഷ്യതി | എന്തു പറയും |
| മമ ധനേന കിം | എനിക്ക് ധനംകൊണ്ടെന്ത് |
| ജനേന ജീവിതേന | ജനങ്ങളെക്കൊണ്ടു, ജീവിച്ചിരിക്കുന്നതുകൊണ്ടു, |
| ഗൃഹേണ കിം | ഭവനം കൊണ്ടു എന്തു? |
| കോപഭരേണ | അധികമായ ക്രോധംകൊണ്ടു |
| കുടിലഭ്രു | വളഞ്ഞ പുരികങ്ങളോടു കൂടിയ |
| തദാനനം | ആ രാധയുടെ മുഖത്തെ |
| ഉപരി ഭ്രമതാ | മുകൾഭാഗത്ത് ചുററിത്തിരിയുന്ന |
| ഭ്രമരേണ ആകുലം | വണ്ടിനോടു കൂടിയ |
| ശോണപത്മം ഇവ | ചെന്താമരപ്പൂവെന്ന പോലെ |
| (അഹം) ചിന്തയാമി | ഞാൻ വിചാരിക്കുന്നു |
| ഹൃദി സംഗതാം | മനസ്സിൽ സ്ഥിതിചെയ്യുന്ന |
| താം അനിശം | ആ രാധയെ എല്ലായ്പോഴും |
| അഹം ഭൃശം രമയാമി | ഞാൻ ഏററവും രമിപ്പിക്കുന്നു |
| വനേ കിം താം അനുസരാമി | കാട്ടിൽ എന്തിനു അവളെ അന്വേഷിക്കുന്നു |
| ഇഹ കിം വൃഥാ | ഇവിടെ എന്തിനു വൃഥാവിൽ |
| വിലപാമി | ആവലാതിയിടുന്നു |
| തന്വി | അല്ലയോസുന്ദരി! |

| | |
|---|---|
| (ത്വം) കുതഃ ഗതാ അസി | നീ എന്തുകൊണ്ടു പോയിരിക്കുന്നു |
| തൽ (അഹം) ന വേദ്മി | അതു ഞാൻ അറിയുന്നില്ല |
| തവ ഹൃദയം അസൂയയാ | നിന്റെ മനസ്സ് അസൂയാ നിമിത്തം |
| ഖിന്നം ആകലയാമി | ഖേദിച്ചതായി (ഞാൻ) അറിയുന്നു |
| തേന തേ ന അനുന | അതുകൊണ്ടു നിന്നെ (ഞാൻ) സമാധാ |
| യാമി | നിപ്പിക്കുന്നില്ല |
| (ത്വം) ദൃശ്യസേ | നീ കാണപ്പെടുന്നു |
| (ത്വം) മേ പുരതഃ ഏവ | നീ എന്റെ മുൻഭാഗത്തുതന്നെ |
| ഗതാഗതം | പോക്കുവരവ് |
| വിദധാസി | ചെയ്യുന്നു |
| പുരാ ഇവ | മുമ്പേത്തെപ്പോലെ |
| സസംഭ്രമം | സംഭ്രമത്തോടെ |
| പരിരംഭണം | ആലിംഗനത്തെ |
| കിം ന ദദാസി | എന്തുകൊണ്ട് തരുന്നില്ല |
| ക്ഷമ്യതാം | (നിന്നാൽ) ക്ഷമിക്കപ്പെടണേ |
| കദാപി | ഇനി ഒരിക്കലും |
| (അഹം) തവ | ഞാൻ നിനക്ക് |
| ഈദൃശം അപരം | ഇപ്രകാരം മറ്റൊരപരാധത്തെ |
| ന കരോമി | ചെയ്യില്ല |
| ഹേ സുന്ദരി | അല്ലയോ സുന്ദരി! |
| (തവ) ദർശനം | നിന്റെ ദർശനത്തെ |
| മമ ദേഹി | എനിക്കു തന്നാലും |
| (അഹം) മന്മഥേന | ഞാൻ കാമനെക്കൊണ്ടു |
| ദുനോമി | ദുഃഖിക്കുന്നു |
| ഹരേഃ പ്രവണേന | ശ്രീകൃഷ്ണന്റെ ഭക്തനായ |
| കിന്ദുബില്വസമുദ്രസംഭവ. | കിന്ദുബില്വ എന്ന സമുദ്രത്തിൽനിന്നു |

രോഹിണീരമണേന ണായ ചന്ദ്രനാകുന്ന

ജയദേവകേന ജയദേവനാൽ

ഉദിതം ഉദ്ഗാനം

വർണ്ണിതം വർണ്ണിക്കപ്പെട്ടു

സാരം— രാധാ എന്റെ നാലു ഭാഗവും ഗോപസ്ത്രീകളെ കാണുകയാൽ എന്നെ വെടിഞ്ഞു പോയല്ലോ കഷ്ടം എന്നുമാത്രമല്ല പരസ്ത്രീസഹവാസമാകുന്ന എന്റെ അപരാധത്തെ വിചാരിച്ചു ഭയപ്പെട്ട ഞാനും അവൾ പോകുമ്പോൾ പോകരുതെന്നും മറ്റും പറയുവാനും പോയില്ല. അതു അതിലേറെ കഷ്ടമായി, ബാല്യമറിയാതെ ഞാൻ ഇത്രയും അനുചിതമായി പ്രവൃത്തിക്കുന്നതു കണ്ടിട്ടു അവൾ എന്നോടു കോപിച്ചു പോയിരിക്കയാണെന്നോ? അതാവില്ല. അവൾ മുമ്പെ തന്നെ എന്നിൽ അത്യന്തം അനുരാഗമുള്ളവളല്ലേ പിന്നെ അവൾ കോപിക്കുമോ? എന്നോടു വേർപിരിഞ്ഞിരിക്കയാലുള്ള ദുഃഖം അവൾ ഇങ്ങിനെ വളരെ നേരം അനുഭവിച്ചു സഹിക്കാൻ വയ്യാതെയായിട്ടു പിന്നെ എന്താണ് ചെയ്യുന്നതാവോ? വിഷപാനാദികൾകൊണ്ടു ആത്മനാശത്തെ തന്നെ ചെയ്യുമോ? "അനുരക്തയായ എന്നെ വെടിഞ്ഞു ആ നിർദ്ദയനായ ശ്രീകൃഷ്ണൻ എവിടെ പോയിരിക്കുന്നു" എന്നു അവൾ എന്നെ ശകാരിക്കയോ, അതോ സ്തുതിക്കയോ ചെയ്യുന്നതു? ഏതു വിധമെങ്കിലും അവളെ കണ്ടു കിട്ടാതിരുന്നാൽ പിന്നെ എനിക്കു ധനം കൊണ്ടെന്താണു പ്രയോജനം? അഥവാ ബന്ധുജനങ്ങളെക്കൊണ്ടെന്താണു പ്രയോജനം? എന്നുവേണ്ട ഞാൻ ജീവിച്ചിരിക്കുന്നതു തന്നെ എന്തിനാണ്? പിന്നെ ഗൃഹമെന്തിനാണെനിക്കു? കഷ്ടം കഷ്ടം! വണ്ടുകൾ മുകൾഭാഗത്തു ചുററിത്തിരിയുന്ന ചെന്താമരപ്പൂവെന്ന പോലെ, കോപാധിക്യം കൊണ്ടു വളഞ്ഞ പുരികക്കൊടികളോടും ചോകപ്പു വർണ്ണത്തോടുംകൂടിയതായ രാധയുടെ മുഖം ഇതാ എന്റെ മനസ്സിൽ കാണുന്നു. എന്റെ ഹൃദയത്തിൽ സ്ഥിതിചെയ്യുന്ന രാധയെ ഞാനെപ്പോഴും ഏററവും സന്തോഷിപ്പിക്കുന്നുണ്ടല്ലോ. പിന്നെ ഞാനെന്തിനായിട്ടാണ് അവളെ ഈ കാട്ടിൽ അന്വേഷിക്കുന്നതു? എ

ന്റെ ഈ അന്വേഷണം മടിയിൽ താൾക്കാലുവെച്ചു പിടിയിരുന്നതു തിരയുന്നതുപോലെ പരിഹാസാസ്പദം തന്നെ. ഈ കാട്ടിൽ വെച്ചു ഞാൻ വൃഥാ ആവലാതിയിടുന്നതെല്ലൊ. മഹാകഷ്ടം ബാഹ്യസംഭോഗത്തേക്കാൾ അന്തരസംഭോഗമാണല്ലൊ പ്രാബല്യമായിട്ടുള്ളതു. അല്ലയോ സുന്ദരി! നീ എന്തുകൊണ്ടാണ എന്നെ ഉപേക്ഷിച്ചുപോയതെന്നു ഞാനറിയുന്നില്ല. നിന്റെ മനസ്സ് അസൂയകൊണ്ടാണ് ദുഃഖിക്കുന്നതു. അല്ലാതെ ഞാൻ യാതൊരപരാധവും ചെയ്തിട്ടില്ല. അതുകൊണ്ടു ഞാൻ നിന്നെ സമാധാനിപ്പിക്കുന്നില്ല. ഇതാ ഞാൻ നിന്നെ കാണുന്നു. എന്റെ മുമ്പിൽ ഇതാ നീ അങ്ങോട്ടും ഇങ്ങോട്ടും ഗതാഗതം ചെയ്യുന്നു. മുമ്പിലത്തെപ്പോലെ എന്താണ് നീ സംഭ്രമത്തോടെ എന്നെ ആലിംഗനം ചെയ്യാത്തതു? കഷ്ടം കഷ്ടം അല്ലയോ സുന്ദരി! ഇപ്പോൾ ഞാൻ ചെയ്തിട്ടുള്ള അപരാധങ്ങളെല്ലാം നീ ക്ഷമിക്കണേ. ഇനിമേൽ ഞാൻ യാതൊരപരാധവും ചെയ്യില്ല. ഇപ്പോൾ കാമൻ എന്നെ ദുഃഖിപ്പിക്കുന്നു. അതുകൊണ്ടു നിന്നെ എനിക്ക് കാണാറാകേണമേ എന്നിങ്ങനെ വിരഹിയായ ശ്രീകൃഷ്ണന്റെ രാധയെ കുറിച്ചുള്ള പ്രലാപസ്വരൂപമായ ഈ ഗാനം കിന്ദുബില്വം എന്ന ഗ്രാമത്തിൽ അവതരിച്ചിരിക്കുന്ന സാക്ഷാൽ ശ്രീകൃഷ്ണഭക്തനായ ശ്രീജയദേവനാൽ വൎണ്ണിക്കപ്പെട്ടു.

ഇപ്പോൾ ശ്രീകൃഷ്ണൻ കാമദേവനോടു ഓരോ ആവലാതി പറയുവാനാരംഭിക്കുന്നു.

മൂലം

കുവലയദളശ്രേണീ കണ്ഠേ ന സാ ഗരളദ്യുതിഃ
ഹൃദി ബിസലതാഹാരോ നായം ഭുജംഗമനായകഃ
മലയജരജോ നേദം ഭസ്മ പ്രിയാരഹിതേ മയി
പ്രഹര നഹരഭ്രാന്ത്യാനംഗക്രുധാ കിമു ധാവസി

| | |
|---|---|
| ഹേ അനംഗ | അല്ലയോ — കാമദേവ! |
| മമ ഹൃദി | എന്റെ ഹൃദയപ്രദേശത്തിൽ |
| അയം ന ഭുജംഗമനായകഃ | ഇതു് സൎപ്പശ്രേഷ്ഠനല്ല |

| | |
|---|---|
| ബിസലതാഹാരഃ | താമരവളയംകൊണ്ടുണ്ടാക്കിയ മാലയാകുന്നു |
| കണ്ഠേ | കഴുത്തിൽ |
| ന സാ ഗരളദ്യുതിഃ | ആ കാളകൂടത്തിന്റെ കാന്തിയല്ല |
| കുവലയദളശ്രേണീ | നീലത്താമരപ്പൂവിന്റെ ഇതളുകളുടെ കൂട്ടമാകുന്നു |
| ഇദം ന ഭസ്മ | ഇതു ഭസ്മമല്ല |
| മലയജരജഃ | ചന്ദനത്തിന്റെ പൊടിയാണ് |
| പ്രിയാരഹിതേ മയി | പ്രിയയോട് കൂടാതിരിക്കുന്ന എന്നിൽ |
| (ത്വം) ഹരഭ്രാന്ത്യാ | നീ പരമശിവനാണെന്ന് ഭ്രമിച്ച് |
| ന പ്രഹര | പ്രഹരിക്കേണ്ട |
| (ത്വം) ക്രുധാ | നീ കോപത്തോടെ |
| കിമു ധാവസി | എന്തിന് ഓടിവരുന്നു |

സാരം — അല്ലയോ അനംഗൻ! ഞാൻ നിന്റെ ശരീരനാശകർത്താവായ ഹരനല്ല നീ എന്നെ വൃഥാ പ്രഹരിക്കേണ്ട എന്തിനാണ് നീ എന്റെ നേരെ ഹരനാണെന്ന് വിചാരിച്ച് വളരെ കോപത്തോടെ ഓടിവരുന്നതു? എന്റെ മാറിൽ കാണുന്നതു സർപ്പമല്ല. കേവലം വിരഹസന്താപ ശാന്തിക്കുവേണ്ടി ധരിച്ചിരിക്കുന്ന താമരവളയം കൊണ്ടുണ്ടാക്കിയ മാലയാണ്. ഈ കഴുത്തിൽ കാണുന്നതു വിഷത്തിന്റെ നിറമല്ല. ഞാൻ താപശാന്തിക്കു ധരിച്ചിരിക്കുന്ന നീലത്താമരപ്പൂക്കളുടെ ഇതളുകളാണ്. എന്റെ ദേഹത്തിൽ കാണുന്നത് ഭസ്മമല്ല. വിയോഗതാപം ശമിപ്പാൻവേണ്ടി ഏറ്റവും തണുത്ത ചന്ദനച്ചാറ് തേച്ച് അത്യുഷ്ണാധിക്യത്താൽ മൊരിഞ്ഞു പൊടിയായതാണ്. പ്രിയതമാവിയോഗത്താൽ ഏറ്റവും വലഞ്ഞിരിക്കുന്ന എന്നെ ഇങ്ങിനെ പ്രഹരിക്കരുതെ. പ്രഹരിക്കരുതെ.

മൂലം

പാണൗ മാ കുരു ചൂതസായകമമും മാ ചാപമാരോപയ

ലീലാനിർജ്ജിതവിശ്വ മൂർച്ഛിത ജനാഘാതേന കിം പൗരുഷം
തസ്യാ ഏവ മൃഗീദൃശോ മനസിജ പ്രേംഖത്കടാക്ഷാശുഗ
ശ്രേണീജർജ്ജരിതം മനാഗപി മനോ നാദ്യാപി സന്ധുക്ഷതേ.

| | |
|---|---|
| ഹേ ലീലാനിർജ്ജിതവിശ്വ | കളികൊണ്ടുതന്നെ ലോകത്തെ ജയിച്ചോവേ! |
| ഹേ മനസിജ | അല്ലയോ കാമദേവൻ! |
| (ത്വം) അമും ചൂതസായകം | നീ ഈ മാവിൻപൂവാകുന്ന ശരത്തെ |
| പാണൗ മാ കുരു | കയ്യിൽ എടുക്കരുതേ |
| ചാപം മാ അധിരോപയ | വില്ല് കുലക്കരുതേ |
| മൂർച്ഛിതജനാഘാതേന | മോഹാലസ്യപ്പെട്ടിരിക്കുന്ന ആളെ അടിക്കുന്നതുകൊണ്ട് |
| കിം പൗരുഷം | എന്തു സാമർത്ഥ്യം? |
| തസ്യാഃ മൃഗീദൃശഃ ഏവ | ആ സുന്ദരിയിൽ നിന്നു തന്നെ |
| പ്രേംഖത്കടാക്ഷാശുഗശ്രേണീ ജർജ്ജരിതം | പുറപ്പെടുന്ന കടാക്ഷങ്ങളാകുന്ന ശരങ്ങളുടെ കൂട്ടത്താൽ നുറുക്കപ്പെട്ട |
| മനഃ | മനസ്സ് |
| അദ്യ അപി | ഇപ്പോഴും |
| മനാക് അപി | അല്പമെങ്കിലും |
| ന സന്ധുക്ഷതേ | സമാധാനിക്കുന്നില്ല |

സാരം.- അല്ലയോ കാമരാജൻ! അങ്ങ് യാതൊരു പ്രയാസം കൂടാതെ അതിലോലങ്ങളായ പുഷ്പബാണങ്ങളെക്കൊണ്ടു കേവലം കളിപ്രായമായി ലോകമെല്ലാം ജയിച്ചവനല്ലേ? ഇനിയിപ്പോൾ ഇത്രയും പരവശനായ എന്റെ നേരെ അങ്ങു വില്ലു കുലക്കരുതേ ബാണം എടുക്കരുതേ തൊടുക്കരുതേ. ഏറ്റവും ക്ഷീണിച്ചു തളർന്നിരിക്കുന്ന എന്നെ പ്രഹരിച്ചിട്ട് എത്രയോ പരാക്രമശാലിയായ അങ്ങേക്ക യാതൊരു കീർത്തിയും കിട്ടാനില്ലെന്നു മാത്രമല്ല പൂർവ്വാർജ്ജിത

യായ കീർത്തിക്ക ഹാനി സംഭവിക്കയും ചെയ്യും. എനിക്കിത്രയും ക്ഷീണത്തിനുള്ള കാരണം, ത്രൈലോക്യമോഹിനിയായ ആ രാധയുടെ അപാംഗത്തിൽ നിന്നിടവിടാതെ പുറപ്പെടുന്ന കടാക്ഷങ്ങളാകുന്ന ബാണങ്ങൾ തറക്കുന്നതുകൊണ്ടു എന്റെ മനസ്സ് നുറുനുറെ നുറുങ്ങിയിരിക്കുന്നു. ഇപ്പോഴും അതിനൊട്ടും ഭേദമില്ല— "മനശ്ശരീരയോസ്താപഃ പരസ്പരമനുവ്രജേൽ, ആധാരാധേയയോ ഭാവേന തപ്താജ്യഘടയോരിവ" എന്നീ പ്രമാണമനുസരിച്ചു മനസ്സും ശരീരവും ഒരുപോലെ വല്ലാതെ തളർന്നിരിക്കുന്നു.

ധ്യാനിച്ചു ധ്യാനിച്ചു മനസ്സിൽ പ്രകാശിക്കുന്ന രാധയുടെ ഓരോരോ അംഗങ്ങൾ തന്നെ ദുഃഖിപ്പിക്കയാൽ ശ്രീകൃഷ്ണൻ ആ രാധയെ വിളിച്ചു പറയുന്നു.

മൂലം.

ഭ്രൂചാപേ നിഹിതഃ കടാക്ഷവിശിഖോ നിർമ്മാതു മർമ്മവ്യഥാം
ശ്യാമാത്മാ കുടിലഃ കരോതു കബരീഭാരോഽപി മാരോദ്യമം
മോഹം താവദയഞ്ച തന്വി തനുതാം ബിംബാധരോ രാഗവാൻ
സദ്വൃത്തസ്തനമണ്ഡലസ്തവ കഥം പ്രാണൈർമ്മമ ക്രീഡതി

| | |
|---|---|
| ഹേ തന്വി | അല്ലയോ സുന്ദരി! |
| തവ ഭ്രൂചാപേ | നിന്റെ പുരികക്കൊടിയാകുന്ന വില്ലിൽ |
| നിഹിതഃ | വെക്കപ്പെട്ട |
| കടാക്ഷവിശിഖഃ | കടാക്ഷമാകുന്ന ബാണം |
| മർമ്മവ്യഥാം | മർമ്മവേദനയെ |
| നിർമ്മാതു | ഉണ്ടാക്കട്ടെ |
| ശ്യാമാത്മാ | കറുത്ത സ്വരൂപത്തോടുകൂടിയും |
| കുടിലഃ | ചുരുണ്ടും ഇരിക്കുന്ന |
| കബരീഭാരഃ അപി | തലമുടിയും |
| മാരോദ്യമം | കാമോത്സാഹത്തെ |
| കരോതു | ചെയ്യട്ടെ |
| അയം രാഗവാൻ | ഈ ചുകപ്പുള്ളതും |

| | |
|---|---|
| ബിംബാധരഃ ച | തൊണ്ടിപ്പഴം പോലെയിരിക്കുന്നതും ആയ അധരവും |
| മോഹം താവൽ തനോതാം | മോഹാലസ്യത്തെ വിസ്താരിച്ചോട്ടെ (വർദ്ധിപ്പിച്ചോട്ടെ) |
| സദ്വൃത്തഃ സ്തനമണ്ഡലഃ | നല്ലതായും വൃത്താകാരമായും ഇരിക്കുന്ന കുചമണ്ഡലം |
| മമ പ്രാണൈഃ | എന്റെ പ്രാണങ്ങളെക്കൊണ്ടു |
| കഥം ക്രീഡതി | എങ്ങിനെ ക്രീഡിക്കുന്നു. |

സാരം. അല്ലയോ സുന്ദരി! നിന്റെ പുരികക്കൊടിയാകുന്ന വില്ലിൽ തൊടുത്തിരിക്കുന്ന കടാക്ഷമാകുന്ന ബാണം എന്നെ വേദനിപ്പിക്കുന്നു. അതു ചെയ്തോട്ടെ അതു അതിന്റെ ധർമ്മമല്ലെ? സാധാരണയായി വില്ലിൽ തൊടുത്തിരിക്കുന്ന ബാണം പരന്മാർക്ക് പരമ വേദനയുണ്ടാക്കുന്നതാണല്ലൊ. അതിനു പുറമെ കറുത്ത് 'കുടില'മായിരിക്കുന്ന കബരീഭാരവും എന്നെ കൊല്ലുവാനായി ശ്രമിക്കുന്നു. അതു അങ്ങിനെ ചെയ്തോട്ടെ. അതും യുക്തം തന്നെ. അന്യന്മാരെ മാരണം ചെയ്യാൻ ശ്രമിക്കുന്നത് മനശ്ശുദ്ധിയില്ലാത്ത ദുഷ്ടന്മാരുടെ പ്രവൃത്തിയാണെല്ലൊ. വിശിഷ്യ നിന്റെ രക്തവർണ്ണമായ ഈ ബിംബാധരവും എന്നെ മോഹിപ്പിക്കുന്നു. അതുകൊണ്ടും എനിക്കു ഖേദമില്ല. മറ്റുള്ളവരെ മോഹിപ്പിക്കുക 'അനുരാഗ'മുള്ള വസ്തുവിന്റെ സ്വഭാവമാണെല്ലൊ. ഇതെല്ലാം ഇരിക്കട്ടെ. ഇനിയത്തെ സംഗതിയാണു മഹാ കഷ്ടം. നല്ലതും വൃത്താകാരമായും ഇരിക്കുന്ന നിന്റെ സ്തനമണ്ഡലവും എന്റെ പ്രാണങ്ങളെ ഇട്ടുകൊട്ടയാടുന്നു— എന്നെ ഏറ്റവും വ്യസനിപ്പിക്കുന്നു. ഇതെന്താണിങ്ങിനെ സജ്ജനങ്ങളുടെ വൃത്തിയോടു കൂടിയവർ അന്യന്മാരെ ദുഃഖിപ്പിക്കാറുണ്ടോ? ഇങ്ങിനെ ചെയ്യുന്നത് മഹാ അന്യായം തന്നെ.

ദുരാത്മാ = എന്ന പദത്തിന് മനസ്സിൽ മാലിന്യമുള്ളവൻ. കുടിലഃ = കപടതയുള്ളവൻ. മാരണം = കൊല്ലുവാനായിട്ടുള്ള ശ്രമത്തെ. രാഗവാൻ = അനുരാഗത്തോടു കൂടിയവൻ സദ്വൃത്തഃ = സ

ജനങ്ങളുടെ ചരിത്രംപോലെയിരിക്കുന്ന ചരിത്രത്തോടുകൂടിയവൻ. ഈ അൎത്ഥങ്ങളാണ മേൽപറഞ്ഞ സാരത്തിന്നാസ്പദം.

മൂലം.

താനി സ്പൎശസുഖാനി തേ ചതരളാഃ സ്നിഗ്ദ്ധാ ദൃശോൎവ്വിഭ്രമാ
സ്തദ്വക്ത്രാംബുജസൗരഭം സ ച സുധാസ്യന്ദീ ഗിരാം വക്രിമാ
സാ ബിംബാധര മാധുരീതി വിഷയാസംഗേപി ചേന്മാനസം
തസ്യാം ലഗ്നസമാധി ഹന്ത വിരഹവ്യാധിഃ കഥം വൎദ്ധതേ.

| | |
|---|---|
| സ്പൎശസുഖാനി താനി | സ്പൎശത്താലുണ്ടാകുന്ന സുഖങ്ങളും മുമ്പെ അനുഭവിച്ചവ |
| തരളാഃ സ്നിഗ്ദ്ധാഃ | ഇളകുന്നതും പ്രേമത്തോടു കൂടിയതും ആയ |
| ദൃശോഃ വിഭ്രമാഃ ച | കണ്ണുകളുടെ ശൃംഗാര ചേഷ്ടകളും (കടാക്ഷാദികളും) |
| തേ | മുമ്പെ അനുഭവിച്ചവ |
| വക്ത്രാംബുജസൗരഭം | മുഖമാകുന്ന താമരപ്പൂവിന്റെ ഗന്ധവും |
| തൽ | മുമ്പെ അനുഭവിച്ചത് |
| ഗിരാം സുധാസ്യന്ദീ | വാക്കുകളുടെ അമൃതൊഴുകുന്ന |
| വക്രിമാ ച | വളവും (സാമൎത്ഥ്യവിശേഷവും) |
| സഃ | മുമ്പെ അനുഭവിച്ചത് |
| ബിംബാധരമാധുരീ | തൊണ്ടിപ്പഴംപോലെയിരിക്കുന്ന അധരത്തിന്റെ മാധുൎയ്യവും |
| സാ | മുമ്പെ അനുഭവിച്ചത്. |
| ഇതി വിഷയാസംഗേ അപി | ഇപ്രകാരം രൂപശബ്ദാദികളുടെ സംബന്ധം (അനുഭവം) ഉണ്ടായിരിക്കുമ്പോഴും |
| മാനസം തസ്യാം | മനസ്സ് അവളിൽ (രാധയിൽ) |
| ലഗ്നസമാധി | ഏകാഗ്രമാകുന്നു |
| ചേൽ ഹന്ത | എങ്കിൽകഷ്ടം |

വിരഹവ്യാധിഃ — വിരഹമാകുന്നരോഗം

കഥം വർത്തേത — എങ്ങിനെ ഭവിക്കുന്നു

സാരം. രാധയുടെ കാരോരോ അംഗങ്ങളുടെ സ്പർശനത്താലുണ്ടാവുന്ന സുഖങ്ങളും ഇളകിക്കൊണ്ടു അനുരാഗത്തോടെ പുറപ്പെടുന്ന കടാക്ഷങ്ങളും സ്ത്രീകളിൽവെച്ചുത്തമയായ പത്മിനീജാതിയാകയാൽ മുഖത്തിൽനിന്നുണ്ടാവുന്ന താമരപ്പൂഗന്ധവും അമൃതുപോലെ മനോഹരമായ വാക്ചാതുര്യവും അധരമാധുര്യവും മുമ്പെ ഞാൻ ആ ദേവിയോടൊരുമിച്ചിരുന്നനുഭവിച്ചതുപോലെത്തന്നെ ഇപ്പോഴും വേർപെട്ടിരുന്നിട്ടും (സങ്കല്പശക്തിയാൽ) അതുകളൊക്കെ ഞാനിന്നെത്തന്നെ അനുഭവിക്കുന്നുണ്ട്. ഇപ്രകാരം ചക്ഷുരാദിബാഹ്യേന്ദ്രിയദ്വാരേണ ദർശനാദി സുഖത്തെ അനുഭവിച്ചുകൊണ്ടിരിക്കെ എന്റെ മനസ്സ് ആ രാധാവിഷയമായി സമാധിചെയ്യുന്നു — രാധയെത്തന്നെ സർവ്വദാ വിചാരിക്കുന്നു. ചക്ഷുരാദി ബാഹ്യേന്ദ്രിയങ്ങൾ രൂപാദിവിഷയങ്ങളിൽ പ്രവൃത്തിച്ചുകൊണ്ടിരിക്കുമ്പോൾ മനസ്സിന് സമാധി (ഏകാഗ്രത) കിട്ടുകയില്ലെന്നാണല്ലോ പ്രസിദ്ധി. കഷ്ടം എന്റെ മനസ്സ് സമാധിയിലിരിക്കുമ്പോൾ പിന്നെങ്ങിനെ എനിക്കു വിരഹദുഃഖത്തിന് അവകാശം. മനസ്സ് സമാധിസ്ഥമായാൽ ഏവനും സൗഖ്യമാണെന്നല്ലോ കേൾവി. എല്ലായിന്ദ്രിയങ്ങളും മനസ്സും രാധാപരമായിത്തന്നെ പ്രവൃത്തിച്ചു സുഖമനുഭവിച്ചുകൊണ്ടിരിക്കെ ആ രാധാവിഷയമായ വിരഹദുഃഖത്തിന് എന്താണ അവകാശം എന്ന് ഫലിതാർത്ഥം.

മൂലം.

ഭ്രൂവല്ലരീ ധനുരപാംഗതരംഗിതാനി
ബാണാഗ്ഗുണഃ ശ്രവണപാളിരിതി സ്മരേണ
അസ്യാമനംഗജയജംഗമദേവതായാ
മസ്ത്രാണി നിർജ്ജിതജഗന്തി കിമർപ്പിതാനി

സ്മരേണ — കാമദേവനാൽ

ഭ്രൂവല്ലരീ ധനുഃ — പുരികക്കൊടിയാകുന്ന വില്ല്

| | |
|---|---|
| അപാംഗതരംഗിതാനി | കടാക്ഷങ്ങളാകുന്ന |
| ബാണാഃ | അമ്പുകളും |
| ശ്രവണപാളിഃ | കാതാകുന്ന |
| ഗുണഃ | ഞാണ് |
| ഇതി നിർജ്ജിതജഗന്തി | ഇപ്രകാരമുള്ള, ലോകങ്ങളെ ജയിച്ചിരിക്കുന്ന |
| അസ്ത്രാണി | ആയുധങ്ങളും |
| അനംഗജയജംഗമദേവതായാം | കാമദേവന്റെ ജയത്തിനുള്ള ജംഗമദേവതയാകുന്ന |
| അസ്യാം | ഇവളിൽ |
| അർപ്പിതാനി കിം | അർപ്പിക്കപ്പെട്ടവയാണോ? |

സാരം — ഒരാൾ തന്റെ പരദേവതയെ സേവിച്ച തൽപ്രസാദത്താൽ കിട്ടിയ ആയുധങ്ങളെക്കൊണ്ടു ലോകമെല്ലാം ജയിച്ചതിന്റെ ശേഷം ആ ആയുധങ്ങളെല്ലാം ആ പരദേവതയിൽ അർപ്പിക്കുന്നതുപോലെ കാമദേവനാൽ, ലോകമെല്ലാം ജയിച്ചതിന്റെ ശേഷം ചില്ലീലതയാകുന്ന വില്ല്, കടാക്ഷങ്ങളാകുന്ന ബാണങ്ങളും, കാതാകുന്ന ഞാണ്, ഈ വക ആ ജയത്തിന്നുപയോഗിച്ചിരുന്ന അസ്ത്രങ്ങളും അദ്ദേഹത്തിന്റെ ലോകജയത്തിന്നുള്ള ജംഗമദേവതയാകുന്ന ഈ രാധാദേവിയിൽ അർപ്പിക്കപ്പെട്ടിരിക്കുന്നുവോ എന്നു തോന്നും. മേൽപറഞ്ഞ അംഗങ്ങളും അത്രക്ക കൌതുകമുള്ളവയാകുന്നു.

കവി സദ്ഗ്രന്ഥത്തിൽ പ്രേക്ഷിതാക്കന്മാർക്ക് ആശിസ്സ് ചെയ്യുന്നു.

മൂലം.

തിര്യക്കണ്ഠവിലോലമൌലിതരളോത്തംസസ്യ വംശോച്ചര
ദ്ഗീതിസ്ഥാനകൃതാവധാനലലനാലക്ഷൈർന്ന സംലക്ഷിതാഃ
സമ്മുഗ്ദ്ധേ മധുസൂദനസ്യ മധുരേ രാധാമുഖേന്ദൌ മൃദു
സ്പന്ദം കന്ദളിതാശ്ചിരം ദദതു വഃ ക്ഷേമം കടാക്ഷോർമ്മയഃ

| | |
|---|---|
| തിര്യക്കണ്ഠവിലോല. | കഴുത്തു തിരിച്ചും ശിരസ്സും അതിലുള്ള |

| | |
|---|---|
| മൌലിതരളോ | (പീലി മുതലായ) അലങ്കാരങ്ങളും ഇള |
| ത്തംസസ്യ | കികൊണ്ടും ഇരിക്കുന്ന |
| മധുസൂദനസ്യ | ശ്രീകൃഷ്ണന്റെ |
| സമ്മുഗ്ധേ | ഏററവും മനോഹരമായും |
| മധുരേ രാധാമുഖേന്ദൗ | പ്രിയമായും ഇരിക്കുന്ന രാധാദേവിയുടെ |
| | മുഖമാകുന്ന ചന്ദ്രങ്കലേക്ക |
| മൃദുസ്പന്ദം | മാർദ്ദവത്തോടും ഇളക്കത്തോടും |
| കന്ദളിതാഃ | പുറപ്പെട്ടതും |
| വംശോച്ചലൽഗീതിസ്ഥാ | ഓടക്കുഴലിൽ നിന്നു പുറപ്പെടുന്ന ഗാന |
| നകൃതാവധാനല | ത്തിന്റെ സ്ഥാനങ്ങളിൽ തന്നെ മന |
| ലനാലക്ഷൈഃ | സ്സുറപ്പിച്ചിരിക്കുന്ന അനവധി ഗോ |
| | പികമാരാൽ |
| ന സംലക്ഷിതാഃ | കാണപ്പെടാത്തതും ആയ |
| കടാക്ഷോർമ്മയഃ | കടാക്ഷങ്ങളാകുന്ന തിരമാലകൾ |
| വഃ ക്ഷേമം | നിങ്ങൾക്ക ക്ഷേമത്തെ |
| ചിരം ദദതു | വളരെക്കാലം തരട്ടെ. |

സാരം. ഓടക്കുഴലൂതുവാൻ വേണ്ടി കഴുത്തു തിരിച്ചും അതിനുള്ള രസംകൊണ്ടു തലകുലുക്കിയും അപ്പോൾ ശിരസ്സിലെ അലങ്കാരങ്ങൾ ഇളകിയും ഇരിക്കുന്ന ശ്രീകൃഷ്ണന്റെ കണ്ണിൽനിന്നു മാർദ്ദവത്തോടും ഇളക്കത്തോടും കൂടി പുറപ്പെട്ടു, അദ്ദേഹത്തിന്റെ ഗാനങ്ങളിൽ തന്നെ മനസ്സ് ലയിച്ചിരിക്കനിമിത്തം മററു ഗോപികമാരറിയാതെ, പ്രിയമായും അതിമനോഹരമായും ഇരിക്കുന്ന രാധാദേവിയുടെ മുഖത്തേക്ക തിരമാലകൾ പോലെ അലയലയായി പോകുന്ന കടാക്ഷങ്ങൾ നിങ്ങൾക്ക വളരെക്കാലം മംഗളത്തെ തരട്ടെ.

ശ്രീജയദേവകൃതൌ അഷ്ടപദീകാവ്യേ

തൃതീയസർഗ്ഗഃ സമാപ്തഃ



## സ്നിഗ്ദ്ധമധുസൂദനഃ

## ചാതുർത്ഥസർഗ്ഗഃ



മൂലം.

യമുനാതീരവാനീരനികുഞ്ജേമന്ദമാസ്ഥിതം
പ്രാഹപ്രേമഭരോൽഭ്രാന്തംമാധവംരാധികാസഖീ

| | |
|---|---|
| രാധികാസഖീ | രാധാദേവിയുടെ സഖി |
| പ്രേമഭരോൽഭ്രാന്തം | സ്നേഹാധിക്യത്താൽ വല്ലാതെ ഭ്രമിച്ച് |
| യമുനാതീരവാനീരനികുഞ്ജേ | യമുനാനദിയുടെ വക്കത്തുള്ള വഞ്ചുള വള്ളിക്കുടിലിൽ |
| മന്ദം ആസ്ഥിതം | യാതൊരുത്സാഹവുമില്ലാതെ ഇരിക്കുന്ന |
| മാധവം പ്രാഹ | ശ്രീകൃഷ്ണനോട് പറയുന്നു |

സാരം — രാധാദേവിയോടുള്ള പ്രേമാധിക്യത്താൽ എന്താണിനി ചെയ്യേണ്ടതെന്ന് നിശ്ചയമില്ലാതെ ഭ്രമിച്ച് കാളിന്ദീനദിയുടെ തീരത്തുള്ള വള്ളിക്കുടിലിൽ യാതൊരുത്സാഹവുമില്ലാതെയിരിക്കുന്ന ശ്രീകൃഷ്ണനോട് രാധയുടെ സഖി പറയുന്നു.

രാധാദേവിയുടെ വിരഹാവസ്ഥയെ സഖി ശ്രീകൃഷ്ണനോട് പറയുന്നു.

### അഷ്ടപദി (൮)

മൂലം.

കർണ്ണാടകരാഗം. ഏകതാളം

നിന്ദതി ചന്ദനമിന്ദുകിരണമനുവിന്ദതി ഖേദമധീരം
വ്യാളനിലയമിളനേന ഗരളമിവ കലയതി മലയസമീരം (൧)
മാധവമനസിജവിശിഖഭയാദിവ ഭാവനയാ ത്വയി ലീനാ
സാ വിരഹേ തവ ദീനാ (൨)

അവിരളനിപതിതമദനശരാദിവഭവദവനായവിശാലം
സ്വഹൃദയമൎമ്മണിവൎമ്മകരോതിസജലനളിനീദളജാലം (൨)
(സാവിരഹേ)

കുസുമവിശിഖശരതല്പമനല്പവിലാസകലാകമനീയം
വ്രതമിവതവപരിരംഭസുഖായകരോതികുസുമശയനീയം (൩)
(സാവിരഹേ)

വഹതി ചവിഗളിതലോചനജലഭരമാനനകമലമുദാരം
വിധുമിവവികടവിധുന്തുദദന്തദളനഗളിതാമൃതധാരം (൪)
(സാവിരഹേ)

വിലിഖതിരഹസികുരംഗമദേനഭവന്തമസമശരഭൂതം
പ്രണമതിമകരമധോവിനിധായകരേ ചശരന്നവചൂതം (൫)
(സാവിരഹേ)

പ്രതിപദമിദമപിനിഗദതിമാധവതവ ചരണേപതിതാഹം
ത്വയിവിമുഖേമയിസപദിസുധാനിധിരപിതനുതേതനുദാഹം (൬)
(സാവിരഹേ)

ധ്യാനലയേനപുരഃപരികല്പ്യഭവന്തമതീവദുരാപം
വിലപതിഹസതിവിഷീദതിരോദിതി ചഞ്ചതിമുഞ്ചതിതാപം (൭)
(സാവിരഹേ)

ശ്രീജയദേവഭണിതമിദമധികംയദിമനസാനടനീയം
ഹരിവിരഹാകുലവല്ലവയുവതിസഖീവ ചനംപഠനീയം (൮)
(സാവിരഹേ)

| | |
|---|---|
| ഹേ മാധവ | അല്ലയോ മാധവ! |
| തവ വിരഹേ | അങ്ങയുടെ വിയോഗത്തിൽ (അങ്ങയോടു വേർപിരിഞ്ഞിരിക്കയാൽ) |
| ദീനാ സാ | ദുഃഖിച്ചുകൊണ്ടിരിക്കുന്ന രാധ |

| | |
|---|---|
| മനസിജവിശിഖഭയാൽ ഇവ | കാമദേവന്റെ അമ്പുകളിൽ നിന്നുള്ള ഭയം ഹേതുവായിട്ടോ എന്ന തോന്നുംവണ്ണം |
| ഭാവനയാ | ധ്യാനംകൊണ്ട് |
| ത്വയി ലീനാ | അങ്ങയിൽ ലയിച്ച് |
| ചന്ദനം നിന്ദതി | ചന്ദനത്തെ നിന്ദിക്കുകയും |
| അധീരം | അധികം (കാമബാണങ്ങളെ) പ്രേരിപ്പിക്കുന്ന |
| ഇന്ദുകിരണം അനു | ചന്ദ്രന്റെ കിരണം നിമിത്തം |
| ഖേദം വിന്ദതി | ദുഃഖത്തെ അനുഭവിക്കുകയും |
| മലയസമീരം | മലയപർവ്വതത്തിങ്കലെ കാററിനെ |
| വ്യാളനിലയമിളനേന | സർപ്പങ്ങളുടെ ഇരിപ്പിടമായ ചന്ദനമരങ്ങളിൽ തട്ടുന്നതുകൊണ്ട് |
| ഗരളം ഇവ കലയതി | വിഷത്തെപ്പോലെ വിചാരിക്കുകയും |
| അവിരളനിപതിതമദനശരാൽ | ഇടവിടാതെ വന്നു തറക്കുന്ന കാമബാണത്തിൽ നിന്നു |
| ഭവദവനായ ഇവ | (എല്ലായ്പോഴും ഹൃദയത്തിൽ സ്ഥിതിചെയ്യുന്ന) ഭവാനെ രക്ഷിപ്പാനോ എന്നുതോന്നുംവണ്ണം |
| സ്വഹൃദയമർമ്മണി | തന്റെ ഹൃദയമാകുന്ന മർമ്മസ്ഥലത്തിൽ |
| സജലനളിനീദളജാലം | വെള്ളത്തോടുകൂടിയ താമര ഇലകളെക്കൊണ്ട് |
| വിശാലം വർമ്മ | വിസ്താരത്തോടുകൂടിയിരിക്കുന്ന ചട്ടയെ |
| കരോതി | ഉണ്ടാക്കി ധരിക്കുകയും |
| അനല്പവിലാസകലാകമനീയം | അനേകവിധമുള്ള ശൃംഗാരക്രീഡകൾക്ക് അനുഗ്രഹിക്കപ്പെട്ടവാൻ യോഗ്യമായ (രസകരമായി), |

വൃ. നാലാം സർഗ്ഗം

കസ്മശയനീയം — പൂമെത്തയെ

തവ പരിരംഭസുഖായ — അങ്ങയുടെ ആലിംഗനസുഖത്തിനായുണ്ടുള്ള

വ്രതം ഇവ — വ്രതത്തെ അനുഷ്ഠിക്കയോ എന്നു തോന്നുംവണ്ണം

കുസുമവിശിഖശരതല്പം — കാമദേവന്റെ അമ്പുകളെക്കൊണ്ടുണ്ടാക്കിയ കിടക്കയാക്കി

കരോതി — ചെയ്യുകയും

വിഗളിതലോചനജലഭരം — കണ്ണുകളിൽനിന്നു കണ്ണുനീരൊഴുകിയും

വികടവിധുന്തുദദന്ത ദളനഗളിതാമൃത ധാരം — (തന്നിമിത്തം,) ക്രൂരനായ രാഹുവിന്റെ പല്ലുകൊണ്ടു കടിക്കുന്നതിനാലൊഴുകുന്ന അമൃതധാരയോടു കൂടിയ

വിധും ഇവ — ചന്ദ്രനെപ്പോലെ

ഉദാരം ആനനകമലം — മനോഹരമായും ഇരിക്കുന്ന മുഖകമലത്തെ

വഹതി ച — വഹിക്കകയും

രഹസി — ആരുമില്ലാത്തേടത്തു വെച്ച്

കുരംഗമദേന — കസ്തൂരികൊണ്ട്,

അസമശരഭൂതം — കാമദേവനായി ഭവിച്ചിരിക്കുന്ന (കാമസുന്ദരനായ)

ഭവന്തം — ഭവാനെ

വിലിഖതി — എഴുതുകയും

അധഃ മകരം — താഴത്ത് മത്സ്യത്തേയും

കരേ നവചൂതം ശരം — കയ്യിൽ പുതിയ മാവിൻപൂവാകുന്ന ബാണത്തെയും

വിനിധായ — വെച്ചിട്ട് (എഴുതീട്ട്)

| | |
|---|---|
| പ്രണമതി | നമസ്കരിക്കുകയും |
| ഹേ മാധവ | അല്ലയോ മാധവ! |
| അഹം തവ ചരണേ | ഞാൻ അങ്ങയുടെ കാൽക്കൽ |
| പതിതാ | വീണിരിക്കുന്നു |
| ത്വയി മയി വിമുഖേ | അങ്ങ് എന്നിൽ വിമുഖനായിരിക്കുമ്പോൾ |
| സപദി സുധാനിധിഃ അപി | പെട്ടെന്നവെ അമൃതമയനായ ചന്ദ്രൻ |
| തനുദാഹം തനുതേ | ശരീരസന്താപത്തെ വർദ്ധിപ്പിക്കുന്നു. |
| ഇത്ഥം അപി പ്രതിപദം | ഇതിനെ എല്ലായ്പ്പോഴും |
| നിഗദതി | പറയുകയും |
| അതിബഹുതാപം | പ്രാപിക്കാൻ ഏറ്റവും പ്രയാസമായ |
| ഭവന്തം | ഭവാനെ |
| ധ്യാനലയേന | ദൃഢതരമായ സങ്കല്പംകൊണ്ട് |
| പുരഃ പരികല്പ്യ | മുൻഭാഗത്തുണ്ടെന്നോർത്തിട്ട് |
| വിലപതി | ആവലാതിയിടുകയും |
| ഹസതി | ചിരിക്കുകയും |
| വിഷീദതി | ദുഃഖിക്കുകയും |
| രോദിതി | കരയുകയും |
| ചഞ്ചതി | തിരഞ്ഞ് നടക്കുകയും |
| താപം മുഞ്ചതി | സന്താപത്തെ കളയുകയും ചെയ്യുന്നു. |
| ശ്രീജയദേവഭണിതം | ശ്രീജയദേവന്റെ വാക്ക് (കവിത) |
| മനസാ അധികം | മനസ്സുകൊണ്ട് ഏറ്റവും |
| യദി നടനീയം | നടിക്കേണ്ടതാണെങ്കിൽ (രസിക്കേണ്ടതാണെങ്കിൽ) |
| ഹരിവിരഹാകുലവല്ലവയു- | ശ്രീകൃഷ്ണന്റെ വിയോഗത്താൽ പരവ |

രതിസഖീവചനം — ശോഭായ ഗോപസ്ത്രീയുടെ (രാധയുടെ) സഖിയുടെ വാക്ക്. സ്വരൂപമായ

ഇതും പാഠീയം — ഈ പാട്ട് പാടിക്കേണ്ടതാണ്.

സാരം. അല്ലയോ മാധവ, അങ്ങയുടെ വിരഹത്താൽ ദുഃഖിച്ചിരിക്കുന്ന രാധ അങ്ങയുടെ സ്വരൂപത്തെത്തന്നെ ധ്യാനിച്ച് അതിൽത്തന്നെ ലയിച്ച സ്ഥിതിചെയ്യുന്നതു കണ്ടാൽ അവൾ അങ്ങയെത്തന്നെ വിചാരിച്ചു വിചാരിച്ചു അങ്ങയുടെ സ്വരൂപമായിത്തീർന്നാൽ പിന്നെ അവൾക്ക കാമബാണങ്ങളിൽനിന്ന ഒഴിഞ്ഞുപ്പെടാതിരിക്കാമെന്ന് വിചാരിച്ചിട്ടാണൊ എന്നു തോന്നും. പിന്നെ ഒരാൻ അവളുടെ ദേഹത്തിൽ; വിരഹതാപം പോകാൻ വേണ്ടി ചന്ദനച്ചാറ് തേക്കുമ്പോൾ വല്ലാതെ ചുടുന്നു എന്നു പറഞ്ഞു അവൾ അതിനെ നിന്ദിക്കുകയും എത്രയോ അത്യുഷ്ണകരമായ ചന്ദ്രരശ്മി ദേഹത്തിൽ തട്ടുമ്പോൾ കാമോപദ്രവം വർദ്ധിച്ചു വല്ലാതെ ദുഃഖിക്കുകയും മലയപർവ്വതത്തിൽനിന്ന് കാറ്റു സർപ്പങ്ങളുടെ ഇരിപ്പിടമായ ചന്ദനതരുക്കളിൽ തട്ടി വരുന്നതുകൊണ്ടു അവളുടെ ദേഹത്തിൽ തട്ടുമ്പോൾ വിഷം തട്ടുംപോലെ നടിക്കുകയും ചെയ്യുന്നു. ഇതിനും പുറമെ വെള്ളത്തോടുകൂടി താമരയിലകളെടുത്തു അതികലശലായ ഉഷ്ണം ശമിപ്പാൻ വേണ്ടി തന്റെ മാറത്ത് വിസ്താരത്തിൽ അട്ടിയട്ടിയായി വെക്കുന്നതു കണ്ടാൽ ഇടവിടാതെ വന്നുതറക്കുന്ന കാമബാണങ്ങളിൽനിന്ന് അവളുടെ ഹൃദയത്തിൽ സ്വൈരം സ്ഥിതിചെയ്യുന്ന ഭവാനെ രക്ഷിപ്പാൻവേണ്ടി കവചം ധരിക്കയാണൊ എന്നു തോന്നും. പിന്നെ അനേകവിധമായ കാമക്രീഡകൾക്കുപയോഗിക്കാൻ തക്കതായ പൂമെത്തയിൽ അവൾ കിടക്കുന്നതു കണ്ടാൽ ഭവാന്റെ ആലിംഗനസുഖം കിട്ടാൻവേണ്ടി അതിദുസ്സഹമായ ശരശയനമെന്ന വ്രതത്തെ അനുഷ്ഠിക്കയാണൊ എന്നുതോന്നും. എല്ലായ്പ്പോഴും കരഞ്ഞു കണ്ണുനീര് ഒഴുകിക്കൊണ്ടിരിക്കുന്നു എങ്കിലും ആ രാധയുടെ മുഖം, രാഹുവിന്റെ പല്ലുകൊണ്ടു പിളർന്ന അമൃതൊഴുകുന്ന ചന്ദ്രബിംബംപോലെ മനോഹരമായിരിക്കുന്നു. അവൾ ആരുമില്ലാത്തേടത്തു പോയി കാമസുന്ദരനായ ഭവാന്റെ ചിത്രം കസ്തൂരികൊ

ളെഴുതി, ആ ചിത്രത്തിന്റെ താഴത്ത് മത്സ്യത്തെയും കയ്യിൽ പുതിയതായ ഒരു ചൂതബാണത്തെയും എഴുതി നമസ്കരിച്ച്, 'അല്ലയോ മാധവ, ഞാൻ അങ്ങയുടെ കാക്കൽ വീണിരിക്കുന്നു. അങ്ങേക്ക് എന്നോടു രസമില്ലാത്തതുകൊണ്ടു അമൃതമയനായ ചന്ദ്രനും കൂടി ക്ഷണത്തിൽ എന്റെ ശരീരത്തെ തപിപ്പിക്കുന്നു.' എന്നിങ്ങിനെ എല്ലായ്പോഴും പറയുന്നു. അതിന്നു ശേഷമവൾ ഭവാനെ ഇനി പ്രത്യക്ഷമായി ലഭിക്കില്ലെന്നു തീർച്ചയാക്കി, മുൻഭാഗത്ത് മനസ്സുകൊണ്ടു ഭവാനെ സങ്കല്പിച്ചു ആവലാതിയിടുകയും അപ്പോഴക്ക് ഭവാന്റെ മുഖം പ്രസന്നമായ് കണ്ടിട്ട് സന്തോഷിച്ചു ചിരിക്കുകയും പിന്നെ 'ഇദ്ദേഹം എന്റെമുമ്പിൽതന്നെ നിന്നിട്ടും എന്നെ ആലിംഗനാദികളെക്കൊണ്ട് സന്തോഷിപ്പിക്കുന്നില്ലല്ലോ' എന്നു വിചാരിച്ചു ദുഃഖിക്കുകയും അപ്പോഴയ്ക്ക് ഭവാനെ കാണാതെകണ്ടായിട്ട് കരയുകയും ഉപേക്ഷിച്ചു അങ്ങുമിങ്ങും നടക്കുകയും പിന്നെ പെട്ടെന്നു ഭവാനെ കണ്ടിട്ടുകണ്ടതുതന്നെ പുണ്യമായിഎന്ന് കരുതി താപത്തെ കളയുകയും ചെയ്യുന്നു. അല്ലയോ ജനങ്ങളെ, ജയദേവന്റെ കവിതയെ നിങ്ങൾക്കു നോക്കി രസിക്കേണ്ടതാണെങ്കിൽ രാധയുടെ സഖീ വചനരൂപമായ ഈ ഗാനം പഠിക്കുവിൻ.

രാധയുടെ വിരഹാവസ്ഥയെത്തന്നെ സഖി ശ്രീകൃഷ്ണനോടുപറയുന്നു.

മൂലം

ആവാസോവിപിനായതേപ്രിയസഖീമാലാപിജാലായതേ
താപോപിശ്വസിതേനദാവദഹനജ്വാലാകലാപായതേ
സാപിത്വദ്വിരഹേണഹന്തഹരിണീരൂപായതേഹാകഥം
കന്ദർപ്പോപിയമായതേവിരചയൻശാർദ്ദൂലവിക്രീഡിതം

| | |
|---|---|
| ത്വദ്വിരഹേണ | അങ്ങയുടെ വിരഹംകൊണ്ടു |
| ആവാസഃ വിപിനായതേ | താമസിക്കുന്ന സ്ഥലം കാടുപോലെ ആചരിക്കുന്നു. |

| | |
|---|---|
| പ്രിയസഖീമാലാ അപി | പ്രിയസഖികളുടെ കൂട്ടവും |
| ജ്വാലായതേ | ജ്വാലപോലെ ആചരിക്കുന്നു. |
| താപഃ | വിരഹസന്താപം |
| നിശ്വസിതേന | നിശ്വസിച്ച വായുകൊണ്ടു |
| ദവദഹനജ്വാലാകലാപായതേ | കാട്ടുതീയ്യിന്റെ ജ്വാലകളുടെ കൂട്ടംപോലെ ആചരിക്കുന്നു. |
| ഹന്ത സഃ അപി | കഷ്ടം അവളും |
| ഹരിണീരൂപായതേ | മാൻപേടയുടെ രൂപംപോലെ ആചരിക്കുന്നു. |
| ഹാ കഥം കന്ദൎപ്പഃ അപി | കഷ്ടം എങ്ങിനെ കാമദേവനും |
| ശാൎദ്ദൂലവിക്രീഡിതം | പുലിയുടെ കളിയെ |
| വിരചയൻ | ചെയ്യുന്നവനായി |
| യമായതേ | അന്തകനെപ്പോലെ ആചരിക്കുന്നു. |

സാരം അല്ലയോ മാധവ, കാട്ടിൽ വലകളെങ്ങിനെ മൃഗങ്ങൾക്കു ഉപദ്രവമായിത്തീരുന്നുവോ അതുപോലെ ആ മാധവ അവളുടെ പ്രിയസഖികളും അങ്ങയുടെ വിരഹത്താൽ ഉപദ്രവകാരിണികളായ്ത്തീൎന്നിരിക്കുന്നു. കാററിനാൽ വൎദ്ധിക്കപ്പെട്ട കാട്ടുതീപോലെ, നിശ്വസിക്കപ്പെടുന്ന വായുവിനാൽ അവളുടെ വിരഹതാപവും ജ്വലിക്കുന്നു. അവളോ അങ്ങയുടെ വിരഹത്താൽ ഒരു മാനിനെപ്പോലെ സാധുവായിരിക്കുന്നു. ഇങ്ങിനെ ഇരിക്കുന്ന അവളെ വ്യാഘ്രത്തെപ്പോലെ ഭയങ്കരനായ കാമദേവനോ ഹിംസിപ്പാനാരംഭിക്കുന്നു. ഈ വക സംഗതികളെക്കൊണ്ടു അവളുടെ ഭവനം കാടിനു തുല്യമാകുന്നു.— പ്രകൃത്യാ സാധുവായ ഒരു മാനിന്റെ നാലുഭാഗവും കാട്ടുതീ കത്തി ജ്വലിക്കുകയും അതിന്നും പുറമെ അതിഭയങ്കരനായ ഒരു വ്യാഘ്രം അതിനെ ഹിംസിപ്പാനാരംഭിക്കുകയും ഇങ്ങിനെയുള്ള ആപത്തുകളിൽനിന്നു ഓടിപ്പോയി നിവൃത്തിപ്പാൻ നോക്കുന്ന സമയം മുമ്പിൽ കണികൾ കാണുകയും ചെയ്യുമ്പോൾ ആ

പെണ്മാൻ യാതൊരു പ്രകാരം ദുഃഖിക്കുമോ അതുപ്രകാരം ഈ രാധയും കാമാഗ്നി ജ്വാലാജ്വലിക്കുന്നതുകൊണ്ടും അതിക്രൂരനായ കാമദേവന്റെ ഉപദ്രവംകൊണ്ടും സഹിക്കാൻ വയ്യാതെ കണ്ടായിട്ടു അവിടെനിന്നു കടന്നു പോകുവാൻ ഭാവിക്കുമ്പോൾ ഗമനത്തെ തടസ്ഥംചെയ്യുന്ന സഖികളായ കണ്ണികളെക്കൊണ്ടും അമേയം വ്യസനിക്കുന്നു.

പിന്നെയും രാധയുടെ വിരഹാവസ്ഥയെ സഖി ശ്രീകൃഷ്ണനെ അറിയിക്കുന്നു.

അഷ്ടപദി (൯)

ദേശാക്ഷിരാഗം — ഏകതാളം

മൂലം.

സ്തനവിനിഹിതമപി ഹാരമുദാരം
സാ മനുതേ കൃശതനുരതിഭാരം (൧)
രാധികാ തവ വിരഹേ കേശവ
സരസമസൃണമപി മലയജപങ്കം
പശ്യതി വിഷമിവ വപുഷി സശങ്കം (൨)
(രാധികാ)

ശ്വസിതപവനമനുപമപരിണാഹം
മദനദഹനമിവ വഹതി സദാഹം (൩)
(രാധികാ)

ദിശി ദിശി കിരതി സജലകണജാലം
നയനനളിനമിവ വിഗളിതനാളം (൪)
(രാധികാ)

നയനവിഷയമപി കിസലയതല്പം
കലയതി വിഹിതഹുതാശനകല്പം (൫)
(രാധികാ)

ത്യജതിനപാണിതലേനകപോലം
ബാലശശിനമിവസായമലോലം (൫)
(രാധികാ)

ഹരിരിതിഹരിരിതിജപതിസകാമം
വിരഹവിഹിതമരണേവനികാമം (൬)
(രാധികാ)

ശ്രീജയദേവഭണിതമിതിഗീതം
സുഖയതുകേശവപദമുപനീതം (൭)
(രാധികാ)

| | |
|---|---|
| ഹേകേശവ | അല്ലയോകേശവ! |
| തവ വിരഹേ | അങ്ങയുടെ വിയോഗത്തിൽ |
| കൃശതനുഃ സാ രാധികാ | ശരീരം മെലിഞ്ഞിരിക്കുന്ന ആ രാധാ |
| സ്തനവിനിഹിതം | സ്തനങ്ങളിലിട്ടിരിക്കുന്ന |
| ഉദാരം ഹാരം | ഉൽകൃഷ്ടമായ മുത്തുമാലയെ |
| അതിഭാരം മനുതേ | വലുതായ ഭാരമായിട്ട് വിചാരിക്കുകയും |
| സരസമസൃണം അപി | ആർദ്രതയുള്ളതും മിനുപ്പുള്ളതും ആയ |
| മലയജപങ്കം | ചന്ദനച്ചാറിനെ |
| വപുഷി വിഷം ഇവ | ദേഹത്തിൽ വിഷത്തെപ്പോലെ |
| സശങ്കം പശ്യതി | ശങ്കയോടെ നോക്കുകയും |
| അനുപമപരിണാഹം | സാദൃശ്യമില്ലാത്ത ദൈർഘ്യത്തോടു കൂടിയും |
| മദനദഹനം ഇവ | കാമാഗ്നിയെപ്പോലെ |
| സദാഹം | ചൂടോടുകൂടിയും ഇരിക്കുന്ന |
| ശ്വസിതപവനം | ശ്വാസവായുവിനെ |
| വഹതി | വഹിക്കുകയും |
| വിഗളിതനാളം | തണ്ടില്ലാത്തതായും |

| | |
|---|---|
| സജലകണജാലം | വെള്ളത്തുള്ളികളുടെ കൂട്ടത്തോടുകൂടിയും ഇരിക്കുന്ന |
| നയനനളിനം ഇവ | കണ്ണാകുന്ന താമരപ്പൂവിനെ. അഥവാ താമരപ്പൂപോലെയിരിക്കുന്ന കണ്ണിനെ. |
| ദിശി ദിശി കിരതി | ദിക്കിൽ ദിക്കിൽ എറിയുകയും (തൂകുകയും) |
| നയനവിഷയം | കണ്ണിന്നു നേരെ കണ്ടിട്ടുള്ള |
| കിസലയതല്പം അപി | തളിരിൻകിടക്കയേയും |
| വിഹിതഹുതാശനകല്പം | കത്തുന്ന അഗ്നിക്കു തുല്യമായി |
| കലയതി | വിചാരിക്കുകയും |
| ബാലശശിനം ഇവ | ബാലചന്ദ്രനെപ്പോലെയും |
| അവിലോലം | ഇളക്കമില്ലാതെയും ഇരിക്കുന്ന |
| കപോലം | കവിൾത്തടത്തെ |
| സായം | സന്ധ്യാസമയത്തു |
| പാണിതലേന ന ത്യജതി | കരതലംകൊണ്ട് വിടാതിരിക്കുകയും |
| വിരഹവിഹിതമരണാ ഇവ | (അങ്ങയുടെ) വിരഹത്താൽ മരിക്കാറായവളെപ്പോലെ |
| നികാമം സകാമം | ഏറ്റവും കാമത്തോടെ |
| ഹരിഃ ഇതി ഹരിഃ ഇതി | ഹരി ഹരി എന്നിങ്ങിനെ |
| ജപതി | ജപിക്കുകയും ചെയ്യുന്നു |
| ശ്രീജയദേവഭണിതം | ശ്രീജയദേവനാൽ വർണ്ണിക്കപ്പെട്ടതും (ഉണ്ടാക്കപ്പെട്ടതും |
| കേശവപദം | ശ്രീകൃഷ്ണന്റെ പാദാരവിന്ദത്തിൽ |
| ഉപനീതം | അർപ്പിക്കപ്പെട്ടതും ആയ |
| ഗീതം സുഖയതു | ഗാനം സുഖിപ്പിക്കട്ടെ. |

സാരം — അല്ലയോ ശ്രീകൃഷ്ണ! അങ്ങയെ വേർപിരിഞ്ഞിരിക്കുന്നതിനാൽ ദേഹം മെലിഞ്ഞിരിക്കുന്ന ആ രാധാ തന്റെ സ്തന

ങ്ങളിൽ അണിഞ്ഞിരിക്കുന്ന അത്യുൽകൃഷ്ടമായ മുത്തുമാലയുംകൂടി വഹ്നിയമാരായി കരുതുകയും — അപ്പോൾ കടകാത്ത്യാരെന്നിങ്ങള ണിഞ്ഞാലത്തെ സ്ഥിതി പറയേണ്ടതില്ലല്ലൊ. അതിശീതളമായ പനിനീർതുടങ്ങി അനേകം ദ്രവദ്രവ്യങ്ങളിൽ കുഴച്ചു കുഴമ്പാക്കിയിരിക്കുന്ന ചന്ദനച്ചാറ് ദേഹത്തിൽ തേക്കുമ്പോഴും വിഷമാണെന്നു ശങ്കിച്ചു നോക്കുകയും കാമാഗ്നിപോലെ അത്യുഷ്ണമായ ദീർഘശ്വാസം വിടുകയും കണ്ണിൽ വെള്ളവും നിറച്ചു (കണ്ണുനീരോടുകൂടി) ഭവാൻ്റെ വരവു കാണ്മാനുള്ള ആഗ്രഹത്താൽ നാലു ദിക്കിലേക്കും നോക്കുകയും കിടക്ക തളിർകൊണ്ടുണ്ടാക്കിയിരിക്കുന്നതാണെന്നു അവൾക്കു കണ്ടു നല്ല ബോദ്ധ്യം വന്നിട്ടുണ്ടെങ്കിലും അതു കത്തിജ്വലിക്കുന്ന തീയിന്നു തുല്യമാണെന്നു വിചാരിക്കുകയും വൈകുന്നേരമാകുമ്പോൾ പകൽ എങ്ങിനെയോ കഷ്ടപ്പെട്ടു കഴിച്ചുകൂട്ടി ഇനി എങ്ങിനെ രാത്രി കഴിച്ചുകൂട്ടേണ്ടു എന്നു വിചാരിച്ചു വിഷാദിച്ചു, വിളർത്ത് ഇളക്കമില്ലാതിരിക്കുന്ന തൻ്റെ കവിൾത്തടത്തിൽ കൈവെച്ചു കൊണ്ടിരിക്കുകയും അങ്ങയുടെ വിരഹത്താൽ മരിക്കാറായവളെപ്പോലെ സകല ദുഃഖസംഹാരിയായ മഹാവിഷ്ണുതന്നെ എന്നെ രക്ഷിക്കണമെന്ന് വിചാരിച്ചു ഹരി ഹരി എന്നിങ്ങിനെ ജപിക്കുകയും ചെയ്യുന്നു.

ഇപ്രകാരം ശ്രീജയദേവരാൽ ഉണ്ടാക്കി ഭഗവൽപദാരവിന്ദത്തിൽ അർപ്പിക്കപ്പെട്ടിരിക്കുന്ന ഈ പാട്ട് പാടുന്നവർക്കും കേൾക്കുന്നവർക്കുമേറ്റവും സുഖംകൊടുക്കട്ടെ.

ശ്ലോകം.

സാരോമാഞ്ചതിസീൽക്കരോതിവിലപത്യുൽകമ്പതേതാമ്യതി
ധ്യായത്യുൽഭ്രമതിപ്രമീലതിപതത്യുദ്യാതിമൂർച്ഛത്യപി
ഏതാവത്യതനുജ്വരേവരതനുർജ്ജീവേന്നകിന്തേരസാ
ത്സ്വർവൈദ്യപ്രതിമപ്രസീദസിയദിത്യക്തോന്യഥാന്ത്യൽപരം

സാ രോമാഞ്ചതി — ഹേ മാധവ രോമാഞ്ചത്തോടുകൂടിയിരിക്കുകയും

| | |
|---|---|
| സീൽകരോതി | സീൽകാരത്തെ ചെയ്യുകയും |
| വിലപതി | ആവലാതിയിടുകയും |
| ഉൽകമ്പതേ | വിറക്കുകയും |
| താമ്യതി ധ്യായതി | ക്ഷീണിക്കുകയും ധ്യാനിക്കുകയും (വിചാരിക്കുകയും) |
| ഉൽഭ്രമതി പ്രമീലതി | ചുറ്റിനടക്കുകയും കണ്ണ് ചിമ്മുകയും |
| പതതി ഉദ്യാതി | വീഴുകയും എഴുന്നീല്ക്കുകയും |
| മൂർച്ഛതി അപി | മോഹാലസ്യപ്പെടുകയും ചെയ്യുന്നു |
| ഹേ സ്വർവൈദ്യപ്രതിമ | അല്ലയോ ദേവവൈദ്യന്മാരായ അശ്വിനീദേവകൾക്കു തുല്യനായിരിക്കുന്നോവേ! |
| ഏതാവതി അതനുജ്വരേ | ഇത്രമാത്രമായ കാമജ്വരത്തിൽ |
| ത്വം യദി പ്രസീദസി | അങ്ങ് പ്രസാദിക്കുന്നു എങ്കിൽ |
| തേ രസാൽ | അങ്ങയുടെ ശൃംഗാരരസംകൊണ്ടു (ഔഷധരസംകൊണ്ടു) |
| വരതനുഃ ന ജീവേൽ കിം | സുന്ദരി ജീവിക്കാതിരിക്കുമോ? |
| അന്യഥാ | അങ്ങ് പ്രസാദിക്കാതിരിക്കയാണെങ്കിൽ |
| ത്യക്താ (സ്യാൽ) | ഉപേക്ഷിക്കപ്പെട്ടവളാകും. |
| അന്യൽ പരം | പിന്നത്തെ സ്ഥിതി അധികം (കഷ്ടം) |

സാരം:– ഭവാനെ മനസ്സിൽ സങ്കല്പിച്ച് ആലിംഗന ചുംബനാദികൾ ചെയ്യുന്നതുകൊണ്ടു ആ രാധക്കു രോമാഞ്ചമുണ്ടാവുകയും പിന്നെയവൾ ആ സുഖമാലോചിച്ചു സീൽകാരത്തെ ചെയ്യുകയുംഅതിനുശേഷം ഭവാനെ പെട്ടെന്നു മനസ്സിൽ കാണാതെയായപ്പോൾ ആ നാഥനായ എന്നെ ഉപേക്ഷിച്ച് അങ്ങ് എവിടെ പോകുന്നു എന്നു വിളിച്ചു നിലവിളിക്കുകയും എന്നിട്ടും അങ്ങയെ കാണായ്കയാൽ അവളുടെ അപരാധം കൊണ്ടു കോപിച്ചു പോയിരിക്കയാണോ എന്നു

| | |
|---|---|
| ഹേ ഉപേന്ദ്ര | അല്ലയോ ഉപേന്ദ്ര |
| ത്വം സ്മരാതുരാം | അങ്ങ് കാമപരവശയായും |
| ത്വദംഗസംഗാമൃത മാത്രസാദ്ധ്യാം | അങ്ങയുടെ അംഗസംഗമാകുന്ന അമൃതു കൊണ്ടു മാത്രം സാധിക്ക (രക്ഷിക്ക)പ്പെടുവാൻ കഴിയുന്നവളുമായും ഇരിക്കുന്ന |
| രാധാം വിമുക്തബാധാം | രാധയെ ഉപദ്രവത്തോട് കൂടാത്തവളാക്കി |
| ന കരോഷി | ചെയ്യുന്നില്ല |
| (ത്വം) വജ്രാത് അപി | അങ്ങ വജ്രായുധത്തേക്കാളും |
| ദാരുണഃ അസി | ഭയങ്കരനാകുന്നു. |

സാരം. അല്ലയോ ശ്രീകൃഷ്ണ! ഇന്ദ്രാദിദേവകളേക്കാളും അതിസുന്ദരനായുള്ളോവേ! അങ്ങയെക്കുറിച്ചു കാമപരവശയായി മോഹാലസ്യപ്പെട്ടു കിടക്കുന്ന ആ രാധയെ അങ്ങയുടെ അംഗസംഗമാകുന്ന അമൃതുകൊണ്ടു തന്നെ ആ മോഹാലസ്യത്തിൽ നിന്നു നിവൃത്തിപ്പിക്കേണ്ടതായിരിക്കെ അങ്ങ് അതിൽനിന്ന് അവളെ രക്ഷിക്കാതിരിക്കുന്നതു മഹാകഷ്ടം തന്നെ. അങ്ങയെ യാതൊന്നല്ലോ ജനങ്ങൾ ദീനദയാലു ആശ്രിതരക്ഷകൻ എന്നിങ്ങിനെ പറയുന്നതു ഇത്രയും ദീനയായ അവളെ രക്ഷിക്കാത്തതിനാൽ അങ്ങ വജ്രത്തേക്കാൾ മഹാകഠിനൻ.

മൂലം.

രാധ വല്ലാതെ പണിപ്പെട്ടാണ് ജീവിച്ചിരിക്കുന്നതെന്ന് സഖി, ശ്രീകൃഷ്ണനോടു പറയുന്നു.

കന്ദർപ്പജ്വരസഞ്ജ്വരാതുരതനോരാശ്ചര്യമസ്യാശ്ചിരം
ചേതശ്ചന്ദനചന്ദ്രമഃകമലിനീചിന്താസുസന്താമ്യതി
കിന്തുക്ലാന്തിവശേനശീതളതനുംത്വാമേകമേവപ്രിയം
ധ്യായന്തീരഹസിസ്ഥിതാകഥമപിക്ഷീണാക്ഷണംപ്രാണിതി

| | |
|---|---|
| ചന്ദന ചന്ദ്രമഃ കമലിനി | ചന്ദനമോ ചന്ദ്രനോ താമരയോ എ |
| ചിന്താസു | ന്നിങ്ങിനെ വിചാരിക്കുമ്പോഴും |
| കന്ദർപ്പജ്വര സംജ്വര | കാമപ്പനിയാലുണ്ടായ സന്താപത്താൽ |
| ആതുരതനോഃ | പരവശമായ ശരീരത്തോടു കൂടിയ |
| അസ്യാഃ ചേതഃ | ഈ രാധയുടെ മനസ്സ് |
| ചിരം ആത്യന്തികം | വളരെനേരം ഏററവും |
| സന്താപ്യതി | തപ്പുന്നു |
| കിന്തു ക്ഷീണാ രഹസി | എന്നാൽ ക്ഷീണിച്ച് ആരുമില്ലാത്തേട |
| സ്ഥിതാ | ത്തു ഇരുന്ന് |
| (സാ) | അവൾ |
| ക്ലാന്തിവശേന | ക്ഷീണാധീനതകൊണ്ടു |
| ശീതളതനും ത്വാം | തണുത്ത (സകലതാപത്തെയും നശിപ്പി |
| | ക്കുന്ന) ശരീരത്തോടു കൂടിയ അങ്ങയെ |
| ഏകം ഏവ പ്രിയം | ഒരാളെത്തന്നെ പ്രിയനായിട്ട് |
| ധ്യായന്തീ | വിചാരിക്കുന്നവളായി |
| കഥമപി | പ്രയാസപ്പെട്ട് |
| ക്ഷണം പ്രാണിതി | അല്പനേരം ജീവിക്കുന്നു. |

അല്ലയോ ശ്രീകൃഷ്ണ! അങ്ങയെക്കുറിച്ചുണ്ടായ കാമസന്താപത്താൽ പരവശയായ ഈ രാധയുടെ താപം ശമിപ്പാൻ ചന്ദനമോ ചന്ദ്രനോ താമരയോ നല്ലതെന്നു വിചാരിച്ചു കൊണ്ടിരിക്കുമ്പോഴും അവൾ വളരെ നേരം വല്ലാതെ മോഹാലസ്യപ്പെടുകയും ചെയ്യുന്നു. എന്നാലിത്രയും കഷ്ടാവസ്ഥയിൽ പെട്ടവളെ രക്ഷിപ്പാൻ ഞാൻ വിചാരിച്ചാലും കഴികയില്ലല്ലോ എന്നു അങ്ങ വിചാരിക്കേണ്ട. ആ മോഹാലസ്യത്തിൽനിന്നുണർന്ന ശേഷം അവൾ വല്ലാതെ തളർന്നു വെള്ളാതെയായി ഞങ്ങളെ എല്ലാവരെയും വെടിഞ്ഞു ആരുമില്ലാത്തേടത്തു പോയിരുന്ന് സകലസന്താപത്തെയും ശമിപ്പിക്കുന്നതായ ശരീരത്തോടു കൂടിയ അങ്ങയെത്തന്നെ തന്റെ

ഭർത്താവായി ധ്യാനിച്ചിരുന്നിട്ടാകുന്നു ഇപ്പോൾ അല്പനേരമെങ്കിലും പ്രയാസപ്പെട്ടു ജീവിക്കുന്നതു അതുകൊണ്ടു ഞങ്ങൾ അവളുടെ അടുക്കലേക്ക വേഗത്തിൽ പോകെണ്ടതു, അല്ലെങ്കിൽ അവളെ കാണ്മാൻ തന്നെ സംഗതിവരുമൊ എന്ന സംശയമാണ്.

മൂലം

ഇത്ര കാലം ജീവിച്ചില്ലെ അതുപോലെ ഇനിയും അവൾ ജീവിക്കും എന്നു ഞങ്ങൾ വിചാരിക്കേണ്ട എന്നിങ്ങിനെ സഖി, ശ്രീകൃഷ്ണനെ അറിയിക്കുന്നു.

ക്ഷണമപി വിരഹഃ പുരാ ന സേഹേ
നയനനിമീലനഖിന്നയാ യയാ തേ
ശ്വസിതു കഥമസൌ രസാലശാഖാം
ചിരവിരഹേപി വിലോക്യ പുഷ്പിതാഗ്രാം

| | |
|---|---|
| നയന നിമീലന ഖിന്നയാ | കണ്ണടയുന്നതു കൊണ്ടു ഖേദിച്ചിരുന്ന |
| യയാ തേ വിരഹഃ | യാതൊരു രാധയാൽ ഞങ്ങളുടെ വിരഹം (ഞങ്ങളോടു വേർപെട്ടിരിക്കൽ) |
| ക്ഷണം അപി | അല്പനേരം പോലും |
| പുരാ ന സേഹേ | പണ്ടു സഹിക്കപ്പെട്ടിരുന്നില്ല |
| സാ അസൌ | ആ ഈ രാധാ |
| ചിരവിരഹേ അപി | വളരെക്കാലമായ വിരഹത്തിങ്കലും |
| പുഷ്പിതാഗ്രാം | അഗ്രങ്ങളിൽ പുഷ്പങ്ങളോടു കൂടിയ |
| രസാലശാഖാം | മാവിൻ കൊമ്പു |
| വിലോക്യ | കണ്ടിട്ടു |
| കഥം ശ്വസിതു | എങ്ങിനെ ജീവിക്കും |

സാരം — അല്ലയോ ശ്രീകൃഷ്ണ! കണ്ണു ചിമ്മുക എന്ന സ്ഥിതി ബ്രഹ്മാവിനാൽ ഉണ്ടാക്കപ്പെട്ടതിനാൽ നിന്തിരുവടിയുടെ വദനാര

വിന്ദത്തെ സ്വല്പം കണ്ടാനന്ദിപ്പാൻ തരമില്ലല്ലോ എന്ന് വിചാരിച്ചു വ്യസനിക്കുന്ന ഞാനെന്ന രാധാദേവിയാൽ അങ്ങയുടെ വിരഹം അല്പനേരം പോലും പണ്ടു സഹിക്കപ്പെട്ടിട്ടില്ലല്ലൊ. ആ രാധാ ഇപ്പോഴും കർമ്മോദ്ദീപകമായ മാവ് പൂത്തിരിക്കുന്നതു കണ്ടും വളരെക്കാലമായ അങ്ങയുടെ വിരഹത്തെ സഹിച്ചും എങ്ങിനെ ജീവിച്ചിരിക്കും. അതുകൊണ്ടു അങ്ങ് അവളുടെ അടുക്കലേക്കു പോകുവാൻ ഒട്ടും തന്നെ താമസിക്കരുതെ.

മൂലം

വൃഷ്ടിവ്യാകുലഗോകുലാവനരസാദുദ്ധൃത്യഗോവർദ്ധനം
ബിഭ്രദ്ബല്ലവവല്ലഭാഭിരധികാനന്ദാച്ചിരംചുംബിതഃ
ദർപ്പേണൈവതദർപ്പിതാധരതടീസിന്ദൂരമുദ്രാങ്കിതോ
ബാഹുർഗോപപതേസ്തനോതുഭവതാം ശ്രേയാംസികംസദ്വിഷഃ

| | |
|---|---|
| വൃഷ്ടിവ്യാകുലഗോകുലാവനരസാൽ | മഴകൊണ്ടു പരവശമായ അമ്പാടിയുടെ രക്ഷയിലുള്ള താല്പര്യംകൊണ്ടു |
| ഗോവർദ്ധനം ഉദ്ധൃത്യ | ഗോവർദ്ധനപർവ്വതത്തെ പറിച്ചു പൊന്തിച്ചു |
| ബിഭ്രൽ | പിടിച്ചിരിക്കുന്നതും |
| വല്ലവവല്ലഭാഭിഃ | ഗോപികമാരാൽ |
| അധികാനന്ദം | ഏറ്റവും സന്തോഷത്തോടെ |
| ചിരം ചുംബിതഃ | വളരെകാലം ചുംബിക്കപ്പെട്ടതും |
| തദർപ്പിതാധരതടീസിന്ദൂരമുദ്രാങ്കിതഃ | (ആ സമയത്ത്) അവരാൽ വെക്കപ്പെട്ട അധരതലത്തിങ്കലെ സിന്ദൂരത്താൽ അടയാളപ്പെട്ടതും |
| (അതഃ) ദർപ്പേണ ഇവ | (ഇത് ഹേതുവായിട്ട്), ഗർവ്വോടു കൂടിയതോ എന്നുതോന്നുമാറിരിക്കുന്നതും ആയ |
| ഗോപപതേഃ കംസദ്വിഷഃ | ഗോപപതിയായ ശ്രീകൃഷ്ണന്റെ |
| ബാഹുഃ ഭവതാം | കൈ നിങ്ങൾക്ക് |

ശ്രേയാംസിതനോതു        ശ്രേയസ്സുകളെ വർദ്ധിപ്പിക്കട്ടെ.

സാരം. വർഷത്താൽ ഏറ്റവും ഭീഷിതന്മാരായ ഗോകുലവാസിജനങ്ങളെ രക്ഷിപ്പാനുള്ള താല്പര്യത്താൽ ഗോവർദ്ധനപർവ്വതം പറിച്ചെടുത്ത് കൊടയാക്കി പിടിച്ച് അവരെ രക്ഷിച്ചതും ഗോപികമാരാൽ താനിച്ഛിതവും ചുംബനാനന്ദത്തോടെ വളരെക്കാലം ചുംബിക്കപ്പെട്ടതും ആ ചുംബനസമയത്ത് അവരുടെ അധരങ്ങളിൽനിന്ന പാറിയ സിന്ദൂരത്താൽ അടയാളപ്പെട്ടതും അത്ഭുതമിന്നും അന്തർഗതമായ, (താൻ ഗോവർദ്ധനപർവ്വതത്തെ പറിച്ചെടുത്തു പിടിച്ചവല്ലൊ എന്നും മറ്റുമായ) ഗർവ്വം പുറത്തേക്ക പ്രകാശിപ്പിച്ച ചേകത്തിരിക്കയാണെന്നൊ എന്ന തോന്നപ്പെട്ടിരിക്കുന്നതും ആയ, ആ ഗോപാലപാലകനായ ശ്രീകൃഷ്ണഭഗവാന്റെ കൈ ഭവാന്മാൎക്ക ശ്രേയസ്സുകളെ വർദ്ധിപ്പിക്കട്ടെ.

കേരള സാഹിത്യ അക്കാദമി

ശ്രീജയദേവകൃതൗ അഷ്ടപദീകാവ്യേ

ചതുൎത്ഥസൎഗ്ഗഃ സമാപ്തഃ.



സാകാംക്ഷ പുണ്ഡരീകാക്ഷോനാമ

## പഞ്ചമഃ സൎഗ്ഗഃ



മൂലം.

അഹമിഹനിവസാമിയാഹിരാധാ
മനുനയമദ്വചനേനചാനയേഥാഃ
ഇതിമധുരിപുണാസഖീനിയുക്താ
സ്വയമിദമേത്യപുനർജ്ജഗാദരാധാം

അഹം ഇഹ നിവസാമി   ഞാനിവിടെ താമസിക്കാം
യാഹി   നീ പോയാലും

| | |
|---|---|
| മദ്വചനേന രാധാം | എന്റെ വാക്കുകൊണ്ടു രാധയെ |
| അനുനയ | സമാധാനിപ്പിക്കുകയും |
| ആനയേഥാഃ | കൊണ്ടു വരികയും ചെയ്യാലും |
| ഇതി മധുരിപുണാ | ഇപ്രകാരം ശ്രീകൃഷ്ണനാൽ |
| നിയുക്താ | കല്പിച്ചയക്കപ്പെട്ടിരിക്കുന്ന |
| സഖീ പുനഃ | സഖി പിന്നെ |
| സ്വയം രാധാം ഏത്യ | തന്നെത്താൻ രാധയെ പ്രാപിച്ചിട്ട |
| ഇദം ജഗാദ | ഇതിനെ പറഞ്ഞു. |

സാരം. അല്ലയോസഖി! ഞാനിവിടെ ഇരിക്കാം നീയവിടെപ്പോയി, എനിക്ക് നടക്കാൻ അശേഷം വയ്യാ അതുകൊണ്ടു രാധ ഇങ്ങോട്ട് തന്നെ വന്നാൽ നന്നെന്നും ഞാനിനി യാതൊരപരാധവും ചെയ്യില്ലെന്നും മറ്റും ഞാൻ പറഞ്ഞയച്ചിരിക്കുന്നു എന്ന് പറഞ്ഞ് അവളെ സമാധാനിപ്പിച്ച് ഇങ്ങോട്ടു കൂട്ടികൊണ്ടു വരു. എന്നിങ്ങിനെ ശ്രീകൃഷ്ണൻ പറഞ്ഞതു കേട്ടതു സഖി തന്നെത്താൻ രാധയുടെ അടുക്കൽ പോയി ഇപ്രകാരം പറഞ്ഞു.

അഷ്ടപദീ (൧൦)

വരാളിരാഗം രൂപകതാളം

മൂലം.

വഹതി മലയസമീരേ മദനമുപനിധായ
സ്ഫുടതി കുസുമനികരേ വിരഹിഹൃദയദളനായ (൧)
തവ വിരഹേ വനമാലീ സഖി സീദതി രാധേ

ദഹതി ശിശിരമയൂഖേ മരണമനുകരോതി
പതതി മദനവിശിഖേ വിലപതി വികലതരോതി (൨)
(തവവിരഹേ)

ധ്വനതി മധുപസമൂഹേ ശ്രവണമപി ദധാതി
മനസി കലിതവിരഹേ നിശി നിശി രുജമുപയാതി (൩)
(തവവിരഹേ)

വസതി വിപിനവിതാനേ ത്യജതി ലളിതധാമ
ലുഠതി ധരണിശയനേ ബഹു വിലപതി തവ നാമ (൭)
(തവവിരഹേ)

ഭണതി കവി ജയദേവേ വിരഹവിലസിതേന
മനസി രഭസവിഭവേ ഹരിരുദയതു സുകൃതേന (൮)
(തവവിരഹേ)

| | |
|---|---|
| ഹേസഖി ഹേരാധേ | അല്ലയോസഖി! രാധേ! |
| വിരഹിഹൃദയദളനായ | വിരഹികളുടെ മനസ്സുകളെ ഭേദിപ്പാൻ വേണ്ടി |
| മലയസമീരേ മദനം | മലയവായു (തെക്കൻകാററ്) കാമദേവനെ |
| ഉപനിധായ വഹതി | അരികത്തിരുത്തി (പുറത്ത് വെച്ച്) എടുത്തുകൊണ്ടു പോകുമ്പോഴും (കാമോദ്ദീപകത്വത്തോടെ വീശുമ്പോഴും) |
| കുസുമനികരേ സ്ഫുടതി | പൂക്കളുടെ കൂട്ടം വിരിയുമ്പോഴും |
| വനമാലീ തവ വിരഹേ സീദതി | ശ്രീകൃഷ്ണൻ നിന്റെ വിരഹത്തിൽ തളരുകയും |
| ശിശിരമയൂഖേ ഉദതി | ചന്ദ്രൻ ഉദിപ്പിക്കുമ്പോഴും |
| മരണം അനുകരോതി | മരണത്തെ അനുകരിക്കുകയും (മരിച്ചതിനൊക്കുകയും) |
| മദനവിശിഖേ പതതി | കാമബാണം തറക്കുമ്പോഴും |
| അതി വികലതരഃ വിലപതി | ഏററവും ദുഃഖിതനായിട്ട് നിലവിളിക്കുകയും |
| മധുപസമൂഹേ ധ്വനതി | വണ്ടിൻകൂട്ടം ശബ്ദിക്കുമ്പോഴും |
| ശ്രവണം അപിദധാതി | ചെവി പൊത്തുകയും |
| നിശി നിശി | രാത്രിയിൽ രാത്രിയിൽ |

| | |
|---|---|
| മനസി | മനസ്സ് |
| കലിതവിരഹേ | വിരഹദുഃഖത്തോടു കൂടിയപ്പോൾ |
| രുജം ഉപയാതി | വേദനയെ പ്രാപിക്കുകയും |
| ലളിതധാമ ത്യജതി | മനോഹരമായ ഗൃഹത്തെ ഉപേക്ഷിക്കുകയും |
| വിപിനവിതാനേ വസതി | വിസ്തൃതമായ കാട്ടിൽ താമസിക്കുകയും |
| ധരണിശയനേ ലുഠതി | ഭൂമിയാകുന്ന ശയ്യയിൽ (വെറുനിലത്ത്) കിടന്നുരുളുകയും |
| തവ നാമ | നിന്റെ നാമത്തെ |
| ബഹു വിലപതി | അനവധിപ്രാവശ്യം വിളിച്ചു നിലവിളിക്കുകയും ചെയ്യുന്നു |
| കവിജയദേവേ | കവിയാകുന്ന ശ്രീജയദേവർ |
| വിരഹവിലസിതേന | വിരഹവിലാസം കൊണ്ടും (രാധയോടു വേർപിരിഞ്ഞു ജീവിച്ചിരിക്കുമ്പോളുണ്ടായ ശ്രീകൃഷ്ണന്റെ ചേഷ്ടകളെ) |
| സുകൃതേന ഭണതി | പുണ്യത്താൽ വർണ്ണിച്ചുകൊണ്ടിരിക്കുമ്പോൾ |
| മനസി | (ശ്രീകൃഷ്ണന്റെ) മനസ്സ് |
| രസവിഭവേ | രസപ്പാടുകൊണ്ടു നിറഞ്ഞിരിക്കും സമയത്ത് |
| ഹരിഃ ഉദയതു | ശ്രീകൃഷ്ണൻ പ്രത്യക്ഷമാകട്ടെ |

സാരം. അല്ലയോ രാധേ, കാമരാജാവിന്റെ വാഹനമായ മലയവായു (തെക്കൻകാറ്റ്) കാമദേവനെ വഹിച്ചുകൊണ്ടു (കാമോദ്ദീപകത്വത്തോടെ) വിരഹികളെ അത്യന്തം വ്യസനിപ്പിക്കാനായി സഞ്ചരിക്കുമ്പോഴും (വീശുമ്പോഴും) മന്മഥന്റെ ബാണങ്ങളാകുന്ന കുസുമസമൂഹങ്ങളും വികസിക്കുമ്പോഴും നിന്റെ വിരഹത്താൽ ശ്രീകൃഷ്ണൻ, വല്ലാതെ തളരുന്നു എന്നുമാത്രമല്ല. അതി

ശീതളങ്ങളായ കിരണങ്ങളോടു കൂടിയ ചന്ദ്രൻ ഉദിക്കുമ്പോൾ താപം സഹിയാതെ മരിച്ചതുപോലെ കിടക്കുകയും കാമബാണങ്ങൾ വന്നു തറക്കുമ്പോൾ (നിന്നെക്കുറിച്ചു കാമവിചാരം വല്ലാതെ മനസ്സിലുദിക്കുമ്പോൾ) അതിയായി ഭ്രമിച്ചു കരയുകയും വണ്ടുകളുടെ ശബ്ദം കേൾക്കുമ്പോൾ സഹിക്കാൻ വയ്യാഞ്ഞിട്ടു ചെകിടു പൊത്തുകയും രാത്രിതോറും അദ്ദേഹത്തിന്നു മനസ്സിൽ വിരഹദുഃഖം ഇടക്കിടെ അതിയായുദിക്കുമ്പോൾ വല്ലാതെ വേദന അനുഭവിക്കുകയും അതിമനോഹരമായ തന്റെ ഗൃഹത്തിലിരിക്കാതെ വിരഹവ്യഥയെ പോക്കുവാൻവേണ്ടി അങ്ങുമിങ്ങും ചുററിനടക്കാൻ തക്കവിസ്തീർണ്ണമായ കാട്ടിൽ വസിക്കുകയും ആ കാട്ടിൽ വെറുംനിലത്തു തന്നെ കിടന്നുകൊണ്ട് പലെ പ്രാവശ്യവും നിന്നെ വിളിച്ചു നിലവിളിക്കുകയും ചെയ്യുന്നു. ഇപ്രകാരം ശ്രീകൃഷ്ണന്റെ വിരഹാവസ്ഥയെ ജയദേവകവി ജന്മാന്തരസുകൃതത്താൽ വർണ്ണിക്കുന്നത് അറിഞ്ഞിട്ടോ ഇവൻ എന്റെ ദുഃഖത്തെ വർണ്ണിക്കുന്നുവെല്ലൊ മഹാഭക്തൻ തന്നെ അതുകൊണ്ടു ഇവനെ രക്ഷിപ്പാൻ ബുദ്ധി തിടുക്കമായി എന്നു മനസ്സിൽ വിചാരിച്ചുകൊണ്ടു ശ്രീകൃഷ്ണഭഗവാൻ മുമ്പിൽ പ്രത്യക്ഷമായി വരേണമേ. എന്നു കവി പ്രാർത്ഥിക്കുന്നു.

“മനസി” എന്ന പദം അധികരണാർത്ഥ സപ്തമിയായും സ്വീകരിക്കാം ആ പക്ഷത്തിൽ ജയദേവരുടെ മനസ്സിൽ എന്നാണു അർത്ഥം. അപ്പോൾ “രഭസവിഭവേ” എന്ന പദത്തിലെ രഭസ ശബ്ദാർത്ഥത്തിന്നു ആകാരവും മാറും. അതാവിതു സാക്ഷാൽ ശ്രീകൃഷ്ണഭഗവാനെ കണ്ടാനന്ദിച്ചിരിപ്പാൻ തിടുക്കമായി എന്നു.

മൂലം

പിന്നെയും സഖി ശ്രീകൃഷ്ണന്റെ വിരഹചേഷ്ടകളെ രാധയോടു പറയുന്നു.

പൂർവ്വംയത്രസമംത്വയാരതിപതേരാസാദിതാഃസിദ്ധയ
സ്തസ്മിന്നേവനികുഞ്ജമന്മഥമഹാതീർത്ഥേപുനർമ്മാധവഃ
ധ്യായംസ്ത്വാമനിശംജപന്നപിതവൈവാലാപമന്ത്രാവലീം

ഭൂയസ്ത്വൽകുചകുംഭനിർഭരപരീരംഭാമൃതം വാഞ്ഛതി

| | |
|---|---|
| പൂർവ്വം യത്ര ത്വയാ സമം | മുമ്പു യാതൊന്നിങ്കൽ വെച്ചു നിന്നോടു കൂടെ |
| രതിപതേഃ സിദ്ധയഃ | കാമദേവന്റെ സിദ്ധികൾ (ആലിംഗനചുംബനാദികൾ) |
| ആസാദിതാഃ | അനുഭവിക്കപ്പെട്ടുവോ |
| തസ്മിൻ നികുഞ്ജമന്മഥമഹാതീർത്ഥേ ഏവ | ആ വള്ളിക്കുടിലാകുന്ന മന്മഥമഹാതീർത്ഥത്തിങ്കൽ വെച്ചുതന്നെ (കാമദേവൻ സ്ഥിതിചെയ്യുന്ന വലുതായ പുണ്യസ്ഥലത്തു ) |
| മാധവഃ ത്വാം അനിശം ധ്യായൻ | ശ്രീകൃഷ്ണൻ നിന്നെ എല്ലായ്പോഴും ധ്യാനിച്ചും |
| തവ ആലാപമന്ത്രാവലീം ഏവ | നിന്റെ സ്വകാര്യസംഭാഷണങ്ങളാകുന്ന മന്ത്രങ്ങളുടെ കൂട്ടത്തെത്തന്നെ. |
| ജപൻ | ജപിച്ചും |
| പുനഃ അപി ഭൂയഃ | പിന്നേയും പിന്നേയും |
| ത്വൽകുചകുംഭനിർഭരപരീരംഭാമൃതം വാഞ്ഛതി | നിന്റെ കുചകുംഭങ്ങളുടെ ഗാഢാലിംഗനമാകുന്ന മോക്ഷത്തെ ആഗ്രഹിക്കുന്നു. |

സാരം. അല്ലയോ രാധേ, മുമ്പു നിന്നോടു കൂടെ ആലിംഗനചുംബനാദികൾ അനുഭവിച്ചുകൊണ്ടിരുന്ന ആ വള്ളിക്കുടിലാകുന്ന മന്മഥമഹാതീർത്ഥത്തിൽ (കാമോദ്ദീപകമായ സ്ഥലത്തു) തന്നെ ശ്രീകൃഷ്ണൻ ഇങ്ങനെ നിന്നെത്തന്നെ സദാ സ്മരിച്ചും നിന്റെ ആ സ്വൈരസല്ലാപങ്ങളെത്തന്നെ സദാ മന്ത്രിച്ചും ഇനിയും നിന്റെ കുചകുംഭങ്ങളെ ഗാഢമായി ആലിംഗനംചെയ്തു അതിൽ നിന്നുണ്ടാകുന്ന പരമാനന്ദാത്മകമായ മോക്ഷത്തെ ലഭിപ്പാനാഗ്രഹിച്ചും സ്ഥിതി ചെയ്യുന്നു.

അഷ്ടപദി (൫)

മൂലം

ഗൌഢരാഗം ഏകതാളം

രതിസുഖസാരേ ഗതമഭിസാരേ മദനമനോഹരവേശം
ന കുരു നിതംബിനി ഗമനവിളംബനമനുസര തം ഹൃദയേശം (൧)

ധീരസമീരേ യമുനാതീരേ വസതി വനേ വനമാലീ
ഗോപീപീനപയോധരമർദ്ദനചഞ്ചലകരയുഗശാലീ

നാമസമേതം കൃതസങ്കേതം വാദയതേ മൃദുവേണും
ബഹു മനുതേ നനു തേ തനുസംഗതപവനചലിതമപി രേണും (൨
(ധീരസമീരേ)

പതതി പതത്രേ വിചലതി പത്രേ ശങ്കിതഭവദുപയാനം
രചയതി ശയനം സചകിതനയനം പശ്യതി തവ പന്ഥാനം (൩)
(ധീരസമീരേ)

മുഖരമധീരം ത്യജ മഞ്ജീരം രിപുമിവ കേളിസുലോലം
ചല സഖി കുഞ്ജം സതിമിരപുഞ്ജം ശീലയ നീലനിചോളം (൪)
(ധീരസമീരേ)

ഉരസി മുരാരേരുപഹിതഹാരേ ഘന ഇവ തരളബലാകേ
തടിദിവ പീതേ രതിവിപരീതേ രാജസി സുകൃതവിപാകേ (൫)
(ധീരസമീരേ)

വിഗളിതവസനം പരിഹൃതരശനം ഘടയ ജഘനമപിധാനം
കിസലയശയനേ പങ്കജനയനേ നിധിമിവ ഹർഷനിദാനം (൬)
(ധീരസമീരേ)

ഹരിരഭിമാനീ രജനിരിദാനീമിയമുപയാതി വിരാമം
കുരു മമ വചനം സത്വരരചനം പൂരയ മധുരിപുകാമം (൭)
(ധീരസമീരേ)

## അഞ്ചാം സർഗ്ഗം

ശ്രീജയദേവേ കൃതഹരിസേവേ ഭണതി പരമരമണീയം
പ്രമുദിതഹൃദയം ഹരിമതിസദയം നമത സുകൃതികമനീയം (൮)
(ധീരസമീരേ)

| | |
|---|---|
| ഹേ നിതംബിനി | അല്ലയോ സുന്ദരി! |
| ഗോപീപീനപയോധര മർദ്ദനചഞ്ചലകര യുഗശാലീ | ഗോപികമാരുടെ തടിച്ചിരിക്കുന്ന സ്തനങ്ങളെ മർദ്ദനം ചെയ്യാനിളകുന്ന കൈകളോട് കൂടിയ |
| വനമാലീ | ശ്രീകൃഷ്ണൻ |
| ധീരസമീരേ | ഇളങ്കാറ്റു വീശുന്ന സ്ഥലമാകുന്നതിനെ ഇളകുന്ന കാറ്റുള്ള |
| യമുനാതീരേ വനേ | യമുനാനദിയുടെ വക്കത്തുള്ള കാട്ടിൽ |
| വസതി | താമസിക്കുന്നു |
| രതിസുഖസാരേ | രതിസുഖത്തിന് പ്രധാനമായ |
| അഭിസാരേ | സങ്കേതസ്ഥലത്ത് |
| ഗതം | പ്രാപിച്ചിരിക്കുന്നവനും |
| മദനമനോഹരവേഷം | കാമദേവനെക്കാൾ മനോഹരനും |
| ഹൃദയേശം | (നിന്റെ) ഹൃദയത്തിൽ വർത്തിക്കുന്നവനും ആയ |
| തം (ത്വം) അനുസര | അദ്ദേഹത്തിനെ (ശ്രീകൃഷ്ണനെ) നീ അനുസരിച്ചാലും |
| ഗമനവിളംബനം മാ കുരു | യാത്രക്ക് താമസം ചെയ്യരുത് |
| വനമാലീ വേണും | ശ്രീകൃഷ്ണൻ ഓടക്കുഴല |
| നാമസമേതം | പേരോടുകൂടിയും |
| കൃതസങ്കേതം | സങ്കേതത്തെ ചൊല്ലി (അറിയിച്ചും) |
| മൃദു | മനോഹരമായും |
| വാദയതി | ഊതിക്കുകയും |

| | |
|---|---|
| ഹേ സുകൃതവിപാകേ | അല്ലയോ സുകൃതത്തെ അനുഭവിക്കുവാൻ പോകുന്നവളേ |
| ത്വം രതിവിപരീതേ | നീ വിപരീതസുരതസമയത്ത് |
| മുരാരേഃ | ശ്രീകൃഷ്ണന്റെ |
| ഉപഹിതഹാരേ | മുത്തുമാലകൾ ധരിച്ചിരിക്കുന്ന |
| ഉരസി | മാറിൽ |
| തരളബലാകേ | ഇളകുന്ന വെള്ളിപ്പക്ഷികളോട് കൂടിയ |
| ഘനേ | മേഘത്തിൽ |
| തഡിത് ഇവ | ഇടിമിന്നൽ പോലെ |
| രാജസി | ശോഭിക്കാൻ പോകുന്നു |
| ഹേ പങ്കജനയനേ ത്വം | അല്ലയോ താമരക്കണ്ണി! നീ |
| വിഗളിതവസനം | വസ്ത്രം അഴിഞ്ഞുപോയതും |
| പരിഹൃതരശനം | അരഞ്ഞാൺ അഴിച്ചിട്ടതും |
| അപിധാനം | മറവില്ലാത്തതും |
| നിധിം ഇവ ഹർഷനിദാനം | നിധിയെപ്പോലെ സന്തോഷത്തിന് മൂലകാരണമായും ഇരിക്കുന്ന |
| ജഘനം കിസലയശയനേ | ജഘനത്തെ തളിർകിടക്കയിൽ |
| ഘടയ | യോജിപ്പിച്ചാലും (വെച്ചാലും) |
| ഹരിഃ അഭിമാനീ | ശ്രീകൃഷ്ണൻ അഭിമാനിയാകുന്നു |
| ഇയം രജനിഃ ഇദാനീം | ഈ രാത്രി ഇപ്പോൾ |
| വിരാമം ഉപയാതി | അവസാനത്തെ പ്രാപിക്കാൻ അടുത്തിരിക്കുന്നു |
| മമ സത്വരരചനം | എന്റെ ബദ്ധപ്പാടോട് കൂടിയ |
| വചനം കുരു | വാക്കിനെ ചെയ്താലും |
| മധുരിപുകാമം പൂരയ | ശ്രീകൃഷ്ണന്റെ ആഗ്രഹത്തെ സാധിപ്പിച്ചാലും |

| | |
|---|---|
| കൃതഹരിസേവേ | സാക്ഷാൽ ശ്രീകൃഷ്ണനെ സേവിച്ചിരിക്കുന്ന |
| ശ്രീജയദേവേ | ശ്രീജയദേവർ |
| പരമരമണീയം ഭണതി | അതിമനോഹരമായി വർണ്ണിക്കുമ്പോൾ |
| പ്രമുദിതഹൃദയം | സന്തോഷമാനസനായും |
| അതിസദയം | ഏറവും ദയാലുവായും |
| സുകൃതിഗമനീയം | പുണ്യവാന്മാരാൽ അറിയപ്പെട്ടുവാൻ യോഗ്യനായും ഇരിക്കുന്ന |
| ഹരിം (യൂയം) നമത | ശ്രീകൃഷ്ണഭഗവാനെ നിങ്ങൾ നമസ്കരിച്ചാലും |

സാരം — അല്ലയോസുന്ദരി! ഗോപികമാരുടെ പീനങ്ങളായ സ്തനങ്ങളെ മർദ്ദനം ചെയ്വാൻ അതിവല്ലഭനായ ശ്രീകൃഷ്ണൻ, ഹേരാധേ! പ്രാണനാഥേ! ഞാനിവിടെത്തന്നെ ഉണ്ടു നീ വേഗം ഇങ്ങോട്ടു വരണം എന്നിങ്ങനെ കർണ്ണാനന്ദകരമായി ഓടക്കുഴലൂതുകയും നിന്റെ ശരീരത്തിൽ തട്ടിവരുന്ന കാറ്റുകൊണ്ടിളകി പുറപ്പെടുന്ന പൊടിയേയുംകൂടി കണക്കില്ലാതെ ബഹുമാനിക്കുകയും പക്ഷികളുടെ ചിറകിളകുന്ന ശബ്ദം ഇലകളനങ്ങുന്ന ശബ്ദം ഇതുകൾ കേൾക്കുമ്പോഴും ഓ! ഭവതീ വരുന്നുവോ എന്നു ശങ്കിച്ചു വേഗം ക്രീഡക്കുചിതമായ ശയ്യ വിരിച്ചു തെയ്യാറാക്കുകയും നീ ചെല്ലുന്ന വഴിയെ, താൻചെയ്ത അപരാധത്താൽ ഭയപ്പെട്ടു കണ്ണുകളിളകിക്കൊണ്ടു നോക്കുകയും ചെയ്തുകൊണ്ടു മന്ദവായു വീശുന്ന യമുനാനദീതീരത്തുള്ള വനത്തിൽ സ്വൈരസംഭോഗത്തിന്നു അത്യന്തം സൌകര്യമായ ആ സങ്കേതസ്ഥലത്തു സ്ഥിതിചെയ്യുന്ന അതിനാൽ കാമദേവനെക്കാൾ സുന്ദരനായും എപ്പോഴും നീ സ്മരിച്ചുകൊണ്ടിരിക്കുന്നവനും ആയ അദ്ദേഹത്തിന്റെ അടുക്കലേക്കു നീ വേഗം പോകണം അതിനൊട്ടും താമസിക്കരുത് എന്നാൽ വഴിക്കു ഒക്കെ ശബ്ദിക്കുന്നതും ക്രീഡാസമയത്തു വല്ലാതെ ഇളകുന്നതും അതിനിമിത്തം രതിയെ ഉപദ്രവിക്കുന്നതും ആയ കാൽച്ചിലമ്പുകൾ ഒന്നാമതായി അഴിച്ചുവെക്ക.

വഴിക്കാര്‍ അറിയാതിരിപ്പാന്‍ ഒരു കറുത്ത വസ്ത്രം പുതച്ച് തലയോടു കൂടി മൂടി എന്നിട്ട് ഗൂഢമായി ക്രീഡിപ്പാന്‍ തക്ക കുറിയ്ക്കുള്ള ആ വള്ളിക്കുടിലിലേക്ക് നീ വേഗം ചെല്ലൂ എന്നാല്‍ സ്വൎണ്ണവൎണ്ണയായ നീ നിന്റെ സുകൃതപരിപാകത്താല്‍ കാര്‍മുകില്‍വൎണ്ണനായ കൃഷ്ണനോടുകൂടെ പുരുഷായിതസുരതം ചെയ്യുമ്പോള്‍ വെള്ളിപ്പക്ഷികളെ ചലിപ്പിച്ചുകൊണ്ടിരിക്കുന്ന കാര്‍മേഘത്തില്‍ ഇടിമിന്നല്‍ പോലെ അദ്ദേഹത്തിന്റെ മുത്തുമാലകളണിഞ്ഞിരിക്കുന്ന മാറില്‍ കിടന്നു വിളങ്ങും അല്ലയോ സുന്ദരി കോടികന്ദൎപ്പസുന്ദരനായ ശ്രീകൃഷ്ണന്റെ ദൎശനമാത്രത്താല്‍ സ്വയമേവ വസ്ത്രം അഴിഞ്ഞുപോയതും ശ്രീകൃഷ്ണനാല്‍തന്നെ അരഞ്ഞാണഴിച്ചു കളയപ്പെട്ടതും യാതൊരാച്ഛാദനത്തോടു കൂടാത്തതും നിധിപോലെ പരമാനന്ദത്തെ ജനിപ്പിക്കുന്നതും ആയ നിന്റെ ജഘനം കിസലയശയനത്തിങ്കല്‍ വെച്ചാലും. ഇനി ഞാന്‍ പറഞ്ഞത് കേള്‍ക്ക (ചെയ്യൂ) നീ വേഗം പോയി ശ്രീകൃഷ്ണന്റെ മോഹത്തെ സാധിപ്പിക്ക പരുക്കേയായാലേ എന്നു വിചാരിച്ചാല്‍ അദ്ദേഹം നിന്നെ ഉപേക്ഷിച്ചു എന്നും വരാനൊക്കാം ഇങ്ങോട്ടു വരട്ടെ എന്നു നീ ഒട്ടും വിചാരിക്കേണ്ട. അദ്ദേഹം മഹാ അഭിമാനിയാണെ. വിശേഷിച്ചു ഗൂഢയാത്രക്കു മറ്റും ഏറ്റവും സൗകൎയ്യമായ ഈ രാത്രിയും ഇപ്പോള്‍ കഴിയും. അല്ലയോ ജനങ്ങളെ ശ്രീകൃഷ്ണസന്നിധിയെ സദാ സേവിച്ചുകൊണ്ടിരിക്കുന്ന ശ്രീജയദേവര്‍ ഭഗവല്‍കഥയെ അതിമനോഹരമായി വൎണ്ണിക്കുന്നതറിഞ്ഞിട്ടു സന്തോഷമാനസനായി പരമദയാലുവായി സുകൃതികളാല്‍ അറിയപ്പെടുവാനര്‍ഹനായിരിക്കുന്ന ശ്രീകൃഷ്ണനെ നിങ്ങള്‍ സദാ ഭജിക്കുവിന്‍!

ഈ ഗാനം പാടിനൊയ്യുമ്പോള്‍ ഒരു തണ്ടുവായന് ഭഗവാന്‍ പ്രത്യക്ഷമായിരിക്കുന്നു. ഇതു ഈ ഗ്രന്ഥത്തിന്റെ മഹാമഹിമ തന്നെ.

മൂലം

വികിരതി മുഹുഃ ശ്വാസാനാശാഃ പുരോ മുഹുരീക്ഷതേ
പ്രവിശതി മുഹുഃ കുഞ്ജം ഗുഞ്ജന്മുഹുൎബ്ബഹു താമ്യതി
രചയതി മുഹുഃ ശയ്യാം പൎയ്യാകുലോ വലതേ മുഹുഃ
മദനകദനക്ലാന്തഃ കാന്തേ പ്രിയസ്തവ വൎത്തതേ.

| | |
|---|---|
| ഹേ കാന്തേ | അല്ലയോ സുന്ദരി! |
| തവ പ്രിയഃ | നിന്റെ പ്രിയൻ |
| മദനകദർത്ഥിതഃ | കാമബാധകൊണ്ടു ഖിന്നനായിട്ടു |
| വർത്തതേ | ഇരിക്കുന്നു |
| ശ്വാസാൻ മുഹുഃ | ശ്വാസങ്ങളെ പിന്നേയും |
| വികിരതി | വിടുകയും |
| പുരഃ ദിശാം | മുൻഭാഗത്തു ദിക്കിനെ |
| മുഹുഃ ഈക്ഷതേ | പിന്നേയും നോക്കുകയും |
| മുഹുഃ കുഞ്ജം പ്രവിശതി | പിന്നേയും ലതാഗൃഹത്തെ പ്രവേശിക്കുകയും |
| ഗുഞ്ജൻ മുഹുഃ | അക്ഷരം വ്യക്തമാകാതെ ശബ്ദിച്ചു പിന്നേയും |
| ബഹുതാമ്യതി | വല്ലാതെ തളരുകയും |
| മുഹുഃ ശയ്യാം രചയതി | പിന്നേയും ശയ്യയെ ഉണ്ടാക്കുകയും |
| പര്യാകുലഃ മുഹുഃ വലതേ | പരവശനായിട്ടു പിന്നേയും ചുറ്റിത്തിരിയുകയും ചെയ്യുന്നു. |

സാരം അല്ലയോ സുന്ദരി! ഭവതിയുടെ പ്രാണപ്രിയനായ ശ്രീകൃഷ്ണൻ കാമബാധയാൽ മഹാഖിന്നനായി അത്യുഷ്ണങ്ങളായ ദീർഘനിശ്വാസങ്ങൾ കൂടെക്കൂടെ വിടുകയും ഭവതി വരുന്നുണ്ടോ എന്നു വിചാരിച്ചിട്ടിടക്കിടെ ലതാഗൃഹത്തിൽനിന്നു പുറത്തുവന്നു മുൻഭാഗത്തേക്കു നോക്കുകയും ഭവതിയെ കാണാഞ്ഞിട്ടു ലതാഗൃഹത്തിലേക്കു തന്നെ കടന്നു പോവുകയും അവിടെ ചെന്നു നാവു പൊരാത്ത ഓരോരോ ശബ്ദം പുറപ്പെടീച്ചു വല്ലാതെ തളർന്നു കിടക്കുകയും പിന്നെ ഭവതി ഇപ്പോഴും വരുമെന്നു കരുതി ശയ്യ വിരിച്ചു തെയ്യാറാക്കുകയും പിന്നേയും ഭവതിയെ കാണാഞ്ഞിട്ടത്യന്തം പരവശനായി അങ്ങുമിങ്ങും നടക്കുകയും ചെയ്യുന്നു.

മൂലം

ത്വദ്വാമ്യേന സമം സമഗ്രമധുനാ തിഗ്മാംശുരസ്തം ഗതോ

ഗോവിന്ദസ്യ മനോരഥേന ച സമം പ്രാപ്തം തമഃ സാന്ദ്രതാം
കോകാനാം കരുണസ്വനേന സദൃശീ ദീർഘാ മദഭ്യർത്ഥനാ
തന്മുഗ്ധേ വിഫലം വിലംബനമസൌ രമ്യോഭിസാരക്ഷണഃ

| | |
|---|---|
| ഹേ മുഗ്ധേ അധുനാ | അല്ലയോ മുഗ്ദ്ധേ! ഇപ്പോൾ |
| ത്വദ്വാമ്യേന സമം | നിന്റെ കഷ്ടപ്പാടോടു കൂടെ |
| തിഗ്മാംശുഃ | സൂര്യൻ |
| സമഗ്രം അസ്തം ഗതഃ | സമ്പൂർണ്ണമായ അസ്തമനത്തെ പ്രാപ്തനായി |
| ഗോവിന്ദസ്യ | ശ്രീകൃഷ്ണന്റെ |
| മനോരഥേന സമം | മനോരഥത്തോടു കൂടെ |
| തമഃ സാന്ദ്രതാം ച | അന്ധകാരം പരിപൂർത്തിയേയും |
| പ്രാപ്തം | പ്രാപ്തമായി |
| കോകാനാം | ചക്രവാകപ്പക്ഷികളുടെ |
| കരുണസ്വനേന | ദീനസ്വരത്തോടു |
| സദൃശീ മദഭ്യർത്ഥനാ | തുല്യയായ എന്റെ അപേക്ഷ |
| ദീർഘാ | നീണ്ടതാകുന്നു |
| തൽ വിലംബനം വിഫലം | അതിനാൽ താമസം വെറുതെ |
| അസൌ അഭിസാര ക്ഷണഃ | ഈ സങ്കേതസ്ഥലത്തേക്കു പോകുവാനുള്ള സമയം |
| രമ്യം | മനോഹരമാകുന്നു (വളരെ സൌകര്യമുള്ളതാകുന്നു) |

സാരം — അല്ലയോ മുഗ്ദ്ധേ! സൂര്യൻ അസ്തമിച്ചതോടു കൂടെ നിന്റെ കഷ്ടപ്പാടുകളെല്ലാം തീർന്നു നിണക്കിഷ്ടം പോലെ സഞ്ചരിക്കാം. ഇരുട്ടു പൂർണ്ണമായപ്പോഴക്കു നീ ഇപ്പോൾ ചെല്ലുമെന്ന് വിചാരിച്ച ശ്രീകൃഷ്ണന് നിന്നോടു കൂടി ക്രീഡിപ്പാനുള്ള ആഗ്രഹവും വർദ്ധിച്ചുവശായി ചക്രവാകങ്ങൾ വിരഹത്താൽ നിലവിളിക്കുന്നതു പോലെ വളരെനേരമായി ഞാൻ നിന്നോടു പോകുവാനപേക്ഷിക്കുന്നു. ഇനിപോകാൻ താമസിച്ചിട്ട് പ്രയോജനമില്ല ഈ ഗൂഢയാത്രക്ക് വളരെ സൌകര്യമായ സമയം ഇതു തന്നെയാണ്

മൂലം

ആശ്ലേഷാദനു ചുംബനാദനു നഖോല്ലേഖാദനു സ്വാന്തജ
പ്രോദ്ബോധാദനു സംഭ്രമാദനു രതാരംഭാദനു പ്രീതയോഃ
അന്യാർത്ഥം ഗതയോർ ഭ്രമാൻ മിളിതയോഃ സംഭാഷണൈർ ജ്ജാനതോ
ർദ്ദമ്പത്യോരിഹ കോന കോന തമസി വ്രീഡാ വിമിശ്രോ രസഃ

| | |
|---|---|
| ഇഹ തമസി | ഈ ഇരുട്ടിൽ |
| അന്യാർത്ഥം | പരസംസർഗ്ഗത്തിന്നായി |
| ഗതയോഃ | ചെന്നവരും |
| ഭ്രമാൽ മിളിതയോഃ | അങ്ങിങ്ങാ ചുററിനടക്കുക ഹേതുവായിട്ടു ഒന്നിച്ചുചേർന്നവരും |
| ആശ്ലേഷാൽ അനു ചുംബനാൽ | ആലിംഗനം ഹേതുവായിട്ടും പിന്നെ ചുംബനം ഹേതുവായിട്ടും |
| അനു നഖോല്ലേഖാൽ | പിന്നെ നഖോല്ലേഖം ഹേതുവായിട്ടും |
| അനു സ്വാന്തജപ്രോദ്ബോധാൽ | പിന്നെ കാമവികാരം ഉണ്ടാവുന്നതുകൊണ്ടും |
| അനു സംഭ്രമാൽ | പിന്നെ സംഭോഗത്തിനുള്ള ബദ്ധപ്പാടുകൊണ്ടും |
| അനു രതാരംഭാൽ | പിന്നെ രതിക്രീഡകൾ തുടങ്ങുന്നതുകൊണ്ടും |
| അനു പ്രീതയോഃ | ആനന്ദം സന്തോഷത്തോടു കൂടിയവരും |
| സംഭാഷണൈഃ | സല്ലാപങ്ങളെക്കൊണ്ടു |
| ജ്ഞാനതോഃ | അന്യോന്യം ആളെ അറിഞ്ഞവരും ആയ |
| ദമ്പത്യോഃ | ഭാർയ്യാഭർത്താക്കന്മാരുടെ |
| വ്രീഡാമിശ്രഃ | ലജ്ജകലർന്നിരിക്കുന്ന |
| രസഃ കോന കോന | രസം എന്തൊരു വിശേഷം!! വിശേഷം! |

സാരം: അല്ലയോ രാധേ! രാത്രിയിരുട്ടത്തു പരസംസർഗ്ഗത്തിനായി ചെന്ന് അങ്ങുമിങ്ങും നടക്കുമ്പോൾ കൂട്ടിമുട്ടി അന്യോന്യം ആലിംഗനം ചെയ്തും ചുംബിച്ചും കൈകൾകൊണ്ടു സ്തനതടാദികളിൽ മർദ്ദിച്ചും തദനന്തരം കാമവികാരങ്ങൾ പൂർണ്ണമായുദിച്ചതിനാൽ അതിതിടുക്കത്തോടെ രതിക്രീഡകൾ ആരംഭിക്കുകയും തന്നിമിത്തം പരമാനന്ദത്തോടു കൂടിയ ആ ദമ്പതിമാർ തങ്ങളുടെ സല്ലാപസ്വരത്താൽ അന്യോന്യം അവരെ അറിഞ്ഞു ലജ്ജയോടുകൂടി അപ്പോളുളവാകുന്ന രസം എത്ര വിശേഷം!! വിശേഷം!! അതുകൊണ്ടു ഭവതിക്കും ഇപ്പോൾ അവിടെ പോയാൽ വലുതായ രസം അനുഭവിക്കാം. അതിനാൽ പോകാൻ ഒട്ടും താമസിക്കേണ്ട.

മൂലം

സഭയചകിതം വിന്യസ്യന്തീം ദൃശൌ തിമിരേ പഥി
പ്രതിതരുമുഹുഃ സ്ഥിത്വാ മന്ദം പദാനി വിതന്വതീം
കഥമപി രഹഃ പ്രാപ്താമംഗൈരനംഗതരംഗിഭിഃ
സുമുഖി സുഭഗഃ പശ്യൻ സ ത്വാമുപൈതു കൃതാർത്ഥതാം

| | |
|---|---|
| ഹേ സുമുഖി | അല്ലയോ സുന്ദരി! |
| തിമിരേ പഥി | ഇരുട്ടുള്ള വഴിയിൽ |
| സഭയചകിതം | പേടിച്ചുകൊണ്ടു |
| ദൃശൌ വിന്യസ്യന്തീം | കണ്ണുകളെ വെച്ചുകൊണ്ടും (നോക്കികൊണ്ടും) |
| പ്രതിതരു | വൃക്ഷങ്ങൾതോറും |
| മുഹുഃ സ്ഥിത്വാ | കൂടക്കൂടെ ഇരുന്നിട്ട |
| മന്ദം പദാനി | പതുക്കെ കാലടികളെ |
| വിതന്വതീം | എടുത്ത് വെച്ചുകൊണ്ടും |
| കഥമപി | വളരെ പ്രയാസപ്പെട്ട് |
| രഹഃ പ്രാപ്താം | ഗൂഢമായ സ്ഥലത്തു എത്തിയിരിക്കുന്ന |
| അനംഗതരംഗിഭിഃ | കാമത്തെക്കൊണ്ട് (കാമബാധകൊണ്ട്) ഇളകിക്കൊണ്ടിരിക്കുന്ന |

| | |
|---|---|
| അംഗൈഃ — (ഉപലക്ഷിതാം) | അവയവങ്ങളോടു കൂടിയ |
| ത്വാം പശ്യൻ | നിന്നെ ദർശിക്കുന്നവനായിട്ട് (കണ്ടിട്ട്) |
| സുഭഗഃ സഃ | സുന്ദരനായിരിക്കുന്ന ശ്രീകൃഷ്ണൻ |
| കൃതാർത്ഥതാം | കൃതാർത്ഥതയെ (സമാധാനത്തെ) |
| ഉപൈതു | പ്രാപിക്കട്ടെ |

സാരം — അല്ലയോ സുന്ദരി! കുരിരുട്ടത്തു വഴിക്കു പേടിച്ചുവിറച്ചു നോക്കിക്കൊണ്ടും നടന്നു ക്ഷീണം തീർപ്പാൻവേണ്ടി ഇടക്കിടെ ഓരോരോ മരങ്ങളുടെ ചുവട്ടിൽ ഇരുന്നുകൊണ്ടും പതുക്കെ പതുക്കെ നടന്നൊരുവിധം കഷ്ടപ്പെട്ട് ആ ഗൂഢമായ സ്ഥലത്തെത്തി കാമബാധയാൽ കരചരണാദ്യവയവങ്ങളിളകിക്കൊണ്ടു സ്ഥിതിചെയ്യുന്ന നിന്നെ അതിമനോഹരനായ ശ്രീകൃഷ്ണൻ കണ്ടറിഞ്ഞിട്ടു ഇവൾ ഇനി സമാധാനമായി എന്നു വിചാരിച്ചു സന്തോഷിക്കട്ടെ.

എന്നിങ്ങിനെ സഖി, രാധയെ പോകുവാനായി പ്രോത്സാഹിപ്പിച്ചു.

കവി, സർഗ്ഗാന്തത്തിൽ മംഗളം ചെയ്യുന്നു.

മൂലം.

രാധാമുഗ്ദ്ധമുഖാരവിന്ദമധുപ സ്ത്രൈലോക്യമൌലിസ്ഥലീ
നേപത്ഥ്യോചിതനീലരത്ന മവനീഭാരാവതാരാന്തകഃ
സ്വച്ഛന്ദം വ്രജസുന്ദരീജനമനസ്തോഷപ്രദോഷ ശ്ചിരം
കംസധ്വംസനധൂമകേതു രവതു ത്വാം ദേവകീനന്ദനഃ

| | |
|---|---|
| ഹേ ജനാ! | അല്ലയോ ജനങ്ങളെ! |
| രാധാമുഗ്ദ്ധമുഖാരവിന്ദമധുപഃ | രാധാദേവിയുടെ മനോഹരമായ മുഖമാകുന്ന താമരപ്പൂവിലെ വണ്ടായും (രാധയുടെ മുഖാസ്വാദനത്തിൽ അതിതല്പരനായും) |

| | |
|---|---|
| ത്രൈലോക്യമൌളിസ്ഥലീനേപഥ്യോചിതനീലരത്നം | മൂന്നുലോകവാസികളുടെയും ശിരോഭൂഷണത്തിന് ഉചിതമായ ഇന്ദ്രനീലക്കല്ലായും (മൂന്നുലോകവാസികളിലും വെച്ച് ശ്രേഷ്ഠനായും) |
| അവനീഭാരാവതാരാന്തകഃ | ഭൂമിയുടെ ഭാരത്തിന്നായി ജനിച്ചിരിക്കുന്നവരുടെ കാലനായും |
| വ്രജസുന്ദരീ ജനമനസ്തോഷപ്രദോഷഃ | ഗോപികാജനങ്ങളുടെ മനസ്സന്തോഷത്തിന് കാരണനായും |
| കംസധ്വംസനധൂമകേതുഃ | കംസന്റെ നാശസൂചകനായും ഇരിക്കുന്ന |
| ദേവകീനന്ദനഃ | ശ്രീകൃഷ്ണൻ |
| ത്വാം ചിരം | നിങ്ങളെ വളരെക്കാലം |
| സ്വച്ഛന്ദം | ഇഷ്ടംപോലെ |
| അവതു | രക്ഷിക്കട്ടെ |

സാരം:— അല്ലയോ ജനങ്ങളെ! രാധയുടെ മുഖാരവിന്ദമാധുര്യത്തെ ആസ്വദിപ്പാൻ അതിതല്പരനായും സമസ്തലോകവാസികളായ സകലമഹാത്മാക്കളുടെയും ശിരോലങ്കാരമായ വിശേഷപ്പെട്ട ഇന്ദ്രനീലരത്നമായും (സകലമഹാത്മാക്കളിലും വെച്ചു ശ്രേഷ്ഠനായും) ഭൂമിഭാരത്തിന്നായി ജനിച്ചിരിക്കുന്ന ശിശുപാലദന്തവക്ത്രാദിദുഷ്ടന്മാരുടെ അന്തകനായും ഗോപികമാരുടെ മനസ്സന്തോഷത്തിന് കാരണനായും ജനനമാത്രംകൊണ്ടു തന്നെ കംസന്റെ വിനാശസൂചകനായും ഇരിക്കുന്ന ശ്രീകൃഷ്ണഭഗവാൻ നിങ്ങളുടെ ഇഷ്ടംപോലെ വളരെക്കാലം നിങ്ങളെ രക്ഷിക്കട്ടെ.

ശ്രീജയദേവകൃതൌ അഷ്ടപദീകാവ്യേ

പഞ്ചമസർഗ്ഗഃ സമാപ്തഃ.



ധൃഷ്ടവൈകുണ്ഠോനാമ

ഷഷ്ഠഃ സർഗ്ഗഃ



രാധയുടെ സഖി, ശ്രീകൃഷ്ണന്റെ അടുക്കെ ചെന്ന് രാധയുടെ വിരഹാവസ്ഥയെപ്പറ്റി പറയുവാൻ ആരംഭിക്കുന്നു.

അഥ താം ഗന്തുമശക്താം
ചിരമനുരക്താം ലതാഗൃഹേ ദൃഷ്ട്വാ
തച്ചരിതം ഗോവിന്ദേ
മനസിജമന്ദേ സഖീ പ്രാഹ.

| | |
|---|---|
| അഥ സഖീ | അനന്തരം സഖി |
| ചിരം അനുരക്താം | വളരെക്കാലമായി അനുരാഗത്തോടു കൂടിയ |
| താം ലതാഗൃഹേ | ആ രാധയെ ലതാഗൃഹത്തിലേക്ക് |
| ഗന്തും അശക്താം | നടക്കുവാൻ ശക്തിയില്ലാത്തവളായി |
| ദൃഷ്ട്വാ | കണ്ടിട്ട് |
| മനസിജമന്ദേ | കാമദേവൻ നിമിത്തം ആലസ്യത്തോടു കൂടിയ |
| ഗോവിന്ദേ | ശ്രീകൃഷ്ണനെ ഉദ്ദേശിച്ച് |
| തച്ചരിതം | രാധാദേവിയുടെ വർത്തമാനത്തെ |
| പ്രാഹ | പറയുന്നു. |

സാരം. അതിന്നു ശേഷം രാധാദേവിയുടെ സഖി, വളരെ കാലമായി ശ്രീകൃഷ്ണനിൽ അനുരക്തയായുള്ള നിമിത്തം വിരഹദുഃഖത്താൽ വല്ലാതെ ക്ഷീണിച്ചിരിക്കുന്ന രാധക്കു അദ്ദേഹം വസിക്കുന്ന ലതാഗൃഹത്തിലേക്കു നടപ്പാൻ ലേശം ശക്തിയില്ലെന്നു കണ്ടിട്ട് (ഉ

വതിയിവിടെത്തന്നെയായിരിക്ക ഞാൻ ശ്രീകൃഷ്ണനെ ഇങ്ങോട്ടുകൊണ്ടുവരുവാൻ ശ്രമിക്കട്ടെ എന്ന രാധയോടു പറഞ്ഞ് പോയി അദ്ദേഹത്തിന്റെ അടുക്കെച്ചെന്ന) കാമബാധയാൽ വല്ലാതെ കുഴങ്ങിയിരിയ്ക്കുന്ന ശ്രീകൃഷ്ണനോടു ആ ദേവിയുടെ വർത്തമാനങ്ങളെ പറയുന്നു.

അഷ്ടപദീ (൧൨)

മൂലം.

ശങ്കരാഭരണരാഗം അടന്താളം

പശ്യതി ദിശി ദിശി രഹസി ഭവന്തം
തദധര മധുര മധൂനി പിബന്തം (൧)

നാഥ ഹരേ സീദതി രാധാവാസ ഗൃഹേ
ത്വദഭിസരണ രഭസേന വലന്തീ
പതതി പദാനി കിയന്തി ചലന്തീ (൨)
(നാഥഹരേ)

വിഹിത വിശദ ബിസ കിസലയ വലയാ
ജീവതി പരമിഹ തവ രതികലയാ (൩)
(നാഥഹരേ)

മുഹുരവലോകിത മണ്ഡന ലീലാ
മധുരിപുരഹമിതി ഭാവനശീലാ (൪)
(നാഥഹരേ)

ത്വരിതമുപൈതി ന കഥമഭിസാരം
ഹരിരിതി വദതി സഖീമനുവാരം (൫)
(നാഥഹരേ)

ശ്ലിഷ്യതി ചുംബതി ജലധര കല്പം
ഹരിരുപഗത ഇതി തിമിരമനല്പം (൬)
(നാഥഹരേ)

ഭവതി വിളംബിനി വിഗളിതലജ്ജാ
വിലപതി രോദിതി വാസകസജ്ജാ (൭)
(നാഥഹരേ)

ശ്രീജയദേവകവേ രിദമുദിതം
രസികജനം തനുതാ മതിമുദിതം (൮)
(നാഥഹരേ)

| | |
|---|---|
| ഹേനാഥ! ഹരേ! | അല്ലയോനാഥ! ഹരേ! |
| രാധാ വാസഗൃഹേ | രാധ താമസിക്കുന്ന ഗൃഹത്തിൽ |
| സീദതി | തളർന്നിരിക്കുന്നു |
| രഹസി | ഗൂഢമായ സ്ഥലത്തു വെച്ചു |
| തദധരമധുരമധൂനി | മററു ഗോപികമാരുടെ അധരങ്ങളിലെ മാധുര്യത്തോടു കൂടിയ മധുക്കളെ |
| പിബന്തം | പാനം ചെയ്യുന്നവനായി |
| ഭവന്തം | ഭവാനെ |
| ദിശി ദിശി | എല്ലാദിക്കിലും |
| പശ്യതി | കാണുകയും |
| ത്വദഭിസരണരഭസേന | അങ്ങയുടെ നേരിട്ടുവരാനുള്ള ഉത്സാഹം കൊണ്ടു |
| വലതി | ചുററിത്തിരിഞ്ഞ് |
| കിയന്തി പദാനി | രണ്ടു നാലടികളു |
| ചലതി | നടക്കുന്നവളുമായി (നടന്ന്) |
| പതതി | വീഴുകയും |
| വിഹിതവിശദബിസകിസലയവലയാ | ഏററവും അനുകൂലമായും നിർമ്മലമായും ഇരിക്കുന്ന താമരവളയം തളിര് ഇ ഇലകളുകൊണ്ടുണ്ടാക്കിയ വളകളോടു കൂടിയവളുമായി |

| | |
|---|---|
| ധ്രുവ | ആറാം സർഗ്ഗം |
| ഇഹ പരം | ഇപ്പോൾ കേവലം |
| തവ രതികലയാ | അങ്ങയുടെ സുരതവിഭ്രമകൊണ്ട് (സുരത ചാതുര്യത്തെ മേലിൽ അനുഭവിക്കാമെന്ന വിചാരിക്കുന്നതു കൊണ്ട് |
| ജീവതി | മരിക്കാതെ ഇരിക്കുകയും |
| മുഹുഃ അവലോകിത മണ്ഡനലീലാ | കൂടക്കൂടെ (താൻ ധരിച്ചിരിക്കുന്ന) അലങ്കാരങ്ങളുടെ ഭംഗി നോക്കി |
| അഹം മധുരിപുഃ ഇതി | ഞാൻ ശ്രീകൃഷ്ണനാണ് എന്നിങ്ങിനെ |
| ഭാവനശീലാ | ധ്യാനിക്കുന്നവളായി |
| ഹരിഃ കഥം | ശ്രീകൃഷ്ണൻഎങ്ങിനെയാണ് (എന്താണ്) |
| ത്വരിതം അഭിസാരം | വേഗം സമീപത്തേക്ക |
| ന ഉപൈതി ഇതി | വരാതിരിക്കുന്നത് എന്നിങ്ങിനെ |
| സഖീം അനുവാരം | സഖിയോട് കൂടക്കൂടെ |
| വദതി | പറയുകയും |
| ഹരിഃ ഉപഗതഃ | ശ്രീകൃഷ്ണൻ അടുത്തുവന്നു |
| ഇതി (തമഃ) | എന്ന് വിചാരിച്ചിട്ട് |
| ജലധരകല്പം | കാർമേഘത്തോട് തുല്യമായ |
| അനല്പം തിമിരം | ഇരുട്ടിനെ |
| ശ്ലിഷ്യതി ചുംബതി | ആലിംഗനം ചെയ്യുകയും ചുംബിക്കുകയും |
| ഭവതി വിളംബിനി | ഭവാൻ (വരാൻ) താമസിക്കുമ്പോൾ |
| വാസകസജ്ജാ രാധാ | ഗൃഹത്തിൽ (രതിക്രീഡക്ക) തയ്യാറായിരിക്കുന്ന രാധാ |
| വിഗളിതലജ്ജാ | ലജ്ജയില്ലാതെയായി |
| വിലപതി രോദിതി | ആവലാതിയിടുകയും കരയുകയും ചെയ്യുന്നു |

| | |
|---|---|
| ശ്രീജയദേവകവേഃ | ശ്രീജയദേവ കവിയിൽ നിന്ന |
| ഉദിതം ഇദം | ഉണ്ടായ ഈഗാനം |
| രസികജനം | രസികന്മാരെ |
| അതിമുദിതം | ഏററവും സന്തോഷത്തോടു കൂടിയവരാക്കി |
| തനോതു | ചെയ്യട്ടെ |

സാരം. അല്ലയോ ലോകനാഥ! ഹരേ! രാധ ഭവാന്റെ വിരഹഖേദത്താൽ തന്നെ വല്ലാതെ തളൎന്നു നടക്കാൻ വയ്യാതെ താൻ താമസിക്കുന്ന ഗൃഹത്തിൽ തന്നെ സ്ഥിതിചെയ്കയും അപ്പോൾ ഭവാൻ ഗൂഢമായ സ്ഥലത്തുവെച്ചു മററുള്ള ഗോപികമാരുടെ അധരപാനം ചെയ്തുകൊണ്ടു അവിടവിടെ സ്ഥിതിചെയ്യുന്നതായി ആ ദേവി കണ്ടിട്ടു ഭവാന്റെ അടുക്കലേക്കു വരുവാനത്യുത്സാഹത്തോടെ ബദ്ധപ്പെട്ടു രണ്ടുനാലടി നടക്കുമ്പോഴേക്കു മോഹിച്ചു വീഴുകയും വിരഹവ്യഥ ശമിപ്പാൻ അനുകൂലമായും നിൎമ്മലമായും ഇരിക്കുന്ന താമരവളയം തളിരു ഇതുകളെക്കൊണ്ടു വളയുണ്ടാക്കിയിട്ടു ആ ദേവി ഇപ്പോഴും കേവലം ഭവാന്റെ സുരതചാതുൎയ്യത്തെ മേലിൽ അനുഭവിക്കാമെന്നു വിചാരിച്ചു ജീവിച്ചിരിക്കുകയും തനിക്കുചിതങ്ങളായ ആഭരണങ്ങളുപേക്ഷിച്ചു പുരുഷവേഷത്തിന്നു വേണ്ടതാകുന്ന ഭൂഷണങ്ങളണിഞ്ഞു ശംഗിയായോ എന്നു കൂടെക്കൂടെ നോക്കി ഞാൻ തന്നെയാണു ശ്രീകൃഷ്ണൻ എന്നു വിചാരിച്ചു വിചാരിച്ചു കരച്ചാനോപസിക്കുകയും അതിന്നുശേഷം സഖിയോടു ശ്രീകൃഷ്ണൻ എന്താണു വരാത്തതെന്നു കൂടെക്കൂടെ ചോദിക്കുകയും അപ്പോഴക്കിതാ ശ്രീകൃഷ്ണൻ വന്നു എന്നു കരുതി കാൎമ്മേഘത്തോടു തുല്യമായ കൂരിരുട്ടിനെ (അങ്ങയാണെന്നു ഭ്രമിച്ചു) ആലിംഗനം ചെയ്കയും ചുംബിക്കുകയും ആ ആലിംഗനാദികൾക്കാലംബമില്ലാഞ്ഞിട്ടു തളൎന്നു വീഴുകയും ഭവാൻ വരാൻ താമസിച്ചുകണ്ടാൽ ആ ഗൃഹത്തിൽ രതിക്രീഡക്കു തെയ്യാറായിരിക്കുന്ന ആ ദേവി ലജ്ജ വിട്ടു വലാതിയിടുകയും കരയുകയും ചെയ്യുന്നു. അതുകൊണ്ടു അങ്ങു ദയവു ചെയ്തു അങ്ങോട്ടുതന്നെ വരേണം.

ശ്രീജയദേവകവിയാൽ രചിക്കപ്പെട്ട ഈ ഗാനം സംഗീതസാഹിത്യാദിരസികന്മാരെ ഏററവും രസിപ്പിക്കട്ടെ എന്നു കവിപ്രാൎത്ഥിക്കുന്നു.

മൂലം.

വിപുലപുളകപാളിഃ സ്ഫീതസീല്ക്കാരമന്ത-
ൎജ്ജനിതജഡിമകാകുവ്യാകുലം വ്യാഹരന്തീ
തവ കിതവ വിധത്താമന്ദ കന്ദൎപ്പ ചിന്താം
രസജലനിധിമഗ്നാ ധ്യാനലഗ്നാ മൃഗാക്ഷീ

| | |
|---|---|
| രസജലനിധിമഗ്നാ | ശൃംഗാര രസസമുദ്രത്തിൽ മുങ്ങിയും |
| ധ്യാനലഗ്നാ | അങ്ങയുടെ സ്വരൂപധ്യാനത്തിൽ തന്നെ ലയിച്ചും |
| വിപുലപുളകപാളിഃ | (ദേഹത്തിൽ) സൎവ്വാംഗം രോമാഞ്ചത്തോടു കൂടിയും ഇരിക്കുന്ന |
| മൃഗാക്ഷീ | സുന്ദരി (രാധാ) |
| സ്ഫീതസീല്ക്കാരം | വിയൎപ്പോടും സീല്ക്കാരത്തോടും |
| അന്തൎജ്ജനിതജഡിമ കാകുവ്യാകുലം | മനസ്സിലുണ്ടായ മന്ദതയോടും അസൂയ ദുഃഖം കോപം ഇത്യാദി നിമിത്തമുണ്ടാകുന്ന ശബ്ദത്തോടും കൂടി |
| ഹേ കിതവ | അല്ലയോ ധൂൎത്ത |
| ഹേ മന്ദകന്ദൎപ്പ | അല്ലയോ കാമവിചാരം ശമിച്ചോവേ |
| (ഇതി) വ്യാഹരന്തീ | എന്നിങ്ങിനെ പറഞ്ഞുകൊണ്ട് |
| തവ ചിന്താം വിധത്തേ | അങ്ങയുടെ ചിന്തയെ ചെയ്യുന്നു |

സാരം. ശൃംഗാരരസസമുദ്രത്തിൽ മുങ്ങിയും സദാ അങ്ങയുടെ സ്വരൂപത്തെ തന്നെ ധ്യാനിച്ചും തന്നിമിത്തം ദേഹമാസകലം രോമാഞ്ചത്തോടു കൂടിയും സ്ഥിതിചെയ്യുന്ന സുന്ദരിയായ രാധാ ഭവാന്റെ വിരഹത്താൽ വിയൎപ്പോടും സീല്ക്കാരത്തോടും മനസ്സിൽ മന്ദതയോടും അസൂയാ, ദുഃഖം ഇത്യാദി നിമിത്തമുണ്ടാവുന്ന ശബ്ദവി

ശേഷത്തോടും കൂടി, അല്ലയോ ധൂർത്ത, കാമവികാരരഹിത! (കാമവികാരമുണ്ടെങ്കിൽ ഞങ്ങളിൽ ഇത്രയും അനുരക്തയായ എന്നോടുകൂടി അങ്ങ് രമിക്കാതിരിക്കുമോ) എന്നിങ്ങിനെ ഭവാനെത്തന്നെ വിളിച്ചുപറഞ്ഞു. ഭവാനെത്തന്നെ സദാ സ്മരിച്ചും സ്ഥിതി ചെയ്യുന്നു.

മൂലം

അംഗേഷ്വാഭരണം കരോതി ബഹുശഃ പത്രേ പി സഞ്ചാരിണി
പ്രാപ്തം ത്വാം പരിശങ്കതേ വിതനുതേ ശയ്യാം ചിരം ധ്യായതി
ഇത്യാ കല്പവികല്പതല്പരചനാസങ്കല്പലീലാശത
വ്യാസക്താ പി വിനാ ത്വയാ വരതനുർന്നൈഷാ നിശാം നേഷ്യതി

| | |
|---|---|
| ഏഷാ വരതനുഃ | ഈ സുന്ദരി (രാധ) |
| അംഗേഷു | കൈകാൽ മുതലായ അവയവങ്ങളിൽ |
| ബഹുശഃ | അനേകപ്രാവശ്യം |
| ആഭരണം കരോതി | ആഭരണത്തെ ചെയ്യുന്നു (ധരിക്കുന്നു) |
| പത്രേ അപി | ഇലയും |
| സഞ്ചാരിണി | ഇളകുമ്പോൾ |
| ത്വാം പ്രാപ്തം | അങ്ങയെ വന്നെത്തുന്നു |
| പരിശങ്കതേ | ശങ്കിക്കുന്നു |
| ശയ്യാം വിതനുതേ | ശയ്യയെ വിരിക്കുന്നു |
| ചിരം ധ്യായതി | വളരെനേരം (അങ്ങയെ) ധ്യാനിക്കുന്നു. |
| ഇതി ആകല്പ വികല്പത ല്പരചനാ സങ്കല്പ ലീലാ ശത വ്യാ സക്താ അപി | ഇപ്രകാരം ആഭരണങ്ങളണിയുക, അങ്ങ വന്നു എന്നു ശങ്കിക്കുക ശയ്യ വിരിക്കുക അങ്ങയെത്തന്നെ മനസ്സിൽ വിചാരിക്കുക ഇവക അനേകലീലകളിൽ ആസക്തിയോടു കൂടിയിരിക്കുന്നു എങ്കിലും |
| ത്വയാ വിനാ നിശാം ന നേഷ്യതി | അങ്ങയോടു കൂടാതെ രാത്രിയെ കഴിച്ചുകൂട്ടില്ല. |

സാരം — അല്ലയോ ശ്രീകൃഷ്ണ! ഈ സുന്ദരിയായ രാധാ കരചരണാദ്യവയവങ്ങളിൽ കൂടെക്കൂടെ ആഭരണങ്ങളണിയുകയും ഇല ഇളകുമ്പോഴും അങ്ങ വരികയാണെന്നു ശങ്കിച്ചു് ശയ്യ വിരിക്കുകയും പിന്നെ വരുന്നതു കാണാഞ്ഞിട്ടു വളരെ നേരം അങ്ങയെത്തന്നെ വിചാരിക്കുകയും ഇപ്രകാരം ആഭരണങ്ങളണിയുക, അങ്ങ വരുന്നുണ്ടെന്നു ശങ്കിക്കുക, ശയ്യ വിരിക്കുക, അങ്ങയെത്തന്നെ വിചാരിക്കുക, ഈവക ലീലകളെക്കൊണ്ടു സമയം പോകുന്നുണ്ടെങ്കിലും അങ്ങയോടു കൂടാതെ ഈ രാത്രി കഴിച്ചുകൂട്ടില്ല — അതുകൊണ്ടു രാധയുടെ അടുക്കലേക്കു വേഗം പോകണേ എന്നു താല്പര്യം.

കവി സർഗ്ഗാന്തത്തിൽ ആശീരൂപമായ മംഗളത്തെ ചെയ്യുന്നു.

മൂലം

കിംവിശ്രാമ്യസികൃഷ്ണഭോഗിഭവനേഭാണ്ഡീരഭൂമീരുഹി
ഭ്രാതര്യാഹിനദൃഷ്ടിഗോചരമിതഃസാനന്ദനന്ദാസ്പദം
രാധായാവചനംതദധ്വഗമുഖാന്നന്ദാന്തികേഗോപതോ
ഗോവിന്ദസ്യജയന്തിസായമതിഥിപ്രാശസ്ത്യഗർഭാഗിരഃ

| | |
|---|---|
| ഹേ ഭ്രാതഃ | അല്ലയോ ഭ്രാതാവേ! |
| കൃഷ്ണഭോഗിഭവനേ | കൃഷ്ണസർപ്പങ്ങൾക്കു ഇരിപ്പിടമായ |
| ഭാണ്ഡീരഭൂമീരുഹി | ഭാണ്ഡീരമെന്ന വടവൃക്ഷത്തിന്റെ ചുവട്ടിൽ |
| (ത്വം) | അങ്ങ |
| കിം വിശ്രാമ്യസി | എന്തിനു വിശ്രമിക്കുന്നു |
| ഇതഃ സാനന്ദനന്ദാസ്പദം | ഇവിടെനിന്നു ആനന്ദത്തോടുകൂടിയ നന്ദഗോപരുടെ ഭവനം |
| ന ദൃഷ്ടിഗോചരം | കാണ്മാൻ കഴിയുന്നതല്ല |
| (തത്ര) യാഹി | അവിടേക്കു പോകാം |
| (ഇതി) അധ്വഗമുഖാൽ | എന്നിങ്ങിനെ വഴിപോക്കന്റെ മുഖത്തിൽനിന്നു |

| | |
|---|---|
| പാന്ഥിതം രാധയാ | പുറപ്പെട്ടിരിക്കുന്ന രാധയുടെ |
| തൽ വചനം | ആ വാക്കിനെ |
| നന്ദാന്തികെ | നന്ദഗോപരുടെ അടുക്കൽവെച്ചു |
| ഗോപതേഃ ഗോവിന്ദസ്യ | മറക്കുന്ന ശ്രീകൃഷ്ണന്റെ |
| സ്വയമതിഥിപ്രശംസ്യ ഗർഭാഃ | വൈകുന്നേരം വന്നിരിക്കുന്ന വഴിപോക്കന്റെ മാഹാത്മ്യത്തെ ഗർഭീകരിച്ചിരിക്കുന്ന |
| ഗിരഃ ജയന്തി | വാക്കുകൾ ഉൽക്കർഷേണ വർത്തിക്കുന്നു. |

സാരം— അല്ലയോ ഭ്രാതാവേ! കൃഷ്ണസർപ്പങ്ങൾക്കു ഇരിപ്പിടമായ ഭാണ്ഡീരമെന്ന വടവൃക്ഷത്തിന്റെ ചുവട്ടിൽ ഇരുന്നു എന്തിനാണ് അങ്ങ് വിശ്രമിക്കുന്നതു സകല ക്ഷീണത്തെയും തീർത്തു പരമാനന്ദത്തെ ഉണ്ടാക്കുന്ന നന്ദഗോപരുടെ ഗൃഹം ഇതാ ഇവിടെനിന്നു കാണുമാറാണല്ലോ അവിടെക്കു പോകുക എന്നിങ്ങിനെ രാധയുടെ വാക്കു കേട്ടു ആ വഴി പോക്കൻ നന്ദഗോപരുടെ ഗൃഹത്തിൽ ചെന്നു രാധ പറഞ്ഞ വാക്കുകൾ നന്ദഗോപരുടെ അടുക്കൽ പറയുമ്പോൾ ശ്രീകൃഷ്ണൻ അതിനെ മറച്ചുവെച്ചു വൈകുന്നേരം വന്നിരിക്കുന്ന അതിഥിയുടെ മാഹാത്മ്യത്തെ പ്രതിപാദിക്കുന്ന വാക്കുകൾ സർവ്വോൽകർഷേണ വർത്തിക്കുന്നു.

കൃഷ്ണയോഗിമവനേ=എന്ന പദത്തിനു മറ്റൊരർത്ഥം=ശ്രീകൃഷ്ണനാകുന്ന യോഗി(വിഷയാനന്ദി)യുടെ ഇരിപ്പിടമായ

ശ്രീജയദേവകൃതൌ അഷ്ടപദീകാവ്യേ

ഷഷ്ഠസർഗ്ഗഃ സമാപ്തഃ



നാഗരനാരായണോനാമ

സപ്തമഃ സർഗ്ഗഃ

---

മൂലം.

കവി, ആ സമയത്തെ ചന്ദ്രോദയത്തെ വർണ്ണിക്കുന്നു

അത്രാന്തരേ ച കുലടാകുലവർത്മഘാത-
സഞ്ജാതപാതക ഇവ സ്ഫുടലാഞ്ഛനശ്രീഃ
വൃന്ദാവനാന്തരമദീപയദംശുജാലൈ-
ർദ്ദിക്സുന്ദരീവദനചന്ദനബിന്ദുരിന്ദുഃ

| | |
|---|---|
| അത്ര അന്തരേ | ഈ അവസരത്തിൽ |
| കുലടാകുലവർത്മഘാത | വ്യഭിചാരിണീകൂട്ടത്തിന്ന് വഴിക്ക ത |
| സഞ്ജാതപാതകഃ ഇവ | ടസ്ഥം ചെയ്യുന്നതുകൊണ്ടുണ്ടായ പാ പമോ എന്നു തോന്നുംവണ്ണം |
| സ്ഫുടലാഞ്ഛനശ്രീഃ | സ്പഷ്ടമായ കളങ്കത്തിന്റെ ശോഭയോടു കൂടിയും |
| ദിക്സുന്ദരീവദനചന്ദന ബിന്ദുഃ ച | (കിഴക്കേ) ദിക്കാകുന്ന സുന്ദരിയുടെ മുഖ ത്തിന്ന ചന്ദനപ്പൊട്ടായും ഇരിക്കുന്ന |
| ഇന്ദുഃ | ചന്ദ്രൻ |
| അംശുജാലൈഃ | രശ്മിക്കൂട്ടങ്ങളെക്കൊണ്ട് |
| വൃന്ദാവനാന്തരം | വൃന്ദാവനത്തിന്റെ അന്തർഭാഗം |
| അദീപയത് | പ്രകാശിപ്പിച്ചു |

സാരം. നിലാവുകൊണ്ട് വ്യഭിചാരിണികളായ സ്ത്രീകൾക്ക് സങ്കേതഗൃഹത്തിലേക്കു പോകുവാൻ വയ്യാതാക്കുന്നതിനാലുണ്ടായ പാപമോ എന്നുതോന്നുമാറ് പ്രകാശിക്കുന്ന കളങ്കത്തോടു കൂടിയും ദിക്സുന്ദരിയുടെ നെറ്റിയിലെ ചന്ദനപ്പൊട്ടായും ഇരിക്കുന്ന പൂർണ്ണചന്ദ്രൻ ഈ സമയത്ത് തന്റെ കിരണങ്ങളെക്കൊണ്ട് വൃന്ദാവനാന്തർഭാഗത്തെ പ്രകാശിപ്പിച്ചു.

രാധ ചന്ദ്രോദയസമയത്ത് വിരഹതാപത്താൽ വല്ലാതെ വ്യസനിക്കുന്നു.

മൂലം.

പ്രസരതി ശശധരബിംബേ
വിഹിതവിളംബേ ച മാധവേ വിധുരാ

വിരചിത വിവിധവിലാപം
സാ പരിതാപം ചകാരോച്ചൈഃ

| | |
|---|---|
| ശശധരബിംബേ | ചന്ദ്രബിംബം |
| പ്രസരതി | ഉദിച്ചു പൊങ്ങുമ്പോഴും |
| മാധവേ | ശ്രീകൃഷ്ണൻ |
| വിഹിതവിളംബേ ച | (ചെല്ലുവാൻ) താമസിച്ചപ്പോഴും |
| സാ വിധുരാ | ആ രാധാ ദുഃഖിതയായിട്ടു |
| ഉച്ചൈഃ | ഏറ്റവും |
| വിരചിതവിവിധവിലാപം | അനവധി അവലാതി പറഞ്ഞുകൊണ്ട് |
| പരിതാപം ചകാര | ദുഃഖിച്ചു |

സാരം... (കാമോദ്ദീപകമായ) ചന്ദ്രബിംബം ഉദിച്ചുപൊങ്ങിവരുമ്പോഴും ശ്രീകൃഷ്ണൻ ചെല്ലുവാൻ താമസിച്ചപ്പോഴും രാധാ വല്ലാതെ ദുഃഖിച്ചു ഏറ്റവും അനവധി അവലാതി പറഞ്ഞുകരഞ്ഞു.

രാധാദേവിയുടെ ആ വിവിധവിലാപത്തെ കവി, ഈ ഗാനംകൊണ്ടു പറയുന്നു.

മൂലം.

അഷ്ടപദി (൧൪)

ആഹരിരാഗം ചമ്പതാളം

കഥിതസമയേപി ഹരിരഹഹ ന യയൗ വനം
മമ വിഫലമിദമമലരൂപമപി യൗവനം (൧)
യാമി ഹേ കമിഹ ശരണം സഖീജനവചനവഞ്ചിതാ
യദനുഗമനായ നിശി ഗഹനമപി ശീലിതം
തേന മമ ഹൃദയമിദമസമശരകീലിതം (൨)
(യാമിഹേ)
മമ മരണമേവ വരമതിവിതഥകേതനാ
കിമിതി വിഷഹാമി വിരഹാനലമചേതനാ (൩)
(യാമിഹേ)

| | |
|---|---|
| ഇദം യൌവനം അപി | ഈ യൌവനവും |
| വിഫലം | നിഷ്ഫലമായി |
| യദനുഗമനായ | യാതൊരു ശ്രീകൃഷ്ണനെ അനുസരിക്കാനാ |
| | യി |
| നിശി ഗഹനം അപി | രാത്രിയിൽ നടത്തവും |
| ശീലിതം | ശീലിക്കപ്പെട്ടുവോ |
| തേന | അദ്ദേഹം നിമിത്തം |
| മമ ഇദം ഹൃദയം | എന്റെ ഈ ഹൃദയം |
| അനംഗശരകീലിതം | കാമദേവനാൽ ശരം കൊണ്ടു തുളക്ക |
| | പ്പെട്ടു |
| മമ മരണം ഏവ വരം | എനിക്കു മരിക്കുക തന്നെ നല്ലതും |
| അതിവിതഥകേതനാ | ഏറ്റവും നിഷ്പ്രയോജനമായ ദേഹത്തോ |
| | ടു കൂടിയവളും |
| അചേതനാ അഹം | ജീവനില്ലാത്തവളും ആയ ഞാൻ |
| ഇതി വിരഹാനലം | ഇപ്രകാരമിരിക്കുന്ന വിയോഗാഗ്നിയെ |
| കിം വിഷഹാമി | സഹിക്കുമോ |
| അഹഹ | കഷ്ടം കഷ്ടം |
| അഹം | ഞാൻ |
| ഹരി വിരഹ ദഹന വ | ശ്രീകൃഷ്ണന്റെ വിയോഗാഗ്നിയെ വഹി |
| ഹനേന | ക്കുന്നതു കൊണ്ടു |
| വലയാദിമണിഭൂഷണം | വളമുതലായ രത്നമയമായ ആഭരണവും |
| ബഹുദൂഷണം | വളരെ ഉപദ്രവകരമായി |
| കലയതി | വിചാരിക്കുന്നു |
| അഹഹ മധുരമധു | കഷ്ടം കഷ്ടം മനോഹരമായ വസന്ത |
| യാമിനീ | രാത്രി |
| മാം വിധുരയതി | എന്നെ ദുഃഖിപ്പിക്കുന്നു |

| | |
|---|---|
| കാചി കൃതസുകൃതകാമിനീ | ഒരു പുണ്യവതിയായ സ്ത്രീ |
| ഹരിം ആരാധയതി | ശ്രീകൃഷ്ണനെ ആരാധിക്കുന്നു |
| അതിവിഷമശീലയാ | അതികഠിനസ്വഭാവമായ |
| അനംഗശരലീലയാ | കാമദേവന്റെ ബാണങ്ങളുടെ വിലാസം നിമിത്തം |
| സ്രക് അപി | മാലയും |
| കുസുമസുകുമാരതനും | പുഷ്പംപോലെ മാർദ്ദവമുള്ള ശരീരത്തോടു കൂടിയ |
| മാം ഹൃദി ഹന്തി | എന്നെ മനസ്സിൽ ഉപദ്രവിക്കുന്നു |
| അഹം ഇഹ | ഞാൻ ഇവിടെ |
| നഗണിതവനവേതസാ | കാട് ആറ്റുവഞ്ചി ഇതുകളെ കണക്കാക്കാതെ |
| നിവസാമി | താമസിക്കുന്നു |
| മധുസൂദനഃ മാം | ശ്രീകൃഷ്ണൻ എന്നെ |
| ചേതസാ അപി ന സ്മരതി | മനസ്സുകൊണ്ടും സ്മരിക്കുന്നില്ല |
| യുവതിഃ ഇവ | യൌവനയുക്തയായ ഒരു സ്ത്രീരത്നംപോലെ |
| കോമളകലാവതീ | മൃദുവായും കാമവിദ്യയോടു കൂടിയും ഇരിക്കുന്ന |
| ഹരിചരണശരണജയദേവകവിഭാരതീ | ശ്രീകൃഷ്ണന്റെ ചരണം തന്നെ ശരണമായ ശ്രീജയദേവകവിയുടെ വാക്ക് |
| ഹൃദി വസതു | മനസ്സിൽ ഇരിക്കട്ടെ |

---

* ഭാരതീ ശബ്ദത്തിനു വിശേഷണമായി സ്വീകരിക്കുമ്പോൾ കലാ ശബ്ദത്തിനു താളമെന്നും അർത്ഥമുണ്ടു.

സാരം. അല്ലയോ ഈശ്വര! ബാല്യംമുതല്ക്ക് ഇതേവരെ പ്രാണപ്രിയയായിരുന്ന എന്റെ സഖിയുംകൂടി കൃഷ്ണനെ ഞാനിങ്ങോട്ടു കൊണ്ടുവരാം എന്ന് പറഞ്ഞു എന്നെ ചതിച്ചുപോയിരിക്കുന്നു. എനിക്കിനി ഈ കാട്ടിൽ ആരാണ് ശരണം? ആശ്രിതവത്സലനായ ശ്രീകൃഷ്ണനെ ശരണം പ്രാപിക്കാമെങ്കിൽ അദ്ദേഹവും നിശ്ചയിച്ച സമയത്തെങ്കിലും ഇങ്ങോട്ടു വന്നില്ലല്ലോ. കഷ്ടം! കഷ്ടം! അതിവിശേഷമായ സൌന്ദര്യത്തോടു കൂടിയ എന്റെ ഈ യൌവനവും നിഷ്ഫലമായിപ്പോയല്ലോ! കേവലം അബലയായ ഞാൻ ശ്രീകൃഷ്ണനെ അനുസരിച്ചിരിക്കാമെന്ന് വിചാരിച്ചിട്ടാണ് രാത്രിയിൽ തന്നെ ഈ കാട്ടിൽ നടന്ന് വലഞ്ഞു. എന്നാലിപ്പോൾ അദ്ദേഹം നിമിത്തം തന്നെ എന്റെ മനസ്സ് കാമശരസന്തപ്തമായിരിക്കുന്നു. ശ്രീകൃഷ്ണനോടുകൂടി രമിക്കാഞ്ഞാൽ എന്റെ ദേഹം നിഷ്ഫലം തന്നെ. ഈ ജീവനില്ലാത്ത ഞാൻ ഇത്രയും കഠിനമായ വിരഹദുഃഖത്തെ എങ്ങിനെ സഹിക്കും? ഇതു സഹിച്ചിരിക്കുന്നതിനേക്കാൾ മരിക്കയാണ് നല്ലത്. കഷ്ടം കഷ്ടം! മനോഹരങ്ങളായ കടകാദ്യാഭരണങ്ങളും ശ്രീകൃഷ്ണന്റെ വിരഹദുഃഖത്താൽ എനിക്ക് വലുതായ ഉപദ്രവകരങ്ങളായി തോന്നുന്നു. എന്നു മാത്രമല്ല മനസ്സിനെ രഞ്ജിപ്പിക്കുന്ന ഈ വസന്തരാത്രിയും എന്നെ വല്ലാതെ ദുഃഖിപ്പിക്കുന്നു. നിർഭാഗ്യവതിയായ ഞാൻ ഇതേവരെ ശ്രീകൃഷ്ണനോടു കൂടി രമിക്കണമെന്ന് വിചാരിച്ചു പ്രയത്നിച്ചു. ഇപ്പോൾ ഏതോ ഭാഗ്യശാലിനിയായ യുവതി അദ്ദേഹത്തോടൊരുമിച്ചു രമിക്കുന്നു. പൂവ്വ് പോലെ മൃദുവായ ശരീരത്തോടു കൂടിയ എന്റെ മനസ്സിനെ അതിദുസ്സഹമായ കാമബാണോപദ്രവം നിമിത്തം പുഷ്പമാലയും വല്ലാതെ വേദനിപ്പിക്കുന്നു. ഞാനോ ഇതു കാട്ടാണെന്നും മറ്റും വിചാരിക്കാതെ ശ്രീകൃഷ്ണനെയോർത്തു തന്നെ ഇവിടെത്താമസിക്കുന്നു. അദ്ദേഹമോ എന്നെ മനസ്സിലോർക്കപോലും ചെയ്യുന്നില്ല. ശ്രീകൃഷ്ണന്റെ ചരണമേവ ശരണമായ ശ്രീജയദേവകവിയാൽ രചിക്കപ്പെട്ടതും യുവതിയെപ്പോലെ കോമളമായും കാമവിദ്യയോടുകൂടിയും ഇരിക്കുന്ന ഈ ഗാനം ഭഗവൽഭക്തന്മാരുടെ മനസ്സിൽ വിലസട്ടെ—

ശ്രീകൃഷ്ണൻ വരാതിരിപ്പാനുള്ള കാരണത്തെ രാധ പലേ പ്രകാരത്തിലും ഊഹിക്കുന്നു.

മൂലം.

തൽ കിം കാമപി കാമിനീമഭിസൃതഃ കിംവാ കലാകേളിഭിഃ
ബദ്ധോ ബന്ധുഭിരന്ധകാരിണി വനോപാന്തേ കിമുദ്ഭ്രാമ്യതി
കാന്തഃ ക്ലാന്തമനാ മനാഗപി പഥി പ്രസ്ഥാതു മേവാക്ഷമഃ
സങ്കേതീകൃതമഞ്ജുവഞ്ജുലലതാകുഞ്ജേപി യന്നാഗതഃ.

| | |
|---|---|
| കാന്തഃ | ഭർത്താവ് (കൃഷ്ണൻ) |
| യൽ സങ്കേതീകൃതമഞ്ജു | യാതൊന്നുകൊണ്ട്, നിശ്ചയിച്ചിരിക്കു |
| വഞ്ജുലലതാകുഞ്ജേ | ന്ന മനോഹരമായ ആററുവഞ്ചിവള്ളി |
| അപി | ക്കുടിലിലും |
| ന ആഗതഃ | വന്നില്ല |
| തൽ കാമപി കാമിനീം | അതു ഒരു സുന്ദരിയുടെ |
| അഭിസൃതഃ കിം | മുമ്പിൽപ്പെട്ടിട്ടോ |
| ബന്ധുഭിഃ കലാകേളിഭിഃ | സഖികളുടെ വിലാസക്രീഡകളെക്കൊണ്ട് |
| ബദ്ധഃ കിം വാ | കെട്ടപ്പെട്ടിട്ടോ |
| അന്ധകാരിണി | ഇരുട്ടോടു കൂടിയ |
| വനോപാന്തേ | കാട്ടിനുള്ളിൽ |
| ഭ്രാമ്യതി കിം | ചുററിത്തിരിഞ്ഞിട്ടോ |
| ക്ലാന്തമനാഃ | ഖിന്നമാനസനായിട്ടു |
| പഥി പ്രസ്ഥാതും | വഴിയിൽ പുറപ്പെടാനായുള്ളതു |
| മനാക് അപി | അല്പമെങ്കിലും |
| അക്ഷമഃ ഏവ | ശക്തിയില്ലാത്തവനായിട്ട് തന്നെയോ. |

സാരം. എന്റെ പ്രാണപ്രിയനായ ശ്രീകൃഷ്ണൻ സുന്ദരിയായ ഒരു നാരിയുടെ മുമ്പിൽപ്പെട്ടിട്ടോ അതോ സഖികളുടെ വിലാസ

ക്രീഡകളിൽ അകപ്പെട്ടിട്ടോ ഇരുട്ടുള്ളകാട്ടിൽ വഴിയറിയാതെ ചുറ്റിത്തിരിഞ്ഞിട്ടോ അതോ എന്റെ വിരഹത്താലുള്ള മനോവേദനയാൽ വലഞ്ഞ് വഴി നടക്കാനൊട്ടും വയ്യാഞ്ഞിട്ടോ തീർച്ചയായി വരാമെന്നു നിശ്ചയിച്ച ഈ മനോഹരമായ ലതാഗൃഹത്തിൽ വരാഞ്ഞത്?

മൂലം-

അഥാഗതാം മാധവമന്തരേണ
സഖീമിയം വീക്ഷ്യ വിഷാദമൂകാം
വിശങ്കമാനാ രമിതം കയാപി
ജനാർദ്ദനം ദൃഷ്ടവദേതദാഹ.

| | |
|---|---|
| അഥ ഇയം | അനന്തരം ഇവൾ (രാധ) |
| മാധവം അന്തരേണ | ശ്രീകൃഷ്ണനോടു കൂടാതെ |
| വിഷാദമൂകാം | ദുഃഖംകൊണ്ടു മിണ്ടാതെ |
| ആഗതാം | വരുന്ന |
| സഖീം വീക്ഷ്യ | സഖിയെ കണ്ടിട്ട് |
| ജനാർദ്ദനം | ശ്രീകൃഷ്ണനെ |
| കയാ അപി | ഏതോ ഒരു സ്ത്രീയാൽ |
| രമിതം | രമിക്കപ്പെട്ടവനായി |
| വിശങ്കമാനാ | ശങ്കിച്ചുംകൊണ്ട് |
| ദൃഷ്ടവത് ഏതത് ആഹ | കണ്ടതു പോലെ ഇതിനെ പറയുന്നു. |

സാരം. അനന്തരം രാധ, കൃഷ്ണനെകൊണ്ടു വരുവാനായി പോയ തന്റെ സഖി കൃഷ്ണനോടു കൂടാതെ ദുഃഖിച്ചു മിണ്ടാതെ മടങ്ങിവരുന്നതു കണ്ടിട്ട് ഇപ്പോൾ ഏതോ നായിക ശ്രീകൃഷ്ണനോടു കൂടി രമിക്കുന്നുണ്ടെന്ന് ശങ്കിച്ചു കണ്ടനുഭവംപോലെ ഇതാ പറഞ്ഞു തുടങ്ങുന്നു.

മൂലം

അഷ്ടപദീ (൧൪)

കേദാരബന്ധുരാഗം അടതാളം

സ്മരസമരോചിതവിരചിതവേഷാ

| | |
|---|---|
| കാ അപി യുവതിഃ മധുരിപുണാ | ഒരു യൌവനയുക്തയായ സ്ത്രീ ശ്രീകൃഷ്ണനോട് കൂടെ |
| ഗലിതകുസുമദരവിലുളിതകേശാ | പൂവ് വീണുപോയതും അല്പം അഴിഞ്ഞിരിക്കുന്നതും ആയ തലമുടിയോടും |
| ഹരിപരിരംഭണചലിതവികാരാ | ശ്രീകൃഷ്ണന്റെ ആലിംഗനം കൊണ്ടു ഇളകി പുറപ്പെട്ടിരിക്കുന്ന രോമാഞ്ചാദി കാമവികാരങ്ങളോടും |
| കുചകലശോപരി തരളിതഹാരാ | കുചകലശങ്ങളുടെ (സ്തനതടങ്ങളുടെ)മുകളിൽ ഇളകുന്ന മുത്തുമാലകളോടും |
| വിചലദലകലളിതാനനചന്ദ്രാ | ഇളകുന്ന കുറുനിരകളെക്കൊണ്ട് മനോഹരമായ മുഖചന്ദ്രനോടും |
| തദധരപാനരഭസകൃതതന്ദ്രാ | അദ്ദേഹത്തിന്റെ അധരപാനത്താലുണ്ടായ സന്തോഷംകൊണ്ട് ചെയ്യപ്പെട്ട ആലസ്യ (മയക്ക)ത്തോടും |
| ചഞ്ചലകുണ്ഡലലളിതകപോലാ | ഇളകുന്ന കുണ്ഡലങ്ങളെക്കൊണ്ട് (കുണ്ഡലങ്ങളുടെ പ്രതിബിംബങ്ങളെക്കൊണ്ട്) മനോഹരങ്ങളായ കവിൾത്തടങ്ങളോടും |
| മുഖരിതരശനാജഘനഗതിലോലാ | ശബ്ദിക്കുന്ന അരഞ്ഞാണോടു കൂടിയ ജഘനപ്രദേശത്തിന്റെ ഗതികൊണ്ട് ഇളക്കത്തോടും |
| ദയിതവിലോകിതലജ്ജിതഹസിതാ | ഭർത്താവാകുന്ന ശ്രീകൃഷ്ണന്റെ നോട്ടം കൊണ്ട് ലജ്ജയോടും പുഞ്ചിരിയോടും |
| ബഹുവിധകൂജിതരതിരസരസിതാ | അനേകപ്രകാരങ്ങളായ (രതിക്രീഡാസമയത്തുണ്ടാകുന്ന) ശബ്ദങ്ങളോടും രതിക്രീഡാരസത്താലുണ്ടാവുന്ന സന്തോഷത്തോടും (സീൽക്കാരാദി ശബ്ദത്തോടും) |

| | |
|---|---|
| വിപുലപുളകപൃഥുവേപഥുഭംഗാ | സൎവ്വാംഗം വ്യാപിച്ചിരിക്കുന്ന രോമാഞ്ചങ്ങളോടെയും വലുതായിരിക്കുന്ന വിറയുടെയും പരമ്പരയോടും (ക്രീതകൾ മീതെയുള്ളവരോടും) |
| ശ്വസിതനിമീലിതവികസദനംഗാ | സുരതായാസംകൊണ്ടു ശ്വാസം വിടുക കണ്ണടയുക ഇതുകൾക്ക് ശേഷം പ്രകാശിക്കുന്ന കാമനോടും |
| ശ്രമജലകണഭരസുഭഗശരീരാ | വിയൎപ്പു വെള്ളത്തുള്ളികളുടെ ഭാരംകൊണ്ടു മനോഹരമായ ശരീരത്തോടും |
| രതിരണധീരാ | സുരതയുദ്ധത്തിൽ ധൈൎയ്യത്തോടും കൂടിയവളായിട്ട് |
| ഉരസി പരിപതിതാ | മാറിൽ ശയിച്ച |
| വിലസതി | രമിക്കുന്നു |
| ശ്രീജയദേവഭണിത ഹരിരമിതം | ശ്രീജയദേവനാൽ വൎണ്ണിക്കപ്പെട്ട ശ്രീകൃഷ്ണലീലാ |
| കലികലുഷം | കലിയാലുണ്ടാവുന്ന പാപത്തെ |
| പരിശമിതം ജനയതു | ശമിപ്പിക്കട്ടെ |

സാരം. സൌന്ദൎയ്യ സൌഭാഗ്യാദി സൽഗുണങ്ങളോടു കൂടിയ യൌവനയുക്തയായ ഒരു ഗോപസ്ത്രീ രതിക്രീഡക്കുചിതമായ വേഷം ധരിച്ച ശ്രീകൃഷ്ണനോടു കൂടെ തലയിൽ ചൂടിയ പുവ്വുകൊഴിഞ്ഞും അല്പം തലമുടിയഴിഞ്ഞും അദ്ദേഹത്തിന്റെ ആലിംഗനം കൊണ്ട് രോമാഞ്ചാദികളായ വികാരങ്ങളുണ്ടായിട്ടും സ്തനകുംഭങ്ങളിൽ മുത്തുമാലകൾ കിടന്നാടിയും ഇളകുന്ന കുറുനിരകളെക്കൊണ്ട് മനോഹരമായ മുഖത്തോടുകൂടിയും അദ്ദേഹത്തിന്റെ അധരപാനരസംകൊണ്ട് മയങ്ങിയും ഇളകുന്ന കൎണ്ണാഭരണങ്ങളെക്കൊണ്ട് മനോഹരമായ മുഖത്തോടു കൂടിയും അരഞ്ഞാൺ ശബ്ദിച്ചുകൊണ്ടിരിക്കുന്ന ജഘനത്തിന്റെ ഗതാഗതം കൊണ്ട് ഇളകിയും ശ്രീകൃഷ്ണ

ന്റെ കടാക്ഷത്താൽ ലജ്ജിച്ചും പതുക്കെ ചിരിച്ചും രതിസാരമവെ സമയത്ത് അനേകവിധം സീൽകാരാദിശബ്ദങ്ങൾ പുറപ്പെടുവിച്ചും രസിച്ചും തന്നിമിത്തം ദേഹമാസകലം രോമാഞ്ചവും വിറയും മീതെക്കുമീതെയുണ്ടായിട്ടും സുരതായാസം കൊണ്ടു ശ്വാസം വിട്ടുക സുരതാനന്ദരസമവത്താൽ കണ്ണടയുക ഇതിന്നു ശേഷം പിന്നെയും കാമവികാരങ്ങൾ മനസ്സിലുദിച്ചും രതിക്രീഡാസമാധാനം കൊണ്ടുണ്ടായ വിയർപ്പുതുള്ളികളാൽ മനോഹരമായ ശരീരത്തോടു കൂടിയും രതിക്രീഡയിൽ അതിസമർത്ഥയായും സുരതാവസാനമുണ്ടാവുന്ന സുഖാനുഭവത്തോടെ അദ്ദേഹത്തിന്റെ ഉരസ്സിൽ ശയിച്ചും ഇതാ രമിക്കുന്നു.

ശ്രീജയദേവരാൽ വർണ്ണിക്കപ്പെട്ട ഈ ശ്രീകൃഷ്ണലീല പാടുന്നവരുടെയും കേൾക്കുന്നവരുടെയും മറ്റും കലികല്മഷത്തെ നശിപ്പിക്കട്ടെ.

മൂലം.

വിരഹപാണ്ഡു മുരാരിമുഖാംബുജ
ദ്യുതി രയം തിരയന്നപി വേദനാം
വിധുര തീവ തനോതി മനോഭുവഃ
സുഹൃ ദയേ ഹൃദയേ മദനവ്യഥാം

| | |
|---|---|
| അയേ സഖി | അല്ലയോ സഖി |
| വിരഹപാണ്ഡുമുരാരി മുഖാംബുജദ്യുതിഃ | (എന്റെ) വിരഹംകൊണ്ട് വിളർത്ത, ശ്രീകൃഷ്ണന്റെ മുഖാരവിന്ദത്തിന്റെ ശോഭപോലെയിരിക്കുന്ന ശോഭയോടു കൂടിയും |
| മനോഭുവഃ സുഹൃത് | കാമദേവന്റെ ബന്ധുവായും ഇരിക്കുന്ന |
| അയം വിധുഃ | ഈ ചന്ദ്രൻ |
| വേദനാം തിരയൻ അപി | വിരഹദുഃഖത്തെ മറക്കുന്നുണ്ടെങ്കിലും |
| (മമ) ഹൃദയേ | (എന്റെ) മനസ്സിൽ |
| മദനവ്യഥാ | കാമവേദനയെ |

അതീവ തനോതി ഏറ്റവും വർദ്ധിപ്പിക്കുന്നു

സാരം.- അല്ലയോ സഖീ! എന്റെ വിയോഗത്താൽ വിളർത്തിരിക്കുന്ന ശ്രീകൃഷ്ണന്റെ മുഖാരവിന്ദം പോലെ ശോഭിക്കുന്ന ഈ ചന്ദ്രനെ കാണുന്നതു കൊണ്ടു എനിക്കു് വിരഹദുഃഖത്തിന്നു കുറെ കുറവുണ്ടെങ്കിലും കാമന്റെ ബന്ധുവാകയാൽ ഈ ചന്ദ്രൻ തന്നെ എന്റെ മനസ്സിൽ കാമവ്യഥയെ വല്ലാതെ വർദ്ധിപ്പിക്കുന്നു.

മൂലം

അഷ്ടപദീ (൧൫)

മുഖാരിരാഗം അടതാളം

സമുദിതമദനേ രമണീവദനേ ചുംബനവലിതാധരേ
മൃഗമദതിലകം ലിഖതി സപുളകം മൃഗമിവ രജനികരേ (൧)

രമതേ യമുനാപുളിനവനേ വിജയീ മുരാരി രധുനാ

ഘനചയരുചിരേ രചയതി ചികുരേ തരളിതതരുണാനനേ
കുരവകകുസുമം ചപലാസുഷമം രതിപതിമൃഗകാനനേ (൨)
(രമതേ)

ഘടയതി സുഘനേ കുചയുഗഗഗനേ മൃഗമദരുചിരൂഷിതേ
മണിസരമമലം താരകപടലം നഖപദശശിഭൂഷിതേ (൩)
(രമതേ)

ജിതബിസശകലേ മൃദുഭുജയുഗളേ കരതലനളിനീദളേ
മരതകവലയം മധുകരനിചയം വിതരതി ഹിമശീതളേ (൪)
(രമതേ)

രതിഗൃഹജഘനേ വിപുലാപഘനേ മനസിജകനകാസനേ
മണിമയരശനം തോരണഹസനം വികിരതി കൃതവാസനേ (൫)
(രമതേ)

ചരണകിസലയേ കമലാനിലയേ നഖമണിഗണപൂജിതേ

| | |
|---|---|
| പദ്യ | ഏഴാം സർഗ്ഗം |
| ചികുരേ | തലമുടിയിൽ |
| ചപലാസുഷമം | ഇടിമിന്നലിന്റെ ശോഭപോലെ വല്യതായ ശോഭയോടു കൂടിയ |
| കുരബകകുസുമം | ചെങ്കുറിഞ്ഞിപ്പൂവ് |
| രചയതി | ചൂടിക്കുകയും |
| സുഘനേ | ഏറ്റവും ഇടതിങ്ങിയതും |
| മൃഗമദരുചിരൂഷിതേ | കസ്തൂരിയുടെ കാന്തിയാൽ വ്യാപിക്കപ്പെട്ടതും, |
| നഖപദശശിഭൂഷിതേ | നഖത്തിന്റെ പാടാകുന്ന ചന്ദ്രനാൽ അലങ്കരിക്കപ്പെട്ടതും ആയ |
| കുചയുഗഗഗനേ | സ്തനയുഗമാകുന്ന ആകാശത്തിൽ |
| അമലം മണിസരം | നിർമ്മലമായ (ശോഭിക്കുന്ന) മുത്തുമാലയാകുന്ന |
| താരകപടലം | നക്ഷത്രങ്ങളുടെ മാലയെ (കൂട്ടത്തെ) |
| ഘടയതി | ചാർത്തുകയും |
| ജിതബിസശകലേ | ജയിക്കപ്പെട്ട താമരവളയത്തിന്റെ കഷ്ണത്തോടുകൂടിയതും (താമരവളയത്തിന്റെ കഷ്ണത്തെക്കാൾ മൃദുവായതും) |
| കരതലനളിനീദളേ | താമരപ്പൂവിന്റെ ഇതളുപോലെയിരിക്കുന്ന ഉള്ളനടിയോടുകൂടിയതും |
| ഹിമശീതളേ | മഞ്ഞുപോലെ തണുത്തതും ആയ |
| മൃദുഭുജയുഗളേ | മനോഹരമായ രണ്ടു കൈകളിൽ |
| മരതകവലയം | മരതകരത്നമയമായ വളയാകുന്ന |
| മധുകരനിചയം | വണ്ടിൻകൂട്ടത്തെ |
| വിതരതി | കൊടുക്കുകയും (ഇടീക്കുകയും) |
| മനസിജകനകാസനേ | കാമദേവന്റെ സ്വർണ്ണമയമായ സിംഹാസനമായും |

| | |
|---|---|
| വിപുലാപഘനേ | വിസ്താരമായ അവയവത്തോടുകൂടിയും |
| കൃതവാസനേ | ഗന്ധദ്രവ്യങ്ങളെക്കൊണ്ടു വാസനിപ്പിച്ചതായും |
| രതിഗൃഹജഘനേ | ശൃംഗാരരസത്തിന്നു ഇരിപ്പിടമായും ഇരിക്കുന്ന ജഘനത്തിൽ |
| തോരണഹസനം | മംഗളമാലയെ പരിഹസിക്കുന്ന (മംഗളമാലയെക്കാൾ വിശേഷമായ) |
| മണിമയരശനം | രത്നമയമായ അരഞ്ഞാൺ |
| വികിരതി | വെക്കുകയും (കെട്ടുവാൻ ശ്രമിക്കുകയും) |
| കമലാനിലയേ | ശ്രീക്കിരിപ്പിടമായും |
| നഖമണിഗണപൂജിതേ | നഖങ്ങളാകുന്ന രത്നസമൂഹത്താൽ അലങ്കരിക്കപ്പെട്ടതായും |
| ഹൃദിയോജിതേ | ഹൃദയത്തിൽ (മാറിൽ) യോജിപ്പിക്കപ്പെട്ടതായും ഇരിക്കുന്ന |
| ചരണകിസലയേ | തളിരോടു തുല്യമായ കാലിൽ |
| ബഹിരപവരണം | മറവുകൂടാതിരിക്കുന്ന (പുറംഭാഗത്തും) |
| യാവകഭരണം ജനയതി | ചെമ്പിനിച്ചാർ തേക്കുകയും ചെയ്യുന്നു. |
| ഹേ സഖി! (ത്വം) വദ | അല്ലയോ സഖി! നീ പറയു |
| ഖല ഹലധരസോദരേ | ദുഷ്ടനായ ബലരാമാനുജൻ (കൃഷ്ണൻ) |
| കാമപി സുദൃശം | ഒരു സുന്ദരിയെ |
| സുഭൃശം രമയതി | ഏറ്റവും ക്രീഡിപ്പിക്കുമ്പോൾ |
| (അഹം) ഇഹ വിടപോദരേ | ഞാൻ ഈ വള്ളിക്കുടിലിനുള്ളിൽ |
| അഫലം വിരസം | ഫലമില്ലാതെയും രസമില്ലാതെയും |
| ചിരം കിം അവസം | വളരെ സമയം എന്തിനുതാമസിച്ചു |
| രസഭണനേ ഇഹ | ശൃംഗാരരസവർണ്ണനമായ ഈ ഗ്രന്ഥത്തിൽ |

| | |
|---|---|
| കൃതഹരിഗുണനേ | ശ്രീകൃഷ്ണന്റെ മാഹാത്മ്യ വിചാരത്തെ ചെയ്യും |
| മധുരിപുപാദസേവകേ | ശ്രീകൃഷ്ണന്റെ തൃപ്പാദങ്ങളെ സേവിച്ചും സ്ഥിതി ചെയ്യുന്ന |
| കവിനൃപജയദേവകേ | കവിരാജാവായ ജയദേവങ്കൽ |
| കലിയുഗചരിതം | കലിയുഗം നിമിത്തം ചെയ്യപ്പെട്ട |
| ദുരിതം ന വസതു | പാപം ഇരിക്കരുതെ. |

"സമുദിതമദനേ ചുംബനവലിതാധരേ" ഈ രണ്ടു പദങ്ങൾക്ക് സമാസത്തിൽ അല്പം വ്യത്യാസം വരുത്തിയാൽ "രജനീകരേ" എന്ന പദത്തോടു അന്വയം സിദ്ധിക്കും.

"സുഘനേ— മൃഗമദരുചിരൂഷിതേ" ഇതുകൾ ഗഗനശബ്ദത്തിന്റെ വിശേഷണമായാൽ ശോഭന (മനോഹര) മായ മേഘത്തോടുകൂടിയതെന്നും കസ്തൂരിയുടെ കാന്തിപോലെയിരിക്കുന്ന കാന്തിയാൽ വ്യാപിക്കപ്പെട്ടതെന്നും അർത്ഥം സ്വീകരിക്കാം. കൃതവാസനേ= എന്ന പദത്തിന് രതിവാസനയെ ഉണ്ടാക്കുന്നതെന്നും' അഥവാ കാമദേവനാൽ അധിവാസം ചെയ്യപ്പെട്ടതെന്നും മറ്റും അർത്ഥമുണ്ടു.

സാരം. എന്നെ തോല്പിച്ചു ജയം നേടിപ്പോയിരിക്കുന്ന ശ്രീകൃഷ്ണൻ ഇപ്പോൾ കാളിന്ദീനദിയുടെ മണപ്പുറത്തു കാട്ടിൽവെച്ചു അതിസുന്ദരിയായ ഒരു സ്ത്രീയുടെ കാമോദ്ദീപകമായും ചുംബനത്തിന്നായി മുഖത്തോടു മുഖം കാണിച്ചു അകത്തേക്കു വലിക്കുന്ന അധരത്തോടുകൂടിയും ഇരിക്കുന്ന മുഖത്തിൽ ചന്ദ്രബിംബത്തിങ്കലെ കറുപ്പിനെപ്പോലെ മനോഹരമായ കസ്തൂരിപ്പൊട്ടു തൊടീക്കുകയും ആ സമയത്തു അദ്ദേഹത്തിന്നു സന്തോഷത്താൽ രോമാഞ്ചമുണ്ടാവുകയും കമ്പേഴുള്ളുംപോലെ മനോമോഹനമായും യുവാക്കന്മാർ കണ്ടാൽ വെലൊലെ എന്നു പറഞ്ഞു തല കുലുക്കുന്നതും കാമദേവനാകുന്ന മൃഗത്തിന്നു ബന്ധനമായും (കാമോദ്ദീപകമായും) ഇരിക്കുന്ന അവളുടെ തലമുടിയിൽ മിന്നൽപോലെ മഹാകാന്തിയുള്ള കുരവക (ചെക്കരുത്തി)

കസ്തൂരത്തെ ചൂടിക്കുകയും ഏററവും നിറഞ്ഞുതിങ്ങിയതായും (ആകാശവിശേഷണമായാൽ മനോഹരമായ മേഘത്തോടുകൂടിയും) കസ്തൂരികാന്തിയാൽ വ്യാപിക്കപ്പെട്ടതായും (ആകാശത്തോടു അന്വയിക്കമ്പോൾ കസ്തൂരിയുടെ കാന്തിക്കു് തുല്യമായ കാന്തിയാൽ വ്യാപിക്കപ്പെട്ടും) മർദ്ദനാദിസമയത്തു സംഭവിച്ച നഖത്തിന്റെ പാടാകുന്ന ബാലചന്ദ്രനാൽ അലംകൃതമായും ഉയർന്നിരിക്കുന്ന സ്തനയുഗളമാകുന്ന ആകാശത്തിൽ ഏററവും നിർമ്മലമായ മുത്തുമാലയാകുന്ന നക്ഷത്രമാല ചാർത്തുകയും (സ്തനതടത്തിൽ മുത്തുമാല അണിയിക്കുകയും) താമരവളയത്തിന്റെ കണ്ണത്തേക്കാൾ മൃദുവായും ചെന്താമരപ്പൂവിന്റെ ഇതൾപോലെ ശോഭിക്കുന്ന ഉള്ളനടിയോടുകൂടിയും മരതകംപോലെ തണുത്തും ഇരിക്കുന്ന മനോഹരമായ രണ്ടു കൈകളിലും വണ്ടിൻമാലപോലെയിരിക്കുന്ന മരതകരത്നമയമായ വള ഇടീക്കുകയും കാമരാജാവിന്റെ സ്വർണ്ണമയമായ സിംഹാസനമായും സുഗന്ധദ്രവ്യങ്ങളാൽ വാസനിപ്പിച്ചതായും അതിമാംസളമായും ശൃംഗാരരസത്തിന് ഇരിപ്പിടമായും ഇരിക്കുന്ന ജഘനത്തിൽ മംഗല്യമാലയെക്കാൾ മനോഹരമായും രത്നമയമായും ഇരിക്കുന്ന അരഞ്ഞാൾ കെട്ടിക്കാൻ ശ്രമിക്കുകയും ശ്രീക്ക് ഇരിപ്പിടമായും നഖങ്ങളാകുന്ന രത്നങ്ങളാൽ അലംകൃതമായും തളിരുപോലെ ചുവന്നും അതിമൃദുവായും ഇരിക്കുന്ന കാലടി തന്റെ മാറത്തുചേർത്ത് പിടിച്ച അതിലെല്ലായിടത്തും ചെമ്പഞ്ഞിച്ചാർ ധാരാളം തേക്കുകയും ചെയ്യുന്നു. ഇങ്ങിനെ ശ്രീകൃഷ്ണൻ ഓരോരോ അംഗങ്ങളിൽ ആഭരണങ്ങൾ അണിയിച്ചുകൊണ്ട് അവളോടൊന്നിച്ച് ക്രീഡിക്കുന്നു. അല്ലയോ സഖി! നീ പറയു ശ്രേഷ്ഠനായിരിക്കുന്ന ബലരാമാനുജനായ ശ്രീകൃഷ്ണൻ എന്നെ ഉപേക്ഷിച്ചു ഈ വണ്ണം വേറെ ഒരു സുന്ദരിയോടു കൂടി സുഖമായി രമിക്കുമ്പോൾ ഞാനെന്തിനാണ് ഈ വള്ളിക്കുടിലിൽ യാതൊരു രസവും ഫലവും ഇല്ലാതെ ഇത്രവളരെ നേരം ഇരുന്നത്. ശൃംഗാരരസവർണ്ണനമായ ഈ ഗ്രന്ഥത്തിൽ ശ്രീകൃഷ്ണന്റെ മാഹാത്മ്യത്തെ പ്രതിപാദിച്ചും അദ്ദേഹത്തിന്റെ തൃപ്പാദങ്ങളെ സേവിച്ചും സ്ഥിതിചെയ്യുന്ന കവിരാജാവായ ജയദേവന് കലിയുഗം നിമിത്തം ചെയ്യപ്പെടുന്ന പാപം ഉണ്ടാകരുതെ.

### രാധ അസൂയയോടെ സഖിയോട് പറയുന്നു

**മൂലം.**

നായാതഃ സഖി നിർദ്ദയോ യദി ശഠസ്ത്വം ദൂതി കിം ദൂയസേ
സ്വച്ഛന്ദം ബഹുവല്ലഭഃ സ രമതേ കിം തത്ര തേ ദൂഷണം
പശ്യാദ്യ പ്രിയസംഗമായ ദയിതസ്യാകൃഷ്യമാണം ഗുണൈ
രുൽകണ്ഠാർത്തിഭരാദിവ സ്ഫുടദിദം ചേതഃ സ്വയം യാസ്യതി

| | |
|---|---|
| ഹേ സഖി | അല്ലയോ സഖി! |
| നിർദ്ദയഃ ശഠഃ സഃ | ദയയില്ലാത്തവനും ധൂർത്തനും ആയ ശ്രീകൃഷ്ണൻ |
| ന ആയാതഃ യദി | വന്നില്ലെങ്കിൽ |
| ഹേ ദൂതി ത്വം | അല്ലയോ ദൂതി! നീ |
| കിം ദൂയസേ | എന്തിന് ദുഃഖിക്കുന്നു |
| സഃ ബഹുവല്ലഭഃ | അദ്ദേഹം അനേകം സ്ത്രീകളോടുകൂടിയവനായിട്ട് |
| സ്വച്ഛന്ദം | യഥേഷ്ടം |
| രമതേ | ക്രീഡിക്കുന്നു |
| തത്ര തേ കിം ദൂഷണം | അതിങ്കൽ നിനക്കെന്താ ദോഷം |
| ദയിതസ്യ ഗുണൈഃ | ഭർത്താവിന്റെ സൗന്ദര്യാദിഗുണങ്ങളാൽ |
| ആകൃഷ്യമാണം | ആകർഷിക്കപ്പെടുന്നതും |
| ഉൽകണ്ഠാർത്തിഭരാൽ | പ്രേമപീഡകളുടെ ആധിക്യത്താൽ (ഭരത്താൽ) |
| സ്ഫുടൽ ഇവ | പൊളിയുന്നതോ എന്ന് തോന്നുവണ്ണം ഇരിക്കുന്നതും ആയ |
| ചേതഃ ഇദം | മനസ്സ് ഇതാ |
| അദ്യ പ്രിയസംഗമായ | ഇപ്പോൾ പ്രിയനായ ശ്രീകൃഷ്ണന്റെ സംഗമത്തിനായി |

| | |
|---|---|
| സ്വയം | തന്നെത്താൻ |
| യാസ്യതി | പോകും |
| ത്വം പശ്യ | നീ നോക്ക |

സാരം:- അല്ലയോ സഖി! നിൎദ്ദയനായി ധൂൎത്തനായിരിക്കുന്ന ശ്രീകൃഷ്ണൻ ഇങ്ങോട്ടു വരാത്തതിനാൽ നീ എന്തിനാണു ദുഃഖിക്കുന്നതു. അദ്ദേഹം അനേകം ധൂൎത്തമാരോടുകൂടെ യഥേഷ്ടം ക്രീഡിക്കുന്നു. അതുകൊണ്ടു നിന്നെക്കൊണ്ടെന്താ ദൂഷ്യം. പ്രിയനായ ശ്രീകൃഷ്ണന്റെ സൌന്ദൎയ്യാദി ഗുണങ്ങളാൽ ആകൎഷിക്കപ്പെടുന്നതും പ്രേമം പീഡ ഉളക്കിക്കുന്നതുകൊണ്ടു പൊളിയുന്നുവോ എന്നു തോന്നുമാറിരിക്കുന്നതും ആയ എന്റെ മനസ്സു അദ്ദേഹത്തിന്റെ സംഗമത്തിന്നായി ഇപ്പോളിതാ തന്നെത്താൻ പോകും. (എന്റെ പ്രാണൻ ഇപ്പോൾ പോകും.) നീ നോക്കിക്കൊള്ളു രാധാ സഖികളുടെ പരസ്പരസംവാദരൂപമായാൽ

സാരം മറ്റൊരു വിധം.

അല്ലയോ സഖി! നിൎദ്ദയനായി ധൂൎത്തനായിരിക്കുന്ന ശ്രീകൃഷ്ണൻ ഞാൻ വളരെ പ്രാവശ്യം ഉത്സാഹിപ്പിച്ചിട്ടും ഇങ്ങോട്ടു പോന്നില്ല. (രാധാ) അല്ലയോ ദൂതി! എന്നാൽ നീ എന്തിനാണ് ദുഃഖിക്കുന്നതു (അദ്ദേഹം വരാഞ്ഞതാൽ എനിക്കല്ലേ ദണ്ഡം? നിനക്കുനിന്റെ കാൎയ്യം സാധിച്ചുവല്ലൊ) (ദൂതി) അല്ലയോ സഖി! അദ്ദേഹം അനേകം ധൂൎത്തമാരോടുകൂടെ യഥേഷ്ടം ക്രീഡിക്കുന്നു. (രാധാ) ഹേ ദൂതി! അതുകൊണ്ടു നിന്നെക്കൊണ്ടെന്താണു ദൂഷ്യം? അദ്ദേഹത്താലുള്ള സുഖാനുഭവത്തിന്നു നീയും പാത്രമായി ഭവിച്ചില്ലേ? ആ പ്രിയന്റെ സൌന്ദൎയ്യാദി ഗുണങ്ങളാൽ ആകൎഷിക്കപ്പെടുന്നതും അദ്ദേഹത്തോടൊന്നിച്ചു രമിപ്പാനുള്ള മോഹാധിക്യംകൊണ്ടും അതു സാധിക്കാത്തതിനാലുള്ള വ്യസനാധിക്യംകൊണ്ടും തകരുന്നുവോ എന്നു തോന്നുമാറിരിക്കുന്നതും ആയ എന്റെ മനസ്സു അദ്ദേഹത്തിന്റെ സംഗമത്തിന്നായി ഇപ്പോളിതാ തന്നെത്താൻ പോകും. നീ അങ്ങോട്ടും ഇങ്ങോട്ടും നടന്നു വെറുതെ ബുദ്ധിമുട്ടേണ്ട, എന്റെ പ്രാണൻ ഇപ്പോൾ പോകും. നീ അതു കണ്ടു കൊള്ളൂ.

## ഏഴാം സൎഗ്ഗം

മൂലം.

### അഷ്ടപദി (൧൬)

പുന്നാഗരാഗം  അടതാളം

അനിലതരളകുവലയനയനേന
തപതി ന സാ കിസലയശയനേന (൧)
സഖി യാ രമിതാ വനമാലിനാ
വികസിതസരസിജലളിതമുഖേന
സ്ഫുടതി ന സാ മനസിജവിശിഖേന (൨)
(സഖിയാരമിതാ)

അമൃതമധുരമൃദുതരവചനേന
ജ്വലതി ന സാ മലയജപവനേന (൩)
(സഖിയാരമിതാ)

സ്ഥലജലരുഹരുചികരചരണേന
ലുഠതി ന സാ ഹിമകരകിരണേന (൪)
(സഖിയാരമിതാ)

സജലജലദസമുദയരുചിരേണ
ദളതി ന സാ ഹൃദി വിരഹഭരേണ (൫)
(സഖിയാരമിതാ)

കനകനികഷരുചിശുചിവസനേന
ശ്വസിതി ന സാ പരിജനഹസനേന (൬)
(സഖിയാരമിതാ)

സകലഭുവനജനവരതരുണേന
വഹതി ന സാ രുജമതികരുണേന (൭)
(സഖിയാരമിതാ)

ശ്രീജയദേവഭണിതവചനേന
പ്രവിശതു ഹരിരപി ഹൃദയമനേന (൮)
(സഖിയാരമിതാ)

| | |
|---|---|
| ഹേ സഖി! | അല്ലയോ സഖി! |
| അനിലതരളകുവലയനയനേന | കാറ്റുകൊണ്ടു ഇളകുന്ന നീലത്താമരപ്പൂവ്വ്പോലെയിരിക്കുന്ന കണ്ണുകളോട് കൂടിയ |
| വനമാലിനാ | ശ്രീകൃഷ്ണനോട് കൂടെ |
| യാ രമിതാ | യാവളൊരുത്തി രമിച്ചുവോ |
| സാ കിസലയശയനേന | അവൾ തളിരിൽകിടക്കുന്നതുകൊണ്ട് |
| ന തപതി | തപിക്കുന്നില്ല |
| വികസിതസരസിജലളിതമുഖേന | വിടർന്നിരിക്കുന്ന താമരപ്പൂവ്വുപോലെ മനോഹരമായ മുഖത്തോട് കൂടിയ |
| വനമാലിനാ | ശ്രീകൃഷ്ണനോട് കൂടെ |
| യാ രമിതാ | യാവളൊരുത്തി രമിച്ചുവോ |
| സാ മനസിജവിശിഖേന | അവൾ കാമദേവന്റെ ബാണംകൊണ്ടു |
| ന സ്ഫുടതി | ഭേദിക്കുന്നില്ല. |
| അമൃതമധുരമൃദുതരവചനേന | അമൃതിനെക്കാൾ മനോഹരകളായും ഏറ്റവും കോമളകളായും ഇരിക്കുന്ന വാക്കുകളോട് കൂടിയ |
| വനമാലിനാ | ശ്രീകൃഷ്ണനോട് കൂടെ |
| യാ രമിതാ | യാവളൊരുത്തി രമിച്ചുവോ |
| സാ മലയജപവനേന | അവൾ മലയവായുവിനെക്കൊണ്ടു |
| ന ജ്വലതി | ജ്വലിക്കുന്നില്ല (ദഹിക്കുന്നില്ല) |
| സ്ഥലജലരുഹരുചികരചരണേന | നിലത്തുണ്ടായ താമരപ്പൂവ്വുപോലെ മനോഹരങ്ങളായ കാലുകളോട് കൂടിയ |
| വനമാലിനാ | ശ്രീകൃഷ്ണനോട് കൂടെ |
| യാ രമിതാ | യാവളൊരുത്തി രമിച്ചുവോ |
| സാ ഹിമകരകിരണേന | അവൾ ചന്ദ്രരശ്മികൊണ്ടു |
| ന ഗ്ലായതി | കിടന്നുവാടുന്നില്ല |

| | |
|---|---|
| സജലജലദസമുദയരുചി<br>രേണ | കാർമേഘക്കൂട്ടം പോലെ മനോഹരനായ |
| വനമാലിനാ | ശ്രീകൃഷ്ണനോട് കൂടെ |
| യാ രമിതാ | യാവളൊരുത്തി രമിച്ചുവോ |
| സാ വിരഹഭരേണ | അവൾ വിരഹാധിക്യം കൊണ്ട് |
| ഹൃദി ന ദളതി | ഹൃദയത്തിൽ പിളരുന്നില്ല |
| കനകനികഷരുചിശുചി<br>വസനേന | സ്വർണ്ണം ഉരയ്ക്കുന്ന കല്ലിന്റെ കാന്തി പോലെയിരിക്കുന്ന കാന്തിയോടുകൂടിയ തും യാതൊരു കെടില്ലാത്തതും (വിശേഷ മായതും) ആയ വസ്ത്രത്തോട് കൂടിയ |
| വനമാലിനാ യാ രമിതാ | ശ്രീകൃഷ്ണനോട് കൂടെ യാവളൊരുത്തി ര മിച്ചുവോ |
| സാ പരിജനഹസനേന | അവൾ സാമൃഭാഗവും ഉള്ള ആളുകളുടെ പരിഹാസം കൊണ്ട് |
| ന ശ്വസിതി | ദീർഘനിശ്വാസം വിടുന്നില്ല |
| സകല ഭുവനജനവരതരു<br>ണേന | സകലലോകങ്ങളിലുമുള്ള ജനങ്ങളിൽ വെച്ച് ശ്രേഷ്ഠയുവാവായും |
| അതികരുണേന | ഏറ്റവും ദയാലുവായും ഇരിക്കുന്ന |
| വനമാലിനാ | ശ്രീകൃഷ്ണനോട് കൂടെ |
| യാ രമിതാ | യാവളൊരുത്തി രമിച്ചുവോ |
| സാ രുജം ന വഹതി | അവൾ വിരഹവേദനയെ അനുഭവിക്കു ന്നില്ല |
| ശ്രീജയദേവഭണിത വ<br>ചനേന | ശ്രീജയദേവനാൽ വർണ്ണിക്കപ്പെട്ട വച നസ്വരൂപമായ |
| അനേന | ഇതിനാൽ (ഈ ഗാനത്താൽ) |
| ഹരി അപി | ശ്രീകൃഷ്ണനും |
| ഹൃദയം പ്രവിശതു | മനസ്സിൽ പ്രവേശിക്കട്ടെ |

"സ്ഥലജലരുഹരുചികരചരണേ" എന്ന് ഈ പദത്തിന് സ്ഥലകമലത്തിന്റെ കാന്തിപോലെയിരിക്കുന്ന കാന്തിയുള്ള കരചരണങ്ങളോടു= കൈകാല്കളോടു കൂടിയവൻ എന്നൊരർത്ഥവും സ്വീകരിക്കാം.

സാരം. അല്ലയോ സഖി! കാറ്റുകൊണ്ടിളകുന്ന നീലത്താമരപ്പൂവ് പോലെ മനോഹരങ്ങളായ കണ്ണുകളോടുകൂടിയ ശ്രീകൃഷ്ണനോടുരമിച്ചു യാവളൊരുത്തി രമിച്ചുവോ അവൾ അതിശീതളമായ തളിരുകൾക്കിടക്കയിൽ കിടന്നാൽ എന്നെപ്പോലെ തപിക്കുന്നില്ല. വിടർന്ന താമരപ്പൂവ് പോലെ അതികൌതുകമായ മുഖമുള്ള ശ്രീകൃഷ്ണനോടുകൂടെ യാവളൊരുത്തി രമിച്ചുവോ പിന്നെയവളെ കാമബാണം എന്നെ ഉപദ്രവിക്കുന്നതുപോലെ ഉപദ്രവിക്കുന്നില്ല. അമൃതിനെക്കാൾ അതിമധുരമായും കോമളമായും ഇരിക്കുന്ന വാക്കോടുകൂടിയ ശ്രീകൃഷ്ണനോടുരമിച്ചു യാവളൊരുത്തി രമിച്ചുവോ അവൾക്കു തെക്കൻകാറ്റു തട്ടുമ്പോൾ പൊള്ളുന്നില്ല. സ്ഥലകമലം പോലെ ശോഭിക്കുന്ന കാല്കളോടു കൂടിയ ശ്രീകൃഷ്ണനോടുരമിച്ചു യാവളൊരുത്തി രമിച്ചുവോ അവൾ ചന്ദ്രരശ്മി തട്ടുമ്പോൾ എന്നെപ്പോലെ ചുട്ട നിലത്തു കിടന്നുരുളുന്നില്ല. കാളമേഘം പോലെ മനോഹരനായ ശ്രീകൃഷ്ണനോടു കൂടെ യാവളൊരുത്തി രമിച്ചുവോ അവളുടെ മനസ്സ് വിരഹവേദനകൊണ്ടു ഭേദിക്കുന്നില്ല. അതിവിശേഷമായ പീതാംബരം ഉടുത്തിരിക്കുന്ന ശ്രീകൃഷ്ണനോടുരമിച്ചു യാവളൊരുത്തി രമിച്ചുവോ അവൾ നാലുഭാഗത്തും ഉള്ള ജനങ്ങളുടെ പരിഹാസം കൊണ്ടു ഖേദിച്ചു ദീർഘശ്വാസം വിടുന്നില്ല. സകലലോകങ്ങളിൽ വെച്ചുത്തമ യുവാവായ ശ്രീകൃഷ്ണനോടു കൂടെ യാവളൊരുത്തി രമിച്ചുവോ അവൾ വിരഹവേദനയെ (കാമവേദനയെ) അനുഭവിക്കുന്നില്ല. അതിനാൽ ഗുണവും മഹിമയേറിയ ആ ശ്രീകൃഷ്ണനോടൊരുമിച്ചു ക്രീഡിച്ചു സുഖിക്കുമാറാകണെ, എന്നു രാധ പറഞ്ഞു. ശ്രീജയദേവനാൽ വർണ്ണിക്കപ്പെട്ട രാധയുടെ വാക്ക് സ്വരൂപമായ ഈ പാട്ടു പാടുന്നതു കൊണ്ടു ആ പാടുന്നവരുടെയും ഹൃന്മനസ്സിൽ ശ്രീകൃഷ്ണൻ പ്രത്യക്ഷമാകട്ടെ.

രാധാമലയമാരുതനെ ഉദ്ദേശിച്ചു പറയുന്നു.

മൂലം.

മനോഭവാനന്ദന ചന്ദനാനില
പ്രസീദ മേ ദക്ഷിണ മുഞ്ച വാമതാം
ക്ഷണം ജഗൽപ്രാണ വിധായ മാധവം
പുരോ മമ പ്രാണഹരോ ഭവിഷ്യസി.

| | |
|---|---|
| ഹേ ചന്ദനാനില! | അല്ലയോ മലയസമീര! (തെക്കൻ കാററ്!) |
| (ത്വം) മേ പ്രസീദ | അങ്ങ എനിക്കു വേണ്ടി (എന്നെ) പ്രസാദിച്ചാലും |
| ഹേ മനോഭവാനന്ദന! | അല്ലയോ കാമദേവനെ സന്തോഷിപ്പിക്കുന്നോവേ! |
| ഹേ ദക്ഷിണ! | അല്ലയോ ദക്ഷിണദേശജാത! അഥവാ പരന്മാർക്ക് ഇഷ്ടത്തെ ചെയ്യുന്നോവേ! |
| (ത്വം) വാമതാം മുഞ്ച | അങ്ങ പ്രതികൂലതയെ കളയു |
| ഹേ ജഗൽപ്രാണ! | അല്ലയോ ലോകങ്ങളുടെ ജീവനായുള്ളോവേ! |
| (ത്വം) മാധവം മമ പുരഃ ക്ഷണം വിധായ | അങ്ങ ശ്രീകൃഷ്ണനെ എന്റെ മുൻഭാഗത്ത് അല്പനേരം നിർത്തിട്ടു |
| (പുനഃ) പ്രാണഹരഃ ഭവിഷ്യസി | പിന്നെ പ്രാണഹരനായിട്ടു ഭവിച്ചുകൊള്ളൂ. |

സാരം, അല്ലയോ മലയമാരുത! കാമദേവന്റെ ഇഷ്ടത്തെ ചെയ്യുന്നോവേ! അങ്ങു എന്നെ പ്രസാദിക്കണെ! അന്യന്മാർക്കു അനുകൂലകാരിയായ അങ്ങ് എന്നെ ഇനി ഉപദ്രവിക്കാതിരിക്കണേ! അതല്ലെങ്കിൽ സകലപ്രാണികളുടെയും പ്രാണനായുള്ളോവേ! അങ്ങ ശ്രീകൃഷ്ണനെ എന്റെമുമ്പിൽ അല്പനേരം നിർത്തിയിട്ടു (എന്നെ തപിപ്പിക്കുന്നതുപോലെ അദ്ദേഹത്തിനെ തപിപ്പിച്ചു എന്റെ മുമ്പിൽ കൊണ്ടുവന്നാക്കീട്ടു) പിന്നെ അങ്ങയുടെ അംശങ്ങളായ പ്രാണങ്ങളെ എന്നിൽനിന്നു യഥേഷ്ടം അപഹരിച്ചുകൊള്ളൂ.

പിന്നെയും രാധാ തന്റെ വിരഹാവസ്ഥയെ പററി സഖിയോടു പറയുന്നു,

മൂലം.

രിപുരിവ സഖീസംവാസോയം ശിഖീവ ഹിമാനിലോ
വിഷമിവ സുധാരശ്മിര്യസ്മി ന്ദുനോതി മനോഗതേ
ഹൃദയ മദയേ തസ്മിന്നേവം പുന ൎവ്വലതേ ബലാൽ
കുവലയദൃശാം വാമഃ കാമോ നികാമനിരങ്കുശഃ

| | |
|---|---|
| യസ്മിൻ ഗതേ | യാവനൊരുത്തൻ (ശ്രീകൃഷ്ണൻ) പോയിരിക്കുമ്പോൾ |
| അയം സഖീസംവാസഃ | സഖികളൊന്നിച്ചുള്ള ഈ താമസം |
| രിപുഃ ഇവ | ശത്രുപോലെയും, |
| ഹിമാനിലഃ | തണുത്ത കാററ് |
| ശിഖീ ഇവ | തീയ്യുപോലെയും, |
| സുധാരശ്മിഃ | അമൃതമയനായ ചന്ദ്രൻ |
| വിഷം ഇവ | വിഷംപോലെയും, |
| മനഃ ദുനോതി | മനസ്സിനെ ദുഃഖിപ്പിക്കുന്നു |
| അദയേ തസ്മിൻ | നിർദ്ദയനായ ശ്രീകൃഷ്ണനിൽ |
| ഹൃദയം ബലാൽ | ഹൃദയം ബലാല്ക്കാരേണ |
| പുനഃ ഏവം വലതേ | പിന്നെയും ഇതുപ്രകാരം ചുററിത്തിരിയുന്നു |
| നികാമനിരങ്കുശഃ | ഒട്ടും കരടുത്തും തടസ്ഥമില്ലാത്ത |
| കാമഃ | കാമദേവൻ |
| കുവലയ ദൃശാം | സുന്ദരിമാൎക്കു |
| വാമഃ | പ്രതികൂലകാരിയാകുന്നു |

"യസ്മിൻ മനോഗതേ" = യാതൊരു ശ്രീകൃഷ്ണനെ വിചാരിക്കുമ്പോൾ എന്നീയൎത്ഥവും അംഗീകരിക്കാം

സാരം. അല്ലയോ സഖി! ശ്രീകൃഷ്ണൻ പോയതിന് ശേഷം ഏത്രയോ രസകരമായ സഖീസഹവാസം ശത്രുസംസൎഗ്ഗംപോ

ലെയും ഏറ്റവും തണുത്ത കാററ് തീയ്യ് പോലെയും അമൃതമയനായ ചന്ദ്രൻ വിഷംപോലെയും എൻെറ മനസ്സിനെ ദുഃഖിപ്പിക്കുന്നു. എന്നെ ഇത്രയും കഷ്ടാവസ്ഥയെ പ്രാപിപ്പിക്കുന്ന ആ നിർദ്ദയനായ ശ്രീകൃഷ്ണനിൽ തന്നെ എൻെറ മനസ്സ് എന്നെ കൂട്ടാക്കാതെ പിന്നെയും ചാറിത്തിരിയുന്നു. ഒട്ടും ഒരേടത്തും തടസ്ഥമില്ലാത്ത കാമദേവൻ സുന്ദരിമാർക്ക് വിരോധിയാകുന്നു. അല്ലെങ്കിൽ ഇത്രയും അനിഷ്ടകാരിയായ ആ ശ്രീകൃഷ്ണനെക്കുറിച്ച് കാമൻ എൻെറ മനസ്സിനെ പിന്നെയും പ്രേരിപ്പിക്കുമോ?

രാധാ കാമാന്ധതനിമിത്തം പിന്നെയും പറയുന്നു.

മൂലം.

ബാധാം വിധേഹി മലയാനില പഞ്ചബാണ
പ്രാണാൻ ഗൃഹാണ ന ഗൃഹം പുനരാശ്രയിഷ്യേ
കിം തേ കൃതാന്തഭഗിനി ക്ഷമയാ തരംഗൈ
രംഗാനി സിഞ്ച മമ ശാമ്യതു ദേഹദാഹഃ

| | |
|---|---|
| ഹേ മലയാനില! (ത്വം) | അല്ലയോ തെക്കൻകാററേ, അങ്ങ |
| ബാധാം വിധേഹി | ഉപദ്രവത്തെ ചെയ്താലും |
| ഹേ പഞ്ചബാണ! | അല്ലയോ പഞ്ചായുധ! (കാമൻ) |
| പ്രാണാൻ ഗൃഹാണ | പ്രാണങ്ങളെ ഗ്രഹിച്ചാലും |
| (അഹം) പുനഃ ഗൃഹം | ഞാൻ ഇനി ഗൃഹത്തെ |
| ന ആശ്രയിഷ്യേ | ആശ്രയിക്കില്ല |
| ഹേ കൃതാന്തഭഗിനി! | അല്ലയോ യമസോദരി! (കാളിന്ദി) |
| തേ ക്ഷമയാ കിം | നിൻെറ ക്ഷമകൊണ്ട് എന്ത് |
| തരംഗൈഃ മമ | ഓളങ്ങളെക്കൊണ്ട് എൻെറ |
| അംഗാനി സിഞ്ച | അവയവങ്ങളെ നനച്ചാലും |
| ദേഹദാഹഃ ശാമ്യതു | ശരീരസന്താപം ശമിക്കട്ടെ |

സാരം. അല്ലയോ മലയമാരുത! അങ്ങ എന്നെ ഉപദ്രവിച്ചുകൊള്ളൂ (കൊന്നുകൊള്ളൂ). ഞാനിനി എൻെറ ഗൃഹത്തിലേക്ക് മട

ത്തിപ്പോകുമെന്നു നിങ്ങൾ വിചാരിക്കേണ്ട. കൃഷ്ണനോടു കൂടാതെ ഒരിക്കലും ഞാൻ പോകയില്ല. അല്ലയോ യമസോദരിയായ കാളിന്ദി! നീ ക്ഷമിക്കുന്നതുകൊണ്ടെന്താണ് കഷ്ടം? നിന്റെ ഓളങ്ങളെക്കൊണ്ട് എന്റെ അവയവങ്ങളെ നനച്ചുകൊള്ളൂ. വിരഹജന്യമായ എന്റെ ദേഹസന്താപം ശമിക്കട്ടെ (ഈ ശരീരസന്താപം നശിച്ചാൽ നിന്റെ സോദരനായ അന്തകന് എന്റെ പ്രാണഹരണത്തിന് പ്രയാസമായി വരുമെന്ന് വിചാരിച്ചു നീ മടിച്ചിരിക്കേണ്ട. എന്തിനെന്നായാലും എന്റെ പ്രാണഹരണം ഇപ്പോൾ എളുപ്പമായിരിക്കുന്നു.)

കവി സജ്ജനത്തിൽ ആശിസ്സ് ചെയ്യുന്നു.

പ്രാതർന്നീലനിചോളമച്യുതമുരസ്സംവീതപീതാംബരം
രാധായാശ്ചകിതം വിലോക്യ ഹസതി സ്വൈരം സഖീമണ്ഡലേ
വ്രീഡാചഞ്ചലമഞ്ചലം നയനയോരാധായ രാധാനനേ
സ്വാദുസ്മേരമുഖോയമസ്തു ജഗദാനന്ദായ നന്ദാത്മജഃ

| | |
|---|---|
| പ്രാതഃ സഖീമണ്ഡലേ | പ്രഭാതകാലത്ത് സഖികളുടെ കൂട്ടം |
| നീലനിചോളം | കറുത്ത മൂടുപുടവയോടും |
| ഉരസ്സംവീതപീ-താംബരം | മാറിൽ ചുറ്റിയിരിക്കുന്ന മഞ്ഞപ്പട്ടോടും കൂടിയും |
| രാധായാഃ | രാധയിൽനിന്ന് |
| ചകിതം | ഭയപ്പെട്ടും ഇരിക്കുന്ന |
| അച്യുതം | ശ്രീകൃഷ്ണനെ |
| വിലോക്യ | കണ്ടിട്ട് |
| ഹസതി | ചിരിച്ചുകൊണ്ടിരിക്കുമ്പോൾ |
| വ്രീഡാചഞ്ചലം | ലജ്ജകൊണ്ടിളകുന്ന |
| നയനയോഃ | കണ്ണുകളുടെ |
| അഞ്ചലം | അറ്റം |
| രാധാനനേ | രാധാദേവിയുടെ മുഖത്തിൽ |

| | |
|---|---|
| ഗൂഢം ആധായ | ആരും അറിയാതെ വെച്ചിട്ട് (കടാക്ഷിച്ചിട്ട്) |
| സ്മേരമുഖ! അയം | ചിരിക്കുന്ന മുഖത്തോടുകൂടിയ ഈ |
| നന്ദാത്മജഃ | ശ്രീകൃഷ്ണൻ |
| ജഗദാനന്ദായ അസ്തു | ജഗത്തിന്റെ സന്തോഷത്തിനായി ഭവിക്കട്ടെ |

സാരം, പ്രഭാതസമയത്ത് നീലവസ്ത്രം കൊണ്ട് ദേഹംമൂടിയും മാറിൽ പീതാംബരം ചുററിയും രാധയെ നയനം സ്തുതിചെയ്യുന്ന ശ്രീകൃഷ്ണനെ കണ്ടിട്ട് സഖീവർഗ്ഗം ചിരിക്കുമ്പോൾ ലജ്ജയാലിളകുന്ന അപാംഗങ്ങളെക്കൊണ്ട് രാധയെ ഗൂഢമാംവണ്ണം കടാക്ഷിച്ചു പുഞ്ചിരിയിടുന്ന ഈ ശ്രീകൃഷ്ണൻ ലോകത്തിനു പരമാനന്ദത്തെ നൽകട്ടെ.

കേരള സാഹിത്യ അക്കാദമി

ശ്രീജയദേവകൃതൌ അഷ്ടപദീകാവ്യേ

സപ്തമസർഗ്ഗഃ സമാപ്തഃ



വിലക്ഷ്യലക്ഷ്മീപതിഃ

അഷ്ടമഃ സർഗ്ഗഃ



മൂലം.

അഥ കഥമപി യാമിനീം വിനീയ
സ്മരശരജർജ്ജരിതാപി സാ പ്രഭാതേ
അനുനയവചനം വദന്ത മഗ്രേ
പ്രണത മപി പ്രിയ മാഹ സാഭ്യസൂയം.

| | |
|---|---|
| അഥ സ്മരശരജർജ്ജരിതാ അപി | അനന്തരം കാമശരങ്ങളാൽ പീഡിതയാണെങ്കിലും |
| സാ യാമിനീം | അവൾ (രാധ) രാത്രിയെ |
| കഥമപി വിനീയ | പണിപ്പെട്ടു കഴിച്ചുകൂട്ടീട്ടു |
| പ്രഭാതേ | പ്രകാശമാകുമ്പോൾ |
| അഗ്രേ പ്രണതം | മുമ്പിൽ നമസ്കരിച്ചും |
| അനുനയവചനം | സമാധാനവാക്കിനെ പറഞ്ഞു കൊണ്ടും |
| വദന്തം അപി | ഇരിക്കുന്നവനാണെങ്കിലും |
| പ്രിയം | പ്രിയനോടു |
| സാഭ്യസൂയം ആഹ | അസൂയയോടു കൂടി പറയുന്നു. |

സാരം, അനന്തരം രാധ കാമബാണങ്ങളാൽ ഏററവും പീഡിതയാണെങ്കിലും വളരെ കഷ്ടപ്പെട്ടു രാത്രി കഴിച്ചുകൂട്ടി പിന്നെ പ്രഭാതമായപ്പോൾ ശ്രീകൃഷ്ണൻ തന്റെ മുമ്പിൽ വന്നു നമസ്കരിച്ച് ഓരോരോ സമാധാനവാക്കുകൾ പറഞ്ഞിട്ടും അദ്ദേഹത്തിനോടു ആ രാധാദേവി ഈർഷ്യയോടു കൂടി പറയുന്നു.

അഷ്ടപദീ (൧൭)

മൂലം.

മലഹരിരാഗം രൂപകതാളം

രജനിജനിതഗുരുജാഗരരാഗകഷായിതമലസ നിമേഷം
വഹതി നയനമനുരാഗമിവ സ്ഫുടമുദിതരസാഭിനിവേശം (൧)

യാഹി മാധവ യാഹി കേശവ മാ വദ കൈതവവാദം
താമനുസര സരസീരുഹലോചന യാ തവ ഹരതി വിഷാദം

കജ്ജലമലിനവിലോചനചുംബനവിരചിതനീലിമരൂപം
ദശനവസനമരുണം തവ കൃഷ്ണ തനോതി തനോരനുരൂപം (൨)
(യാഹിമാധവ)

| | |
|---|---|
| ഹരതി താം അനുസര | കളയുന്നവളോ അവളെ അനുസരിച്ചാലും |
| (ത്വം) രജനിജനിതഗുരു | അങ്ങ, രാത്രിയിൽ ഉണ്ടായ വല്ലാത്ത ഉ |
| ജാഗരരാഗകഷാ | റക്കമില്ലായ്മയാൽ ഉണ്ടായിരിക്കുന്ന ചുക |
| യിതം | പ്പിനാൽ ചൊകന്നിരിക്കുന്നതും |
| അലസനിമേഷം | പതുക്കെ ചിമ്മുന്നതും |
| ഉദിതരസാഭിനിവേശം | ശൃംഗാരരസത്തിൽ അത്യാഗ്രഹത്തോടുകൂ ടിയതും ആയ |
| നയനം | കണ്ണിനെ |
| സ്ഫുടം അനുരാഗം | സ്പഷ്ടമായ അനുരാഗത്തെയോ എന്ന |
| ഇവ | തോന്നുമാറു. |
| വഹസി | വഹിക്കുന്നു |
| ഹേ കൃഷ്ണ: | അല്ലയോ കൃഷ്ണ! |
| അരുണം | ചുകന്നിരിക്കുന്നതും |
| കജ്ജലമലിനവിലോച | മഷികൊണ്ടു കറുത്തിരിക്കുന്ന കണ്ണുകളി |
| നചുംബനവിര | ലെ ചുംബനംകൊണ്ടുണ്ടായ കറുത്തനി |
| ചിതനീലിമരൂപം | റത്തോടു കൂടിയിരിക്കുന്നതും ആയ |
| തവ ദശനവസനം | അങ്ങയുടെ അധരം |
| തനോഃ അനുരൂപം | ശരീരത്തിന്റെ സാദൃശ്യത്തെ |
| തനോതി | ചെയ്യുന്നു |
| തവ സ്മരസംഗരഖരന | അങ്ങയുടെ മാരക്രീഡയാലുണ്ടായ പ |
| ഖരക്ഷതരേഖം | തിയ നഖവ്രണരേഖകളോടു കൂടിയ |
| വപുഃ | ശരീരം |
| മരകതശകലകലിത | മരതകരത്നഖണ്ഡത്തിൽ എഴുതപ്പെട്ട |
| കലധൗതലി | സ്വർണ്ണാക്ഷരത്തിന്റെ |
| പേഃ | |
| രതിജയലേഖം | രതിക്രീഡാവിജയപത്രത്തെ |

| | |
|---|---|
| ഘനം | ഏറ്റം സാന്ദ്രം |
| അനുസരതി ഇവ | അനുസരിക്കുന്നുവോ എന്നു തോന്നും |
| തവ ഉദാരം | അങ്ങയുടെ വിശാലമായതും |
| ചരണകമലഗളദല ക്തകസിക്തം | താമരപ്പൂവുപോലെയിരിക്കുന്ന കാലിൽ നിന്നു ഒഴുകുന്ന ചെമ്പഞ്ഞിച്ചാറാൽ ന നക്കപ്പെട്ടതും ആയ |
| ഹൃദയം | ഹൃദയം |
| മദനദ്രുമകിസലയപരി വാരം | കാമദേവനാകുന്ന വൃക്ഷത്തിന്റെ തളി രുകളുടെ കൂട്ടത്തെ |
| ബഹിഃ ദർശയതി ഇവ | പുറത്തേക്കു കാണിക്കുന്നുവോ എന്നുതോ ന്നും |
| ഭവദധരഗതം | ഭവാന്റെ അധരത്തിലുണ്ടായ |
| ദശനപദം | പല്ലിന്റെപാട |
| മമ ചേതസി | എന്റെ മനസ്സിൽ |
| ഖേദം ജനയതി | ദുഃഖത്തെ ഉണ്ടാക്കുന്നു. |
| തവ ഏതത് വപുഃ | അങ്ങയുടെ ഈ ശരീരം |
| മയാ സഹ | എന്നോടുകൂടെ |
| അഭേദം അധുനാ അപി | ഭേദമില്ലാത്തതായ ഇപ്പോഴും |
| കഥം കഥയതി | എങ്ങിനെപറയുന്നു (തോന്നിക്കുന്നു) |
| ഹേ കൃഷ്ണ! തവ മനഃ അപി | അല്ലയോ കൃഷ്ണ! അങ്ങയുടെ മനസ്സും |
| ബഹിഃ ഇവ | പുറം പോലെ |
| മലിനതരം ഭവിഷ്യതി നൂനം | ഏറ്റവും മലിനമായിട്ട് ഭവിച്ചിരിക്കും നിശ്ചയം |
| അഥ അസമശരജ്വര ജർജ്ജരം | അങ്ങിനെ ഭവിച്ചിട്ടില്ല എങ്കിൽ കാ മശരസന്താപത്താൽ ദുഃഖിതനായി |
| അനുഗതം ജനം | പിന്നാലെ പോന്നിരിക്കുന്ന ജനത്തെ |

| | |
|---|---|
| (ത്വം) കഥം വഞ്ചയസേ | താങ്ങ എന്തിനെ വഞ്ചിക്കുന്നു |
| ഹേ വധൂവധനിർദ്ദയ | അല്ലയോ സ്ത്രീവധത്തിൽദയയില്ലാത്തോവേ! |
| ഭവാൻ വനേഷു | ഭവാൻ കാടുകളിൽ |
| അബലാകവലനായ ഭ്രമതി | സ്ത്രീകളെ വിഴുങ്ങാനായിട്ടാണല്ലോ ചുററിനടക്കുന്നതു |
| അത്ര കിം വിചിത്രം | ഈ കാര്യത്തിലെന്താണ് ആശ്ചര്യം |
| പൂതനികാ ഏവ | പൂതനതന്നെ |
| ബാലചരിത്രം പ്രഥയതി | ബാലവൃത്താന്തത്തെ വെളിവാക്കുന്നു |
| ഹേ വിബുധാഃ | അല്ലയോ വിദ്വാന്മാരെ! അഥവാ ദേവന്മാരെ! |
| സുധാമധുരം | അമൃതിനെക്കാൾ മധുരമായതും |
| വിബുധാലയതഃ അപി | സ്വർഗ്ഗത്തിലും |
| ദുരാപം | ദുർല്ലഭമായതും |
| ശ്രീജയദേവഭണിതരതിവഞ്ചിതഖണ്ഡിതയുവതിവിലാപം | ശ്രീജയദേവരാൽ വർണ്ണിക്കപ്പെട്ടതും ആയ രതിക്രീഡാവിഷയത്തിൽ ചതിക്കപ്പെട്ട ഖണ്ഡിതനായികയായ രാധയുടെ ആവലാതിയെ (തത്സ്വരൂപമായ ഈ ഗാനത്തെ) |
| ശൃണുത | കേട്ടാലും. |

ഖണ്ഡിതനായികയുടെ ലക്ഷണം—

"നിദ്രാകഷായമുകുളീകൃതതാമ്രനേത്രാ
നാരീനഖവ്രണവിശേഷവിചിത്രിതാംഗഃ
യസ്യാഃ കുതോപി പതിരേതി ഗൃഹംപ്രഭാതേ
സാഖണ്ഡിതേതികഥിതാകവിഭിഃപുരാണൈഃ."

സാരം. അല്ലയോ മാധവ! അല്ലയോ കേശവ! അങ്ങ പോയാലും പോയാലും. എന്നോടു വ്യാജം പറയേണ്ട ഹേ താമരക്കണ്ണ! ഭാ

വള്ളൊരത്തിയാണ് അങ്ങയുടെ ഭാവത്തെ മാററുന്നത് അവളുടെ പിന്നാലെത്തന്നെ അങ്ങ നടന്നുകൊള്ളൂ. രാത്രി ക്രീഡാനിമിത്തം വളരെ ഉറക്കൊഴിച്ചതു കൊണ്ടു ചുകന്നിരിക്കുന്നതും പതുക്കെ അടയുന്നതും ശൃംഗാരരസാഗ്രഹത്തോടുകൂടിയതും (ശൃംഗാരരസത്തിലാഗ്രഹം ഉണ്ടെന്ന് സൂചിപ്പിക്കുന്നതും) ആയ അങ്ങയുടെ കണ്ണു കണ്ടാൽ ഇന്നലെ രാത്രിയൊരുമിച്ചു രമിച്ച നായികയെക്കുറിച്ചു മനസ്സിലുള്ള അനുരാഗം സ്പഷ്ടമായി പ്രകാശിക്കുന്നുവോ എന്നു തോന്നും. ഹേ കൃഷ്ണ! സ്വാഭാവികമായി ചുകന്നിരിക്കുന്ന അങ്ങയുടെ അധരം മഷിയാൽ മലിനങ്ങളായ അവളുടെ നേത്രങ്ങളിൽ ചുംബിച്ചതുകൊണ്ടു അങ്ങയുടെ കറുത്ത ശരീരത്തോടു തുല്യമാകുന്നു. രാതക്രീഡാസമയത്തുണ്ടായ നൂതനങ്ങളായ നഖരേഖകളോടുകൂടിയ അങ്ങയുടെ നീലനിറമായ ദേഹം കണ്ടാൽ മരതകരത്നഫലകത്തിൽ എഴുതപ്പെട്ട സ്വർണ്ണാക്ഷരങ്ങളോടുകൂടിയ രതിക്രീഡാവിജയപത്രമോ എന്നുതോന്നും. അത്രയുമല്ല പ്രേമാതിശയത്താൽ അവളുടെ പാദാരവിന്ദങ്ങളെടുത്തുവെച്ചപ്പോൾ അതിൽനിന്നൊഴുകിയ ചെമ്പഞ്ഞിച്ചാർ അങ്ങയുടെ വിശാലമായ ഹൃദയപ്രദേശത്തിൽ പുരണ്ടിരിക്കുന്നതു കണ്ടാൽ അന്തർഭാഗത്ത് സ്ഥിതനായ കാമദേവനാകുന്ന വൃക്ഷത്തിന്റെ തളിർക്കൂട്ടത്തെ (അവളെക്കുറിച്ചുള്ള അപാരമായ അനുരാഗത്തെ) പുറത്തേക്ക് കാണിക്കയാണോ എന്നു തോന്നും. ഭവാന്റെ അധരത്തിൽ ദന്തവ്രണം കണ്ടിട്ട് എന്റെ മനസ്സ് വല്ലാതെ വേദനിക്കുന്നു. നമ്മുടെ ശരീരത്തിന് ഭേദമുണ്ടായിരുന്നില്ല. പണ്ട് അങ്ങയുടെ ദേഹത്തിൽ എന്തെങ്കിലുംദുഃഖകാരണങ്ങൾ ഉണ്ടാകുമോ അപ്പോളതുകളെനിക്കും അങ്ങിനെതന്നെയായിരുന്നു. ഇപ്പോൾ അങ്ങ് ഭേദമായി മറെറാന്നു പ്രവൃത്തിച്ചു തുടങ്ങിട്ടും അങ്ങിനെ ഭവിക്കുന്നതെങ്ങിനെ. അല്ലയോ കൃഷ്ണ! അങ്ങയുടെ പുറം പോലെ അകവും മലിനമായിത്തന്നെയിരിക്കും അല്ലെങ്കിൽ കാമപീഡിതയായി ഭവാനെത്തന്നെ ആശ്രയിച്ചു പിന്നാലെ പോന്നിരിക്കുന്ന ഈ എന്നെ ഇങ്ങിനെ ചതിക്കുമോ? ബലഹീനകളായ സ്ത്രീകളെ പിടിച്ചു ശപ്പെടാനാണ് ഭവാൻ ഈ വനപ്രദേശങ്ങളിൽ ചുററിനടക്കുന്നതു. അല്ലയോ സ്ത്രീകളെ കൊല്ലുവാൻ മടിയില്ലാ

ത്തോവേ! ബാല്യകാലത്തുതന്നെ അങ്ങയാൽ നിഗ്രഹയാതന ചെയ്യപ്പെട്ട പൂതനാവധം തന്നെ അങ്ങയുടെ സ്ത്രീവധപാടവത്തെ വെളിവാക്കുന്നുണ്ട്. പിന്നെന്താണ് ഈ കാര്യത്തിൽ അത്ഭുതപ്പെടാനുള്ളത്? ഒരുത്തിനെക്കാൾ അതിമധുരമായും തന്നിമിത്തം സർഗ്ഗത്തിലും ഉല്കൃഷ്ടമായും ശ്രീജയദേവനാൽ വർണ്ണിതമായും ശ്രീകൃഷ്ണനാൽ രതിക്രീഡാവിഷയത്തിൽ ചതിക്കപ്പെട്ട ഖണ്ഡിതനായികയായ രാധാദേവിയുടെ വിലാപസ്വരൂപമായും ഇരിക്കുന്ന ഈ ഗാനത്തെ അല്ലയോ വിദ്വാന്മാരെ! നിങ്ങൾ കേൾക്കുകയും പാടുകയും ചെയ്യുവിൻ.

മൂലം.

തവേദം പശ്യന്ത്യാഃ പ്രസരദനുരാഗം ബഹിരിവ
പ്രിയാപാദാലക്തച്ഛുരിതമരുണദ്യോതി ഹൃദയം
മമാദ്യ പ്രഖ്യാതപ്രണയഭരഭംഗേന കിതവ
ത്വദാലോകഃ ശോകാദപി കിമപി ലജ്ജാം ജനയതി.

| | |
|---|---|
| ഹേ കിതവ! | അല്ലയോ ധൂർത്ത! |
| തവ പ്രിയാപാദാലക്തച്ഛുരിതം | അങ്ങയുടെ പ്രിയയുടെ കാലുകളിലെ ചെമ്പഞ്ഞിച്ചാർ വ്യാപിച്ചിരിക്കുന്നതും |
| അരുണദ്യോതി | ചുകപ്പുനിറത്തോടുകൂടിയതും |
| ബഹിഃ പ്രസരദനുരാഗം ഇവ | പുറത്തേക്ക പുറപ്പെടുന്ന അനുരാഗത്തോടുകൂടിയതോ എന്നു തോന്നുന്നതും ആയ |
| ഇദം ഹൃദയം | ഈ ഹൃദയത്തെ |
| പശ്യന്ത്യാഃ മമ | കണ്ടുകൊണ്ടിരിക്കുന്ന എനിക്ക |
| അദ്യ ത്വദാലോകഃ | ഇപ്പോൾ അങ്ങയുടെ ദർശനം |
| പ്രഖ്യാതപ്രണയഭരഭംഗേന | പ്രസിദ്ധമായ പ്രേമാധിക്യത്തിന്റെ നാശംകൊണ്ടുണ്ടായ |
| ശോകാത് അപി | ദുഃഖത്തെക്കാളും |

| | |
|---|---|
| കിമപി ലജ്ജാം ജനയതി | വലുതായ ലജ്ജയെ ഉണ്ടാക്കുന്നു. |

സാരം. അല്ലയോ ധൂൎത്ത! അങ്ങയുടെ പ്രിയയുടെ പാദങ്ങളിലെ ചെമ്പഞ്ഞിച്ചാറ് പററിച്ചുവന്നിരിക്കുന്ന ഈ ഹൃദയം (മാറു) കണ്ടാൽ ആ പ്രിയതമയെ കുറിച്ചു അങ്ങേയ്ക്കുള്ള അനുരാഗം അകത്തു നിറഞ്ഞു പുറത്തേക്കു പ്രകാശിക്കുന്നുവോ എന്നു തോന്നും. ഇപ്രകാരമായ ഈ ഹൃദയത്തെ കണ്ടുകൊണ്ടിരിക്കുന്ന എനിക്കു അങ്ങയുടെ പ്രസിദ്ധമായ പ്രേമാധിക്യം പോയ ഓൎക്കുമ്പോൾ വലുതായ ലജ്ജയുണ്ടാകുന്നു.

മൂലം.

അന്തൎമ്മോഹനമൌലിഘൂൎണ്ണനചലന്മന്ദാരവിസ്രംസനഃ
സ്തബ്ധാകൎഷണലോചനോത്സവമഹാമന്ത്രഃ കുരംഗീദൃശാം
ദൃപ്യദ്ദാനവദൂയമാനദിവിഷദ്ദുൎവ്വാരദുഃഖാപദാം
ധ്വംസഃ കംസരിപോഃ പ്രതോപയതു വഃ ശ്രേയാംസി വംശീരവഃ

| | |
|---|---|
| കുരംഗീദൃശാം | സുന്ദരിമാരുടെ |
| അന്തൎമ്മോഹനമൌലിഘൂൎണ്ണനചലന്മന്ദാരവിസ്രംസനഃ | മനസ്സിനെ മോഹിപ്പിക്കുന്നതുകൊണ്ട് തലകുലുക്കുകയും (അതുനിമിത്തം) ഇളകുന്ന മന്ദാരകുസുമങ്ങളെ വീഴ്ത്തുന്നതും. |
| സ്തബ്ധാകൎഷണലോചനോത്സവമഹാമന്ത്രഃ | ഉറച്ചു നില്ക്കുന്നവയെയും (സ്ഥാവരങ്ങളെയും) ആകൎഷിക്കുന്നതും നേത്രങ്ങളെ ആനന്ദിപ്പിക്കുന്നതും ആയ മഹാമന്ത്രമാകുന്നതും |
| ദൃപ്യദ്ദാനവദൂയമാനദിവിഷദ്ദുൎവ്വാരദുഃഖാപദാംധ്വംസഃ | ഗൎവ്വിഷ്ഠന്മാരായ അസുരന്മാരാൽ ദുഃഖിപ്പിക്കപ്പെടുന്ന ദേവന്മാരുടെ അതികഠിനമായ വേദനയെ നശിപ്പിക്കുന്നതും ആയ |
| കംസരിപോഃ വംശീരവഃ | ശ്രീകൃഷ്ണന്റെ വേണുനാദം |

| | |
|---|---|
| വഃ ശ്രേയാംസി | നിങ്ങൾക്ക് ശ്രേയസ്സുകളെ |
| പ്രതോപയതു | ഉണ്ടാക്കട്ടെ |

കർണ്ണാനന്ദകരമായ വേണുനാദത്തിന് ലോചനോത്സവത്വം (നേത്രാനന്ദകരത്വം) എങ്ങിനെ സിദ്ധമായി? എന്നാൽ ഈ നാദത്തെക്കേട്ട സർവ്വവും ഉപേക്ഷിച്ചുവന്ന് ഭഗവാനെ കണ്ട് നേത്രപാത്രാ ജനങ്ങൾ പരമാനന്ദത്തെ അനുഭവിച്ചിരുന്നതിനാൽ ഈ വേണുനാദത്തിന്ന നേത്രാനന്ദകരത്വം സിദ്ധം തന്നെ.

സാരം:- ഉർവ്വശി, രംഭ, മുതലായ ദിവ്യസ്ത്രീകളുടെ മനസ്സിനെ മോഹിപ്പിക്കുന്നതും അതുനിമിത്തം അവർ രസിച്ചു തലകുലുക്കുമ്പോൾ ഇളകുന്ന മന്ദാരകുസുമങ്ങളെ വീഴ്ത്തുന്നതും സംസാരത്തിൽനിന്ന് വിരക്തന്മാരായി സമാധിയിൽ ഉറച്ചുനില്ക്കുന്ന മുനികളെയും അഥവാ അചരങ്ങളായ വൃക്ഷലതാദികളെയും കൂടി സമീപത്തെ പ്രാപിപ്പിച്ച് ശ്രീകൃഷ്ണദർശനത്താലും മറ്റും നേത്രാനന്ദഭരിതന്മാരാക്കിത്തീർക്കുന്നതും ഗർവ്വിഷ്ഠന്മാരായ ദാനവന്മാരാൽ ദുഃഖിപ്പിക്കപ്പെടുന്ന ദേവന്മാർക്ക് ആ കഠിനമായ ദുഃഖത്തെ നീക്കി പരമാനന്ദത്തെ നല്കുന്നതും ആയ ശ്രീകൃഷ്ണന്റെ വേണുനാദം ഈ ഗ്രന്ഥം പഠിക്കുന്നോർക്കും അവരെ കേൾക്കുന്നവർക്കും മറ്റും യഥേഷ്ടം ധർമ്മാർത്ഥകാമമോക്ഷങ്ങളെ നല്കട്ടെ.

ശ്രീജയദേവകൃതൌ അഷ്ടപദീകാവ്യേ

അഷ്ടമസർഗ്ഗഃ സമാപ്തഃ



മുഗ്ദ്ധമുകുന്ദഃ

## നവമഃ സർഗ്ഗഃ.



മൂലം.

താമഥ മന്മഥഖിന്നാം

രതിരസഭിന്നാം വിഷാദസമ്പന്നാം

അനുചിന്തിതഹരിചരിതാം
കലഹാന്തരിതാമുവാച രഹഃ സഖീം

അഥ സഖീ — അനന്തരം സഖീ
മന്മഥഖിന്നാം — കാമദേവനാൽ ഖേദിപ്പിക്കപ്പെട്ടും
രതിരസഭിന്നാം — സുരതക്രീഡാരസംകൊണ്ട് കഴിഞ്ഞിട്ടും
വിഷാദസമ്പന്നാം — പശ്ചാത്താപത്തോടു കൂടിയും
അനുചിന്തിതഹരിചരിതാം — ശ്രീകൃഷ്ണന്റെ ചരിതത്തെ വീണ്ടും വീണ്ടും വിചാരിച്ചും ഇരിക്കുന്ന
കലഹാന്തരിതാം — കലഹാന്തരിതയായ
താം രഹഃ ഉവാച — രാധയോടു ഗൂഢമായ സ്ഥലത്തുവെച്ചു പറഞ്ഞു

സാരം.— അനന്തരം കാമപാരവശ്യത്തോടും രതിക്രീഡക്കുള്ള മോഹംകൊണ്ടവശത്ത് പശ്ചാത്താപത്തോടും ശ്രീകൃഷ്ണനാൽ മുമ്പു ചെയ്യപ്പെട്ട ഓരോരോ പ്രവൃത്തിയുടെ അനുസ്മരണത്തോടും കൂടി സ്ഥിതിചെയ്യുന്ന രാധയോടു സഖി ഗൂഢമായ സ്ഥലത്തുവെച്ചു ഇപ്രകാരം പറഞ്ഞു.

കലഹാന്തരിതാ എന്ന നായികയുടെ ലക്ഷണം
പ്രാണേശം പ്രണയകോപമദേന ഹിതം
യാ ചാടുകാരമവധീര്യ വിരോഷവാഗ്ഭിഃ
സന്തപ്യതേ മദനവഹ്നിശിഖാസഹസ്രൈ
ശ്ച്ചാത്താകുലാ ച കലഹാന്തരിതാ ഹി സാ സ്യാൽ.

കലഹാന്തരിതാ എന്ന പദത്തിന്റെ അർത്ഥം പ്രണയകോപത്താൽ മറഞ്ഞിരിക്കുന്നവൾ

അഷ്ടപദി (൧൮)

മൂലം.

മദ്ധ്യമാവതിരാഗം. ഏകതാളം

ഹരിരഭിസരതി വഹതി മധുപവനേ

കിമു പരമധികസുഖം സഖി ഭുവനേ (൧)

മാധവേ മാകുരു മാനിനിമാനമയേ

താലഫലാദപി ഗുരുമതിസരസം
കിം വിഫലീകുരുഷേ കുചകലശം (൨)

(മാധവേ)

കതി ന കഥിതമിദമനുപദമചിരം
മാ പരിഹര ഹരിമതിശയരുചിരം (൩)

(മാധവേ)

കിമിതി വിഷീദസി രോദിഷി വികലാ
വിഹസതി യുവതിസഭാ തവ സകലാ (൪)

(മാധവേ)

മൃദുനളിനീദളശീതളശയനേ
ഹരിമവലോകയ സഫലയ നയനേ (൫)

(മാധവേ)

ജനയസി മനസി കിമിതി ഗുരുഖേദം
ശൃണു മമ വചനമനീഹിതഭേദം (൬)

(മാധവേ)

ഹരിരുപയാതു വദതു ബഹുമധുരം
കിമിതി കരോഷി ഹൃദയമതിവിധുരം (൭)

(മാധവേ)

ശ്രീജയദേവഭണിതമതിലളിതം
സുഖയതു രസികജനം ഹരിചരിതം (൮)

(മാധവേ)

ആര്യേ മാനിനി! — അല്ലയോ മാനത്തോടു കൂടിയവളേ!
(ത്വം) മാധവേ മാനം — നീ ശ്രീകൃഷ്ണനിൽ മാനത്തെ
മാ കുരു — ചെയ്യരുത്
മധുസമയേ — വസന്തകാലത്ത്

| | |
|---|---|
| വഹതി | വീശുമ്പോൾ |
| ഹരിഃ അഭിസരതി | ശ്രീകൃഷ്ണൻ വരുന്നു |
| ഹേ സഖി! ഭുവനേ | അല്ലയോ സഖി! ലോകത്തിൽ |
| അധികസുഖം | അധികം സുഖമുള്ളത് |
| അപരം കിം | മറ്റൊന്ന് ഏത് |
| താലഫലാൽ അപി | താലഫലത്തേക്കാളും |
| ഗുരും അതിസരസം | കഠിനമായും ഏററവും രസത്തോടുകൂടിയും ഇരിക്കുന്ന |
| കുചകലശം | സ്തനകുംഭത്തെ |
| (ത്വം) കിം വിഫലീകുരുഷേ | നീ എന്തിന്നു നിഷ്ഫലമാക്കുന്നു |
| അതിശയരുചിരം | ഏററവും മനോഹരനായ |
| ഹരിം മാ പരിഹര | ശ്രീകൃഷ്ണനെ ഉപേക്ഷിക്കരുത് |
| ഇദം അചിരം | ഇതു ഇപ്പോൾ |
| അനുപദം | വെണ്ട സമയത്തൊക്ക |
| (മയാ) കതി ന കഥിതം | എന്നാൽ എത്രയോ പ്രാവശ്യം പറയപ്പെട്ടില്ലേ? |
| (ത്വം) കിം വിഷീദസി | നീ എന്തിന്നു വിഷാദിക്കുന്നു |
| വികലാ രോദിഷി | പരവശയായിട്ട് കരയുന്നു? |
| തവ സകലാ യുവതിസഭാ | നിന്റെ എല്ലാ സ്ത്രീ സംഘവും |
| വിഹസതി | പരിഹസിച്ചു ചിരിക്കുന്നു |
| (ത്വം) മൃദുനളിനീദളശീതളശയനേ | നീ മാർദ്ദവത്തോടുകൂടിയ താമരയിലകളെക്കൊണ്ടുണ്ടാക്കിയ തണുത്ത ശയ്യയിൽ |
| ഹരിം അവലോകയ | ശ്രീകൃഷ്ണനെ നോക്കിയാലും |
| നയനേ സഫലയ | കണ്ണുകളെ സഫലമാക്കിയാലും |
| (ത്വം) കിം ഇതി മനസി | നീ എന്തിന്നു ഇപ്രകാരം മനസ്സിൽ |
| ഗുരുഖേദം ജനയസി | വലുതായ ഖേദത്തെ ഉണ്ടാക്കിത്തീർക്കുന്നു |
| അനീഹിതഭേദം | (നിങ്ങളുടെ) ഭിന്നതയെ ഇച്ഛിക്കാത്ത |
| മമ വചനം ശൃണു | എന്റെ വാക്കിനെ കേട്ടാലും |

| | |
|---|---|
| ഹരിഃ ഉപയാതു | ശ്രീകൃഷ്ണൻ (നിന്റെ) അടുക്കെ വരും |
| ബഹുമധുരം വദതു | വളരെമാധുര്യത്തോടുകൂടെ സംസാരിക്കും |
| (ത്വം) കിം ഇതി ഹൃദയം | നീ എന്തിന്നു ഇപ്രകാരം മനസ്സിനെ |
| അതിവിധുരം കരോഷി | ഏറ്റവും ദുഃഖത്തോടു കൂടിയതാക്കി ചെയ്യുന്നു |
| ശ്രീജയദേവഭണിതം | ശ്രീജയദേവനാൽ വർണ്ണിക്കപ്പെട്ടതും |
| അതിലളിതം | അതിമനോഹരവും ആയ |
| ഹരിചരിതം | ശ്രീകൃഷ്ണചരിതം |
| രസികജനം സുഖയതു | രസികജനത്തെ സുഖിപ്പിക്കട്ടെ. |

സാരം. അല്ലയോ മനോശാലിനി! സാക്ഷാൽലക്ഷ്മീവല്ലഭനായ ശ്രീകൃഷ്ണനോട് നീ മാനം നടിക്കരുത്. വസന്തവായുവീശുമ്പോൾ ശ്രീകൃഷ്ണൻ നിന്റെ അടുക്കലേക്കു വരും. അല്ലയോ സഖി! അദ്ദേഹത്തിനെ ഒരിക്കൽ കണ്ടാൽമതി എന്നു വിചാരിച്ചു അനേകം ദിവ്യാംഗനമാർ ആഗ്രഹിക്കുന്നു. അത്രയും ലാവണ്യകാരുണ്യാദി സൽഗുണങ്ങളോടു കൂടിയ ശ്രീകൃഷ്ണൻ നിന്നോടു കൂടി രമിപ്പാനായി നിന്റെ സമീപത്തേക്കു വരുന്നതാണെങ്കിൽ, അതിലധികം സുഖമായിട്ടു ലോകത്തിലെന്താണുള്ളത്. അതുകൊണ്ടു നീ അദ്ദേഹത്തിനോടൊട്ടും തന്നെ ഗർവ്വം കാണിക്കരുത്. താലഫലത്തെക്കാളും കഠിനമായും അതിമധുരമായും ഇരിക്കുന്ന നിന്റെ കുചകുംഭത്തെ എന്തിനാണു നിഷ്ഫലമാക്കുന്നത്? അദ്ദേഹത്തിന്റെ കരസ്പർശത്താലാണ് അതിന്നുസാഫല്യം. അതില്ലെങ്കിൽവിഫലംതന്നെ. അല്ലയോസഖി! ഏറ്റവും സുന്ദരനായ ശ്രീകൃഷ്ണനെ നീ ഉപേക്ഷിക്കരുതു. എന്നിങ്ങിനെ എന്നാലിപ്പോൾ വേണ്ടസമയത്തൊക്കെ വളരെപ്രാവശ്യം പറയപ്പെട്ടില്ലേ? നീ എന്തിന്നു ദുഃഖിക്കുന്നു. എന്തിന്നു കരയുന്നു. നീ ഇങ്ങിനെ കരയുന്നതു കണ്ടിട്ടു നിന്റെ സഖികളൊക്കെ നിന്നെ പരിഹസിച്ചു ചിരിക്കുന്നു. മാർദ്ദവത്തോടു കൂടിയ താമരദളങ്ങളെക്കൊണ്ടുണ്ടാക്കിയ നിന്റെ ശയ്യയിൽ ശ്രീകൃഷ്ണനെ സല്ക്കരിച്ചിരുത്തി അദ്ദേഹത്തിന്റെ ദർശനത്താൽ നിന്റെ നേത്രങ്ങളെ സഫലീകരിച്ചാലും. നീ എന്തിനാണ് മനസ്സിൽ വല്ലാത്ത ഖേദം ഉണ്ടാക്കി

ത്തീർക്കുന്നു. നിങ്ങളന്യോന്യം മിണ്ടാതിരിക്കുന്നതെന്തെന്നാഗ്രഹിച്ചു പറയുന്ന എന്റെ ഈ വാക്കു നീ കേൾക്കുക. ശ്രീകൃഷ്ണൻ നിന്റെ അരികത്തു വന്നു നിന്നോടു അതിരസമായി സംസാരിക്കും. പിന്നെന്തിനു നീ വല്ലാതെ മനസ്സിനെ മുഷിപ്പിക്കുന്നു? ശ്രീജയദേവരാൽ വർണ്ണിക്കപ്പെട്ട അതിമനോഹരമായ ശ്രീകൃഷ്ണചരിതം രസികജനങ്ങളെ രസിപ്പിക്കട്ടെ.

മൂലം.

സ്നിഗ്ദ്ധേ യത് പരുഷാസി യത് പ്രണമതി സ്തബ്ധാസി യദ്രാഗിണി
ദ്വേഷസ്ഥാസി യദുന്മുഖേ വിമുഖതാം പ്രാപ്താസി തസ്മിൻ പ്രിയേ
തദ്യുക്തം വിപരീതകാരിണി തവ ശ്രീഖണ്ഡചർച്ചാ വിഷം
ശീതാംശുസ്തപനോ ഹിമം ഹുതവഹഃ ക്രീഡാമുദോ യാതനാഃ

| | |
|---|---|
| പ്രിയേ തസ്മിൻ | പ്രിയനായ ശ്രീകൃഷ്ണൻ |
| സ്നിഗ്ദ്ധേ | സ്നേഹത്തോടുകൂടിയിരിക്കുമ്പോൾ |
| യത് (ത്വം) പരുഷാ അസി | യാതൊന്ന് ഹേതുവായിട്ട് നീ കഠിനയായി ഭവിക്കുന്നു |
| പ്രണമതി യത് | നമസ്കരിക്കുമ്പോൾ യാതൊന്ന് ഹേതുവായിട്ട് |
| (ത്വം) സ്തബ്ധാ അസി | നീ ഒരു കുലുക്കമില്ലാത്തവളായി ഭവിക്കുന്നു. |
| രാഗിണി യത് | അനുരാഗത്തോടുകൂടിരിക്കുമ്പോൾ യാതൊന്ന് ഹേതുവായിട്ട് |
| (ത്വം) ദ്വേഷസ്ഥാ അസി | നീ ദ്വേഷത്തോടുകൂടിയവളാകുന്നു |
| ഉന്മുഖേ | ഉത്സാഹിയായിരിക്കുമ്പോൾ |
| യത് (ത്വം) വിമുഖതാം | യാതൊന്നു ഹേതുവായിട്ട് വിമുഖതയെ |
| പ്രാപ്താ അസി | പ്രാപിച്ചവളാകുന്നു. |

| | |
|---|---|
| ഹേ വിപരീതകാരിണി! | അല്ലയോ വിപരീതാചരണശീലേ! |
| തൽ യുക്തം | അതുകൊണ്ട് യുക്തം ഉചിതം |
| ശ്രീഖണ്ഡചർച്ചാ | ചന്ദനംപൂശൽ |
| തവ വിഷം | നിണക്ക് വിഷമാകുന്നു |
| ശീതാംശുഃ തപനഃ | ചന്ദ്രൻ, തപിപ്പിക്കുന്ന സൂര്യനാകുന്നു. |
| ഹിമം ഹുതവഹഃ | മഞ്ഞ് തീയാകുന്നു. |
| ക്രീഡാമുദഃ | ലീലയാലുണ്ടാവുന്ന ആനന്ദങ്ങൾ |
| യാതനാഃ | കഠിനവേദനകളാകുന്നു. |

സാരം. അല്ലയോ വിപരീതാചരണശീലേ! നിന്റെ പ്രിയനായ ശ്രീകൃഷ്ണൻ നിന്നോട് സ്നേഹമായിരിക്കുമ്പോൾ നീ കഠിനയായും നിന്റെ മാനാപനോദത്തിനായി നമസ്കരിക്കുമ്പോൾ ഒരു കുലുക്കംകൂടാതെയും അനുരാഗത്തോടു കൂടിയിരിക്കുമ്പോൾ ദ്വേഷത്തോടു കൂടിയും ആലിംഗനാദികൾ ചെയ്യാനപേക്ഷിക്കുമ്പോൾ ദുഃഖത്തോടുകൂടിയും സ്ഥിതിചെയ്തുവല്ലോ. മഹാകഷ്ടം! അതിന് ശരിയായിട്ടുതന്നെ നിന്റെ ഇപ്പോഴത്തെ അനുഭവവും. അത്യന്തമാഹ്ലാദകരമായ ചന്ദനച്ചാറ് തേക്കുമ്പോൾ നിണക്കു വിഷംപോലെ അതിദുസ്സഹമായും അതിശീതളനായ ചന്ദ്രൻ സൂര്യനെപ്പോലെ ഏററവും സന്താപകരനായും മഞ്ഞുവെള്ളംപോലും തീയ്യുപോലെ അതി ചൂടായും സഖികളോടൊന്നിച്ചുള്ള ലീലയാലുണ്ടാവുന്ന ആനന്ദങ്ങൾ കഠിനവേദനകളായും ഭവിക്കുന്നു. ഇങ്ങിനെ, വിപരീതമായി പ്രവൃത്തിക്കുന്നവൾക്ക് വിപരീതം തന്നെ ഫലം.

മൂലം.

സാന്ദ്രാനന്ദപുരന്ദരാദിദിവിഷദ്വൃന്ദൈരമന്ദാദരാ
ദാനമ്രൈർമ്മുകുടേന്ദ്രനീലമണിഭിസ്സന്ദർശിതേന്ദിന്ദിരം
സ്വച്ഛന്ദംമകരന്ദസുന്ദരഗളന്മന്ദാകിനീമേദുരം
ശ്രീഗോവിന്ദപദാരവിന്ദമശുഭസ്കന്ദായവന്ദാമഹേ

| | |
|---|---|
| സ്വച്ഛന്ദം | യഥേഷ്ടം (ധാരാളം) |

| | |
|---|---|
| മകരന്ദസുന്ദരഗളന്മ<br>ന്ദാകിനീമേദുരം | പൂന്തേൻപോലെ മനോഹരമായി ഒഴുകുന്ന ആകാശഗംഗ വ്യാപിച്ചിരിക്കുന്നതും. |
| അമന്ദാദരാൽ | പൂർണ്ണമായ ആദരവോടെ |
| ആനമ്രൈഃ | നമസ്കരിക്കുന്ന |
| സാന്ദ്രാനന്ദപുരന്ദരാദി<br>ദിവിഷദ്വൃന്ദൈഃ | പൂർണ്ണാനന്ദത്തോടു കൂടിയ ഇന്ദ്രാദി ദേവന്മാരുടെ കൂട്ടത്താൽ |
| മകുടേന്ദ്രനീലമണിഭിഃ | കിരീടങ്ങളിലെ ഇന്ദ്രനീലരത്നങ്ങളെക്കൊണ്ട്. |
| സന്ദർശിതേന്ദിന്ദിരം | കാണിക്കപ്പെട്ട വണ്ടുകളോടു കൂടിയ |
| ശ്രീഗോവിന്ദപദാരവിന്ദം | ശ്രീകൃഷ്ണന്റെ പാദാരവിന്ദത്തെ |
| അശുഭസ്കന്ദായ | അശുഭനാശത്തിനായി |
| വന്ദാമഹേ | വന്ദിക്കുന്നു |

സാരം. പൂന്തേൻപോലെ മനോജ്ഞമായി ധാരാളം ഒഴുകുന്ന ആകാശഗംഗയാൽ വ്യാപ്തമായും പരമാനന്ദമഗ്നന്മാരായ ദേവന്മാരുടെ വൃന്ദങ്ങൾ പൂർണ്ണാദരവോടെ നമസ്കരിക്കുമ്പോൾ അവരുടെ കിരീടങ്ങളിലെ വണ്ടുകളോ എന്നു തോന്നിപ്പിക്കുന്ന ഇന്ദ്രനീലരത്നങ്ങളോടുകൂടിയും ഇരിക്കുന്ന ശ്രീകൃഷ്ണന്റെ പാദാരവിന്ദത്തെ അശുഭനാശത്തിനായി വന്ദിക്കുന്നു.

ശ്രീജയദേവകൃതൌ അഷ്ടപദീകാവ്യേ

നവമസർഗ്ഗഃ

സമാപ്തഃ



## ചതുരചതുർഭുജഃ

## ദശമഃ സർഗ്ഗഃ

---

മൂലം.

അത്രാന്തരേ മസൃണരോഷവശാമസീമ
നിശ്വാസനിസ്സഹമുഖീം സുമുഖീമുപേത്യ
സവ്രീളമീക്ഷിതസഖീവദനാം ദിനാന്തേ
സാനന്ദഗൽഗദപദം ഹരിരിത്യുവാച.

| | |
|---|---|
| അത്ര അന്തരേ | ഈ സമയത്തിങ്കൽ |
| ഹരിഃ മസൃണരോഷ വശാം | ശ്രീകൃഷ്ണൻ, കുറഞ്ഞിരിക്കുന്ന കോപത്തിന്നു അധീനയായവളുംകൊണ്ട് |
| അസീമനിശ്വാസനിസ്സഹമുഖീം | അതിരില്ലാത്ത നിശ്വാസങ്ങളെക്കൊണ്ടു സഹിക്കാൻ കഴിയാത്ത മുഖത്തോടു കൂടിയും |
| സവ്രീളവീക്ഷിതസഖീവദനാം | (തന്നാൽ) ലജ്ജയോടുകൂടി നോക്കപ്പെട്ട സഖീമുഖത്തോടു കൂടിയും ഇരിക്കുന്ന |
| സുമുഖീം | സുന്ദരിയെ (രാധയുടെ) |
| ഉപേത്യ | അടുക്കെ ചെന്നിട്ടു |
| ദിനാന്തേ | സന്ധ്യാസമയത്തു |
| സാനന്ദഗൽഗദപദം | സന്തോഷംകൊണ്ടു ഇടറീട്ടു പൊട്ടിക്കൊണ്ടു പുറപ്പെടുന്ന വാക്കുകളോടും കൂടി |
| ഉവാച | പറഞ്ഞു |

സാരം. ഈ സമയത്തു സഖിയുടെ ശകാരംകൊണ്ടു കോപം

കുറച്ചു ശമിക്കയാൽ വിരഹദുഃഖം വർദ്ധിച്ചു തന്നിമിത്തം കണക്കില്ലാത്ത ദീർഘനിശ്വാസത്താൽ കലുഷപ്പെട്ടും ലജ്ജയോടുകൂടി സഖീമുഖത്തു നോക്കിയും സ്ഥിതിചെയ്യുന്ന രാധാദേവിയുടെ അടുക്കൽ ശ്രീകൃഷ്ണൻ സന്ധ്യക്കു ചെന്നിട്ടു സന്തോഷത്താൽ ഇടതൊണ്ട മുട്ടിക്കൊണ്ടു പറഞ്ഞു.

മൂലം.

അഷ്ടപദി (൧൯)

മുഖാരി രാഗം ചമ്പതാളം

വദസിയദികിഞ്ചിദപിദന്തരുചികൗമുദീ
ഹരതിദരതിമിരമതിഘോരം
സ്ഫുരദധരസീധവേതവവദന ചന്ദ്രമാഃ
രോചയതിലോചനചകോരം (൧)
പ്രിയേ ചാരുശീലേമുഞ്ചമയിമാനമനിദാനം
സപദിമദനാനലോദഹതിമമമാനസം.
ദേഹിമുഖകമലമധുപാനം
സത്യമേവാസിയദിസുദതിമയികോപിനി
ദേഹിഖരനയനശരഘാതം
ഘടയഭുജബന്ധനംജനയരദഖണ്ഡനം
യേനവാഭവതിസുഖജാതം (പ്രിയേ!) (൨)
ത്വമസിമമഭൂഷണംത്വമസിമമജീവനം
ത്വമസിമമഭവജലധിരത്നം
ഭവതുഭവതീഹമയിസതതമനുരോധിനി
തത്രമമഹൃദയമതിയത്നം (പ്രിയേ!) (൩)
നീലനളിനാഭമപിതന്വിതവലോചനം
ധാരയതികോകനദരൂപം
കുസുമശരബാണഭാവേനയദിരഞ്ജയസി
കൃഷ്ണമിദമേതദനുരൂപം (പ്രിയേ!) (൪)

സ്ഫുരതു കുചകുംഭയോരുപരി മണിമഞ്ജരീ
രഞ്ജയതു തവ ഹൃദയദേശം
രസതു രശനാപി തവ ഘനജഘനമണ്ഡലേ
ഘോഷയതു മന്മഥനിദേശം (പ്രിയേ!) (൫)

സ്ഥലകമലഗഞ്ജനം മമ ഹൃദയരഞ്ജനം
ജനിതരതിരംഗപരഭാഗം
ഭണ മസൃണവാണി കരവാണി ചരണദ്വയം
സരസലസദലക്തകരാഗം (പ്രിയേ!) (൬)

സ്മരഗരളഖണ്ഡനം മമ ശിരസി മണ്ഡനം
ദേഹി പദപല്ലവമുദാരം
ജ്വലതി മയി ദാരുണോ മദനകദനാരുണോ
ഹരതു തദുപാഹിതവികാരം (പ്രിയേ!) (൭)

ഇതി ചടുലചാടുപടുചാരുമുരവൈരിണോ
രാധികാമധി വചനജാതം
ജയതി പത്മാവതീരമണജയദേവകവിഭാരതീ
ഭണിതമിതിഗീതം (പ്രിയേ!) (൮)

| | |
|---|---|
| ഹേ പ്രിയേ! | അല്ലയോ പ്രിയേ! |
| ഹേ ചാരുശീലേ! | അല്ലയോ മനോഹരശീലേ! |
| (ത്വം) മയി അനിദാനം | നീ എന്നിൽ അകാരണമായ |
| മാനം മുഞ്ച | ഈർഷ്യയെ കളയു. |
| സപദി മദനാനലഃ | അതിവേഗത്തിൽ കാമാഗ്നി |
| മമ മാനസം ദഹതി | എന്റെ മനസ്സിനെ ദഹിക്കുന്നു. |
| (ത്വം) മുഖകമലമധു | നീ മുഖമാകുന്ന താമരപ്പൂവിലെ മധുപാ |
| പാനം ദേഹി. | നത്തെ തന്നാലും |
| (ത്വം) കിഞ്ചിൽ അപി | നീ കുറച്ചെങ്കിലും സംസാരിക്കുന്നു എങ്കി |
| വദസി യദി | ൽ |

| | |
|---|---|
| ദന്തരുചികൌമുദീ | പല്ലുകളുടെ ശോഭയാകുന്ന നിലാവ് |
| അതിഘോരം ദര<br>തിമിരം | അതികഠിനമായിരിക്കുന്ന ഭയമാകുന്ന ഇ<br>രുട്ടിനെ |
| ഹരതി | കളയുന്നു. |
| തവ വദനചന്ദ്രമാഃ | നിന്റെ മുഖമാകുന്ന ചന്ദ്രൻ |
| (മമ) ലോചന<br>ചകോരം | എന്റെ കണ്ണാകുന്ന ചകോരപ്പക്ഷിയെ |
| സ്ഫുരദധരസീധവേ | ശോഭിക്കുന്ന അധരത്തിലെ ആസവ<br>ത്തിനായ്ക്കൊണ്ടു |
| രോചയതി | രുചിപ്പിക്കുന്നു. |
| ഹേ സുദതി! | അല്ലയോ സുന്ദരി! |
| (ത്വം) മയി കോപിനീ<br>അസി | നീ എന്നിൽ കോപത്തോടുകൂടിയവളാ<br>കുന്നു. |
| സത്യം ഏവ യദി | സത്യം തന്നെയാണെങ്കിൽ |
| (ത്വം) ഖരനഖരശര<br>ഘാതം | നീ അതിക്രൂരമായ നഖങ്ങളാകുന്ന ശര<br>ങ്ങളെക്കൊണ്ടുള്ള പ്രഹരത്തെ |
| ദേഹി | തന്നാലും (ചെയ്താലും) |
| ഭുജബന്ധനം ഘടയ | കൈകൾകൊണ്ടുള്ള ബന്ധനത്തെ യോ<br>ജിപ്പിച്ചാലും (ആലിംഗനം ചെയ്താലും) |
| രദഖണ്ഡനം ജനയ | പല്ലുകൊണ്ടുള്ള മുറിവിനെ ഉണ്ടാക്കിയാലും |
| യേന വാ സുഖജാതം | യാതൊന്നുകൊണ്ടോ സുഖസമൂഹം (ധാ<br>രാളം സുഖം) |
| ഭവതി | ഉണ്ടാകുന്നു |
| (തത് കുരു) | അതിനെ ചെയ്താലും |
| ത്വം മമ ഭൂഷണം<br>അസി | നീ എനിക്കു ആഭരണമാകുന്നു |

| | |
|---|---|
| ത്വം മമ ജീവനം അസി | നീ എന്റെ ജീവനമാകുന്നു. (എന്നെ ജീവിപ്പിക്കുന്നവളാകുന്നു.) |
| ത്വം മമ ഭവജലധി രത്നം അസി | നീ എനിക്കു സംസാരസമുദ്രത്തിങ്കലെ രത്നമാകുന്നു. |
| ഭവതി ഇഹ മയി | ഭവതി ഈ എന്നിൽ |
| സതതം അനുരോധിനീ | എല്ലായ്പോഴും അനുകൂലതയെ ചെയ്യുന്നവളായി |
| ഭവതു | ഭവിക്കണേ |
| തത്ര മമ ഹൃദയം | ആ കാര്യത്തിൽ എന്റെ മനസ്സു |
| അതിയത്നം | അതിയായ അവധാനത്തോടു കൂടിയതാകുന്നു |
| ഹേ തന്വി! തവ | അല്ലയോ സുന്ദരി! നിന്റെ |
| ലോചനം നീലനളിനാഭം അപി | കണ്ണിനെ നീലത്താമരപ്പൂവിന്റെ ശോഭപോലെയിരിക്കുന്ന ശോഭയോടു കൂടിയതാണെങ്കിലും |
| കോകനദരൂപം | ചെന്താമരപ്പൂവിന്റെ നിറത്തെ |
| (ഭവതി) | ഭവതി |
| ധാരയതി | ധരിപ്പിക്കുന്നു |
| (ത്വം) കൃഷ്ണം ഇദം | നീ കറുത്തിരിക്കുന്ന ഈ കണ്ണിനെ |
| കുസുമശരബാണഭാവേന | കാമദേവന്റെ ബാണമാണെന്ന വിചാരത്തോടെ |
| രഞ്ജയസി യദി | ചുകപ്പിക്കയാണെങ്കിൽ |
| ഏതൽ അനുരൂപം | ഇതു യുക്തമാകുന്നു |
| തവ കുചകുംഭയോരുപരി | നിന്റെ കുചകുംഭങ്ങളുടെ മുകളിൽ |
| മണിമഞ്ജരീ സ്ഫുരതു | മണിമാലാ ശോഭിക്കട്ടെ |
| ഹൃദയദേശം രഞ്ജയതു | ഹൃദയദേശത്തെ അലങ്കരിപ്പിക്കട്ടെ |
| തവ ഘനജഘനമണ്ഡലേ | നിന്റെ തടിച്ചിരിക്കുന്ന ജഘനമണ്ഡലത്തിൽ |

| | |
|---|---|
| രശനാ അപി രസതു | അരഞ്ഞാണം ശബ്ദിക്കട്ടെ |
| മന്മഥനിദേശം | കാമദേവൻറെ ആജ്ഞയെ ഘോഷിപ്പി |
| ഘോഷയതു | ക്കട്ടെ |
| ഹേ മസൃണവാണി | അല്ലയോ മഞ്ജുഭാഷിണി! |
| ത്വം ഭണ | നീ പറയൂ |
| സ്ഥലകമലഗഞ്ജനം | സ്ഥലത്താമരപ്പൂവിനെ ജയിക്കുന്നതും |
| മമ ഹൃദയരഞ്ജനം | എൻറെ മനസ്സിനെ സന്തോഷിപ്പിക്കു |
| | ന്നതും |
| ജനിതരതിരംഗപരഭാഗം | സുരതമോദത്തിൻറെ ആധിക്യത്തെ |
| | ഉണ്ടാക്കുന്നതും ആയ |
| (തവ) ചരണദ്വയം | നിൻറെ രണ്ടു പാദങ്ങളേയും |
| (അഹം) | ഞാൻ |
| സരസലസദലക്തക | സരസമായി ശോഭിക്കുന്ന ചെമ്പഞ്ഞി |
| രാഗം | ച്ചാറിൻറെ ചുകപ്പോടുകൂടിയതാക്കി |
| കരവാണി | ചെയ്യാം |
| സ്മരഗരളഖണ്ഡനം | കാമവിഷത്തെ നശിപ്പിക്കുന്നതും |
| ഉദാരം പദപല്ലവം | സൌന്ദര്യത്തോടുകൂടിയതും ആയ കാൽ |
| | ത്തളിരിനെ |
| (ത്വം) | നീ |
| മമ ശിരസി | എൻറെ ശിരസ്സിൽ |
| മണ്ഡനം ദേഹി | അലങ്കാരമായി വെച്ചാലും |
| മയി ദാരുണഃ | എന്നിൽ ഭയങ്കരനായ |
| മദനകദനാരുണഃ | കാമസന്താപമാകുന്ന സൂര്യൻ |
| ജ്വലതി | ജ്വലിക്കുന്നു |
| ഉപാഹിതവികാരം | ഉണ്ടാക്കപ്പെട്ടിരിക്കുന്ന വികാരത്തെ |
| തൽ ഹരതു | അതു (നിൻറെ പാദന്യാസം) നശിപ്പി |
| | ക്കട്ടെ |

| | |
|---|---|
| ഇതി മുരവൈരിണഃ | ഇപ്രകാരം ശ്രീകൃഷ്ണന്റെ |
| ചടുലചാടുപടു ചാരു | ഇളക്കത്തോടുകൂടിയതും പ്രിയമായും ചതുരമായും മനോഹരമായും ഇരിക്കുന്ന |
| രാധികാം അധിവചനജാതം | രാധയെക്കുറിച്ചുള്ള വാക്‌സമൂഹമായ |
| പത്മാവതീരമണജയദേവകവിഭാരതീഭണിതം | പത്മാവതീഭർത്താവായ ജയദേവകവിയാൽ ഭാരതീരീതിയിൽ വർണ്ണിക്കപ്പെട്ട |
| ഇതി ഗീതം | ഇപ്രകാരത്തിലുള്ള ഗാനം |
| ജയതി | ഉൽകർഷേണ വർത്തിക്കുന്നു |

സാരം. അയേ പ്രിയേ! മനോജ്ഞാചാരശീലേ! നീ എന്നിൽ യാതൊരു കാരണവും കൂടാതെ കോപിക്കുന്നത് മതിയാക്കു. എന്റെ മനസ്സിൽ കാമാഗ്നി അതിവേഗത്തിൽ കത്തിജ്വലിക്കുന്നു. ഇതു ശമിപ്പാൻ നിന്റെ മുഖമാകുന്ന താമരപ്പൂവിലെ മധുപാനം ചെയ്‌വാനനുവദിക്കു. നീ എന്തെങ്കിലും കുറച്ചു വല്ലതും സംസാരിക്കുന്നു എങ്കിൽ അപ്പോൾ പ്രകാശിക്കുന്ന നിന്റെ ദന്തകാന്തിയാകുന്ന ചന്ദ്രികാ അതികഠിനമായ എന്റെ ഭയമാകുന്ന അന്ധകാരത്തെ കളയും. നിന്റെ മുഖമാകുന്ന ചന്ദ്രൻ എന്റെ നേത്രങ്ങളാകുന്ന ചകോരങ്ങളെ അതിമോഹനമായ അധരത്തിങ്കലെ മധുവിനായി മോഹിപ്പിക്കുന്നു. അല്ലയോ സുന്ദരി! നീ എന്നോടു വാസ്തവമായി കോപിക്കുന്നതാണെങ്കിൽ ആ കോപത്തിനു തക്കവണ്ണം പ്രവൃത്തിക്കു. ഒന്നാമതായി അതിമൂർച്ചയോടുകൂടിയ നഖങ്ങളെക്കൊണ്ടു നീ മാന്തു (എന്നെ രസിപ്പിക്കു) പിന്നെ നിന്റെ കൈകളെക്കൊണ്ടു എന്നെ പിടിച്ചുകെട്ടു (ആലിംഗനം ചെയ്യു). പല്ലുകളെക്കൊണ്ടു വ്രണം ഉണ്ടാക്കു (അധരപാനം ചെയ്യു). എന്നുവേണ്ട എന്താണു നിനക്കിഷ്ടം എന്നുവെച്ചാൽ അതൊക്കെ ചെയ്തുകൊള്ളു. നീ തന്നെ എനിക്കു ഭൂഷണം (നിന്നോടു കൂടാതെയാൽ ഞാൻ ശോഭിക്കില്ല. നീ നിമിത്തം ഞാൻ ജീവിക്കുന്നു. നീ എനിക്കു സംസാരസമുദ്രത്തിങ്കലെ രത്നമാകുന്നു. ഇത്രയും അഭ്യർത്ഥിക്കുന്ന

എന്നിൽ ഭവതി എല്ലാപ്പോഴും അനുസരണത്തോടുകൂടിയിരുന്നാലും. അതിനുവേണ്ടി എന്റെ മനസ്സു വളരെ യത്നിക്കുന്നുണ്ടു. അല്ലയോ സുന്ദരി! നിന്റെ കണ്ണുകൾ നീലത്താമരപ്പൂവുപോലെ കറുത്തതാണെങ്കിലും നീ അതുകളെ ചെന്താമരപ്പൂവുപോലെ ചുകപ്പിക്കുന്നു. സ്വഭാവത്താലെ കറുത്തിരിക്കുന്ന ഈ കണ്ണുകളെ ഭവതി കാമബാണങ്ങളാണെന്നു വിചാരിച്ചു ചുകപ്പിക്കുകയാണെങ്കിൽ ഇതു യുക്തം തന്നെ. ശരങ്ങൾ പരമേലനത്താൽ രക്തംകൊണ്ടു ചുകന്നിരിക്കുമെല്ലൊ. അതുപോലെ എന്നെ മെലിപ്പിക്കുന്നതുകൊണ്ടു ഭവതിയുടെ നേത്രങ്ങളും ചുകന്നിരിക്കേണ്ടതു തന്നെ. നിന്റെ കുചകുംഭങ്ങളിൽ മുക്താമാലകൾ അണിയു. അതിനാൽ ഹൃദയപ്രദേശം ശോഭിക്കട്ടെ. അതിമാംസളമായ നിന്റെ ജഘനത്തിൽ അരഞ്ഞാൾ കെട്ടി അതിന്റെ ശബ്ദം 'ക്രീഡിക്ക ക്രീഡിക്ക' എന്നുള്ള കാമദേവാജ്ഞയെ ഘോഷിപ്പിക്കട്ടെ. ഹേ മനോഹരഭാഷിണി! നീ എന്നോടു കല്പിക്ക. എന്നാൽ ഞാൻ സ്ഥലകമലത്തേക്കാൾ അതിമനോഹരമായും എന്റെ മനസ്സിനെ സന്തോഷിപ്പിക്കുന്നതായും കാമോദ്ദീപകമായും ഇരിക്കുന്ന നിന്റെ കാലടികളിൽ ഞാൻ ചെമ്പിനിച്ചാർ വളരെ ഭംഗിയായി തേച്ചു ചുകപ്പിക്കാം. കാമവിഷത്തെ കളയുന്നതും സൌന്ദൎയ്യത്തോടു കൂടിയതും അഥവാ ഉൽകൃഷ്ടമായതും ആയ നിന്റെ കാൽത്തളിര് എന്റെ ശിരസ്സിൽ അലങ്കാരമായി വെച്ചാലും. എന്നാൽ അതിക്രൂരമായ കാമദുഃഖമാകുന്ന സൂൎയ്യൻ എന്നെ വല്ലാതെ തപിപ്പിക്കുന്നു. അതിനാലുണ്ടാവുന്ന വികാരങ്ങളെ ആ പാദന്യാസം നശിപ്പിക്കും. ഇപ്രകാരം ചഞ്ചലമായും പ്രിയമായും ചതുരമായും മനോഹരമായും ഇരിക്കുന്നതും ശ്രീകൃഷ്ണൻ രാധയോടു പറഞ്ഞതും ശ്രീജയദേവനാൽ ഭാരതീരീതിയിൽ വൎണ്ണിക്കപ്പെട്ടതും ആയ ഈ ഗാനം ഉൽകൎഷേണ വൎത്തിക്കുന്നു. ഈ ഗാനത്തിന്റെ ഔൽകൃഷ്ട്യത്തിനു പ്രധാനമായ കാരണം ഭഗവൽപ്രോക്തത്വം തന്നെ. ഇതിൽ മുരാരിമഹിമാ "സ്മരഗരളഖണ്ഡനം" ഇത്യാദിയായ ചരണംനിമിത്തമാണ് ഈ ഗ്രന്ഥകൎത്താവിന്റെ ധൎമ്മപത്നിയായ പത്മാവതിക്കു ഭഗവദ്ദൎശനത്തിനു സംഗതിവന്നതു. അതുനിമിത്തം ഈ ഗാനം മുതൽക്കുതന്നെ ഗ്രന്ഥകൎത്താവു "പത്മാവതി" എന്ന മുദ്രയെ പ്രദൎശിപ്പിക്കുന്നു.

ക്ക് ഭവതിയെയൊഴിച്ചു മററാരെക്കുറിച്ചും വിചാരമുണ്ടെന്ന് ഒട്ടും ശങ്കിക്കേണ്ട. ഭവതിയുടെ സ്തനാലിംഗനത്തിന് എന്നെ സമ്മതിക്കു.

മൂലം

വ്യഥയതി വൃഥാ മൗനം തന്വി! പ്രപഞ്ചയ പഞ്ചമം
തരുണി! മധുരാലാപൈഃ താപം വിനോദയ ദൃഷ്ടിഭിഃ
സുമുഖി! വിമുഖീഭാവം താവദ്വിമുഞ്ച ന മുഞ്ച മാം
സ്വയമതിശയസ്നിഗ്ദ്ധോ മുഗ്ദ്ധേ പ്രിയോഽഹമുപസ്ഥിതഃ

| | |
|---|---|
| ഹേ തന്വി! വൃഥാ മൗനം | അല്ലയോ സുന്ദരി! വൃഥാവിലുള്ള മൗനം |
| വ്യഥയതി | ദുഃഖിപ്പിക്കുന്നു |
| (ത്വം) മധുരാലാപൈഃ | നീ മധുരമായ സംഭാഷണങ്ങളെക്കൊണ്ട് |
| പഞ്ചമം പ്രപഞ്ചയ | പഞ്ചമസ്വരത്തെ വിസ്തരിപ്പിച്ചാലും |
| ഹേ തരുണി! | അല്ലയോ യൗവനയുക്തേ! |
| ദൃഷ്ടിഭിഃ താപം | കടാക്ഷങ്ങളെക്കൊണ്ട് താപത്തെ |
| വിനോദയ | കളഞ്ഞാലും |
| ഹേ സുമുഖി! | അല്ലയോ ശോഭനമുഖസഹിതേ! |
| വിമുഖീഭാവം താവൽ | വൈമുഖ്യത്തെ നിശ്ചയമായി |
| വിമുഞ്ച | കളഞ്ഞാലും |
| ഹേ മുഗ്ദ്ധേ! | അല്ലയോ മുഗ്ദ്ധേ! |
| അതിശയസ്നിഗ്ദ്ധഃ | ഏററവും സ്നേഹമുള്ള |
| പ്രിയഃ അഹം | ഭർത്താവായ ഞാൻ |
| സ്വയം ഉപസ്ഥിതഃ | തന്നെത്താൻ സമീപസ്ഥനായിരിക്കുന്നു. |
| ത്വം മാം ന മുഞ്ച | നീ എന്നെ ഉപേക്ഷിക്കരുത് |

സാരം— അല്ലയോ സുന്ദരി! നിന്റെ അകാരണമായ ഈ മൗനം എന്നെ വല്ലാതെ ദുഃഖിപ്പിക്കുന്നു. അല്ലയോ യുവതി! പ്ര

കൃത്യാ പഞ്ചമസ്വരത്തിൽ, നിന്റെ മനോഹരങ്ങളായ സംഭാഷണങ്ങളെക്കൊണ്ടും കടാക്ഷങ്ങളെക്കൊണ്ടും എന്നെ ഈ സന്താപത്തിൽ നിന്നു മോചിപ്പിക്കണേ. അല്ലയോ സുമുഖി! നിന്റെ ഈ വൈമുഖ്യം നിശ്ചയമായി കളയണേ. സുമുഖിക്കു വൈമുഖ്യം നല്ലതല്ലല്ലോ. അല്ലയോ മുഗ്ദ്ധേ! നിന്നിൽ അത്യന്തവത്സലനായി പ്രിയനായിരിക്കുന്ന ഞാൻ നിന്റെ സമീപത്തിൽ തന്നെത്താൻ വന്നിരിക്കുന്നു. ഇനി നീ എന്നെ ഉപേക്ഷിക്കരുത്.

മുഗ്ദ്ധേ വിധേഹി മയി നിർദ്ദയദന്തദംശ
ദോർവ്വല്ലിബന്ധനിബിഡസ്തനപീഡനാനി
ചണ്ഡി ത്വമേവ മുദമഞ്ച ന പഞ്ചബാണ
ചണ്ഡാലകാണ്ഡദളനാദസവഃ പ്രയാന്തു

കേരള സാഹിത്യ അക്കാദമി

| | |
|---|---|
| ഹേ ചണ്ഡി! | അല്ലയോ കോപനശീലേ! |
| ഹേ മുഗ്ദ്ധേ! ത്വം | അല്ലയോ വിവേകശൂന്യേ! നീ |
| മയി | എന്നിൽ |
| നിർദ്ദയദന്തദംശദോർവ്വല്ലിബന്ധനിബിഡസ്തനപീഡനാനി | ദയയോടു കൂടാത്ത ദന്തദംശനം കൈകളാകുന്ന വള്ളികളെക്കൊണ്ടുള്ള ബന്ധനം, (ആലിംഗനം) നിറഞ്ഞിരിക്കുന്ന സ്തനങ്ങളെക്കൊണ്ടുള്ള മർദ്ദനം, ഇവകളെ |
| വിധേഹി | ചെയ്താലും |
| ത്വം ഏവ | നീ തന്നെ |
| മുദം അഞ്ച | സന്തോഷത്തെ പ്രാപിച്ചാലും |
| പഞ്ചബാണചണ്ഡാലകാണ്ഡദളനാൽ | കാമദേവനാകുന്ന ചണ്ഡാലന്റെ ശരങ്ങളെക്കൊണ്ടുള്ള ഭേദനം ഹേതുവായിട്ട്. |
| അസവഃ ന പ്രയാന്തു | പ്രാണങ്ങൾ പോകാതിരിക്കട്ടെ. |

സാരം — അല്ലയോ കോപനശീലേ! അല്ലയോ യുക്തായുക്ത വിചാരരഹിതേ! നീ എന്നെ ദയകൂടാതെ ദന്തപാതനം, കൈകളാകുന്ന വള്ളികളെക്കൊണ്ടുള്ള ബന്ധനം, (ആലിംഗനം) നിന്റെ മാറിൽ നിരന്നിരിക്കുന്ന സ്തനങ്ങളെക്കൊണ്ടുള്ള മർദ്ദനം, (ഗാഢാലിംഗനം) ഈവക ശിക്ഷകൾ ചെയ്യാലും. ഇതുകൊണ്ടു നീ തന്നെ സുഖത്തെ അനുഭവിക്ക. ഞാൻ ഈ ശിക്ഷകളെല്ലാം അനുഭവിച്ചു കൊള്ളാം. ഇതിനാൽ കാമദേവനാകുന്ന ചണ്ഡാലന്റെ ശരങ്ങളെ കൊണ്ടു ഭേദിച്ചു എന്റെ പ്രാണങ്ങൾ പോകാതിരിക്കട്ടെ. നീ ചണ്ഡാളരുടെ ശരങ്ങളെക്കൊണ്ടു പ്രാണൻ പോകുന്നതിനെക്കാൾ, നിന്റെ ശിക്ഷ അനുഭവിക്കുന്നതു തന്നെയാണ് നല്ലതു.

മൂലം.

ബന്ധൂകദ്യുതിബാന്ധവോയമധരഃ സ്നിഗ്ദ്ധോ മധൂകച്ഛവി
ർഗ്ഗണ്ഡശ്ചണ്ഡി ചകാസ്തി നീലനളിനശ്രീമോചനം ലോചനം
നാസാഭ്യേതി തിലപ്രസൂനപദവീം കുന്ദാഭദന്തിപ്രിയേ
പ്രായസ്ത്വന്മുഖസേവയാ വിജയതേ വിശ്വം സ പുഷ്പായുധഃ.

| | |
|---|---|
| ഹേ ചണ്ഡി! | അല്ലയോ ഏറ്റവും കോപനശീലേ! |
| ഹേ കുന്ദാഭദന്തി! | അല്ലയോ മുല്ലപ്പൂവിന്റെ ശോഭപോലെയിരിക്കുന്ന ശോഭയുള്ള പല്ലുകളോടു കൂടിയവളേ! (സുന്ദരി!) |
| ഹേ പ്രിയേ | ഹേ പ്രിയേ! |
| സഃ പുഷ്പായുധഃ | ആ കാമൻ |
| ത്വന്മുഖസേവയാ | നിന്റെ മുഖസേവകൊണ്ട് |
| വിശ്വം വിജയതേ പ്രായഃ | ലോകത്തെ വിജയിക്കുന്നുവോ എന്നു തോന്നുന്നു |
| അയം അധരഃ | ഈ അധരം |
| ബന്ധൂകദ്യുതി ബാന്ധവഃ | പതിരാടിപ്പൂവിന്റെ ശോഭക്ക് തുല്യമായ ശോഭയോടു കൂടിയതായിട്ടും |

| | |
|---|---|
| ഗണ്ഡ | കവിൾത്തടത്തിൽ |
| സ്നിഗ്ദ്ധമധൂകച്ഛവിഃ | മനോഹരമായ ഇരിപ്പപ്പൂവിൻെറ കാന്തിയും |
| ലോചനം | കണ്ണ് |
| നീലനളിന ശ്രീമോചനം | നീലത്താമരപ്പൂവിൻെറ കാന്തിയെ അപഹരിക്കുന്നതായിട്ടും (അതിനെക്കാൾ അധികം കാന്തിയുള്ളതായിട്ടും) |
| ചകാസ്തി | ശോഭിക്കുന്നു |
| നാസാ | മൂക്ക |
| തിലപ്രസൂനപദവീം | എള്ളിൻപൂവിൻെറ സ്ഥാനത്തെ |
| അഭ്യേതി | പ്രാപിക്കുന്നു. |

സാരം.. അല്ലയോ അത്യന്തം കോപനശീലേ! അല്ലയോ സുന്ദരി! പ്രിയേ! ആ പ്രസിദ്ധനായ കാമദേവൻ നിൻെറ മുഖസേവ കൊണ്ടു തന്നെ ലോകമെല്ലാം ജയിക്കുന്നു എന്ന് വിചാരിക്കാം (അയാളുടെ ബാണങ്ങൾ പുഷ്പങ്ങളാണെല്ലോ. തത്തുല്യങ്ങളായ സാധനങ്ങൾ നിൻെറ മുഖത്തിലുണ്ടു.) നിൻെറ ഈ അധരം ചതിറാടിപ്പൂവിനു തുല്യമായും കവിൾത്തടങ്ങൾ ഇരിപ്പപ്പൂവ് പോലെ കാന്തിയുള്ളതുകളായും കണ്ണുകൾ നീലത്താമരപ്പൂവ് പോലെ മനോഹരങ്ങളായും മൂക്ക എള്ളിൻപൂവിനുതുല്യമായും ശോഭിക്കുന്നു.

മൂലം.

ദൃശൌ തവ മദാലസേ വദനമിന്ദുമത്യന്വിതം
ഗതിർജ്ജനമനോരമാ വിജിതരംഭമൂരുദ്വയം
രതിസ്തവ കലാവതീ രുചിരചിത്രലേഖേ ഭ്രുവാ
വഹോ! വിബുധയൌവനം വഹസി തന്വി പൃഥ്വീഗതാ

| | |
|---|---|
| ഹേ തന്വി! | അല്ലയോ സുന്ദരി! |
| തവ ദൃശൌ | നിൻെറ കണ്ണുകൾ |
| മദാലസേ | മത്തുകൊണ്ട് ആലസ്യത്തോടു കൂടിയി |

| | |
|---|---|
| | രിക്കുന്നു |
| വദനം ഇന്ദുമത്യർപിതം | മുഖം ചന്ദ്രനെന്ന് ബുദ്ധിയെ ഉണ്ടാക്കുന്നതാകുന്നു (മുഖംകണ്ടാൽ ചന്ദ്രനെന്നു തോന്നുന്നതാകുന്നു) |
| ഗതിഃ ജനമനോരമാ | ഗമനം ജനങ്ങളുടെ മനസ്സിനെ സന്തോഷിപ്പിക്കുന്നതാകുന്നു. |
| ഊരുയുഗ്മം വിജിതരംഭം | തുടകൾരണ്ടും കദളിവാഴയെ ജയിച്ചതാകുന്നു |
| തവ രതിഃ കലാവതീ | നിന്റെ രതിക്രീഡാ കലയോടു കൂടിയതാകുന്നു (കാമശാസ്ത്രപ്രകാരമാകുന്നു) |
| ഭ്രുവൌ രുചിരചിത്രലേഖേ | പുരികങ്ങൾ മനോഹരകളായ ചിത്രരേഖകളാകുന്നു |
| അഹോ പൃഥ്വീഗതാ ത്വം | ആശ്ചര്യം ഭൂമിയിൽസ്ഥിതിചെയ്യുന്നനീ |
| വിബുധയൌവനം | ദേവസ്ത്രീകളുടെ യൌവനത്തെ |
| വഹസി | വഹിക്കുന്നു. |

സാരം: ഹേ സുന്ദരി! നിന്റെ നേത്രങ്ങൾ യൌവനത്തിളപ്പുകൊണ്ടു ആലസ്യത്തോടുകൂടിയിരിക്കുന്നു. മുഖമോ കണ്ടാൽ ചന്ദ്രനാണെന്നു തോന്നുന്നു. ഗതിയോ ജനങ്ങളെ രസിപ്പിക്കുന്നു. ഊരുക്കൾ കദളിവാഴകളെ ജയിച്ചിരിക്കുന്നു. രതിക്രീഡയിൽ നീ നല്ലപാണ്ഡിത്യം സമ്പാദിച്ചിട്ടുണ്ടു. അതു ഉപയോഗിച്ചു സഫലമാവും. പുരികങ്ങളോ മനോഹരമായ രേഖാചിത്രാകൃതിയോടുകൂടിയിരിക്കുന്നു. ഓ!! ആശ്ചര്യം! നീ ഭൂമിയിൽ സ്ഥിതിചെയ്തിട്ടു ദേവസ്ത്രീകളുടെ യൌവനത്തെ പ്രാപിക്കുന്നു.

"വിബുധയൌവനം" എന്ന പദത്തിനു ദേവസ്ത്രീസമൂഹം എന്നും അർത്ഥമുണ്ടു. ആ പക്ഷത്തിൽ മദാലസാ, ഇന്ദുമതീ, മനോരമാ, രംഭാ, കലാവതീ, ചിത്രലേഖാ, ഈ വകപദങ്ങൾക്കു ദേവസ്ത്രീകളുടെ പേരായും അർത്ഥം സ്വീകരിക്കണം. അപ്പോൾ "അഹോ, പൃഥ്വീഗതാ," ഈ വകപദങ്ങൾ അധികം സാർത്ഥങ്ങളായി.

മൂലം.

ശശിമുഖി തവ ഭാതി ഭംഗുരാ ഭ്രൂ-
ര്യുവജനമോഹകരാളകാളസർപ്പീ
തദുദിതവിഷഭേഷജന്ത്വിഹൈകാ
ത്വദധരശീധുസുധൈവ ഭാഗ്യഭോഗ്യാ.

| | |
|---|---|
| ഹേ ശശിമുഖി! | അല്ലയോ ചന്ദ്രമുഖി! |
| തവ ഭംഗുരാ ഭ്രൂഃ | നിന്റെ വളഞ്ഞിരിക്കുന്ന പുരികക്കൊടി |
| യുവജനമോഹ കരാളകാളസർപ്പീ | ചെറുപ്പക്കാരായ പുരുഷന്മാരെ മോഹാലസ്യപ്പെടുത്താൻ അതിഭയങ്കരമായ കൃഷ്ണസർപ്പമായി |
| ഭാതി | ശോഭിക്കുന്നു |
| തദുദിതവിഷ ഭേഷജം തു | ആ കൃഷ്ണസർപ്പത്തിൽനിന്നു ഉണ്ടാവുന്ന വിഷത്തിന് ഔഷധമാകട്ടെ |
| ഇഹ | ഈ ലോകത്തിൽ |
| ഭാഗ്യഭോഗ്യാ | ഭാഗ്യംകൊണ്ടു അനുഭവിക്കപ്പെടുവാൻ കഴിയുന്നു |
| ഏകാ | ഒരു മുഖ്യയായ |
| ത്വദധരശീധുസുധാ ഏവ | നിന്റെ അധരത്തിങ്കലെ മധുവാകുന്ന അമൃതു തന്നെയാകുന്നു. |

സാരം:- അല്ലയോ ചന്ദ്രമുഖി! വളഞ്ഞിരിക്കുന്ന നിന്റെ പുരികക്കൊടി യൌവനയുക്തന്മാരായ ജനങ്ങളെ മോഹാലസ്യപ്പെടുത്തുവാൻ ഭയങ്കരമായ ഒരു കൃഷ്ണസർപ്പമാകുന്നു. ആ കൃഷ്ണസർപ്പത്തിലുണ്ടാവുന്ന വിഷത്തിനു പരിഹാരമായിട്ടുള്ളൊരൌഷധമീ ലോകത്തിൽ ഭാഗ്യവാന്മാർക്കുമാത്രം അനുഭവിക്കുവാൻ കഴിയുന്ന നിന്റെ അധരമധുവാകുന്ന അമൃതു മാത്രമെയുള്ളു. അതുകൊണ്ടു ഞാൻ ആ അധരാമൃതത്തെത്തന്നെ സർവ്വദാ പ്രാർത്ഥിച്ചുകൊള്ളുന്നു.

മൂലം

പ്രീതിം വസ്തനുതാം ഹരിഃ കുവലയാപീഡേന സാർദ്ധം രണേ
രാധാ പീനപയോധരസ്മരണകൃൽകുംഭേന സംഭേദവാൻ
യത്ര സ്വിദ്യതി മീലതി ക്ഷണ മപ്യൽ ക്ഷിപ്തദ്വിപേപി ക്ഷണാൽ
കംസസ്യാഥ ബലേ ജിതം ജിത മിതി വ്യാമോഹകോലാഹലഃ

| | |
|---|---|
| രാധാപീനപയോധരസ്മരണകൃൽകുംഭേന | രാധാദേവിയുടെ തടിച്ചിരിക്കുന്ന സ്തനങ്ങളുടെ ഓൎമ്മയെ ഉണ്ടാക്കുന്ന മസ്തകത്തോടുകൂടിയ |
| കുവലയാപീഡേന സാർദ്ധം | കംസന്റെ കുവലയാപീഡം എന്ന ആനയോടുകൂടെ |
| രണേ സംഭേദവാൻ | യുദ്ധത്തിൽ സംഗമിച്ച |
| യത്ര ക്ഷണം | യാതൊരു ഹരി അല്പനേരം |
| സ്വിദ്യതി മീലതി | തളൎന്നു കണ്ണടച്ചും ഇരുന്നു് |
| അഥ ക്ഷണാൽ | അനന്തരം ക്ഷണനേരംകൊണ്ടു് |
| ക്ഷിപ്തദ്വിപേ അപി | ആ കുവലയാപീഡത്തെ കൊന്നുകളഞ്ഞു എങ്കിലും |
| (അനന്തരം) | അതിനിടക്കു് |
| കംസസ്യ ബലേ | കംസന്റെ സൈന്യത്തിൽ |
| ജിതം ജിതം ഇതി | ജയിച്ചു, ജയിച്ചു എന്നിങ്ങിനെ |
| വ്യാമോഹകോലാഹലഃ | അറിഞ്ഞുകൂടാത്തതായുണ്ടായ ലഹള |
| അഭൂൽ | സംഭവിച്ചു |
| (സഃ) ഹരിഃ | ആ ശ്രീകൃഷ്ണൻ |
| വഃ പ്രീതിം തനുതാം | നിങ്ങൾക്കു പ്രീതിയെ ചെയ്യട്ടെ. |

സാരം. യാതൊരു ശ്രീകൃഷ്ണൻ രാധാദേവിയുടെ പീനങ്ങളായ സ്തനങ്ങളെ ഓൎമ്മിപ്പിക്കുന്ന മസ്തകത്തോടു കൂടിയ കുവലയാപീഡം എന്ന കംസന്റെ ആനയോടു യുദ്ധത്തിനിറങ്ങി അ

തിൻെറ മസ്തകദർശനത്താൽ രാധാദേവിയുടെ പീനസ്തനങ്ങളെ ഓൎത്തു തളൎന്നും കണ്ണടച്ചും ഇരുന്നു്. പിന്നെ അല്പനേരം കൊണ്ടു് ആ കുവലയാപീഡത്തെ കൊന്നുകളഞ്ഞു എങ്കിലും ഒരിനിടക്കു് കംസൻെറ സൈന്യത്തിൽ ജയിച്ചു ജയിച്ചു എന്നിങ്ങിനെ ആൎത്തുകൂട്ടായ്കയാൽ കോലാഹലമുണ്ടായി. ആ മഹാത്മാവു് ഈ ഗ്രന്ഥം ഉപയോഗിക്കുന്ന നിങ്ങൾക്കു് പരമാനന്ദത്തെ തരട്ടെ.

ശ്രീജയദേവകൃതൗ അഷ്ടപദീകാവ്യേ

ദശമസൎഗ്ഗഃ സമാപ്തഃ



കേരള സാഹിത്യ അക്കാദമി

സാനന്ദദാമോദരോനാമ

## ഏകാദശഃ സൎഗ്ഗഃ.

മൂലം.

സുചിരമനുനയേന പ്രീണയിത്വാ മൃഗാക്ഷീം
ഗതവതി കൃതവേഷേ കേശവേ കേളിശയ്യാം
രചിതരുചിരവേഷാം ദൃഷ്ടിമോഷേ പ്രദോഷേ
സ്ഫുരതി നിരവസാദാം കാപി രാധാം ജഗാദ

| | |
|---|---|
| സുചിരം | വളരെനേരം |
| അനുനയേന | സമാധാനവാക്കുകൊണ്ടു |
| മൃഗാക്ഷീം | സുന്ദരിയെ (രാധയെ) |
| പ്രീണയിത്വാ | സന്തോഷിപ്പിച്ചിട്ടു് |
| കൃതവേഷേ | അലങ്കാരങ്ങളെ ധരിച്ചിരിക്കുന്ന |
| കേശവേ | ശ്രീകൃഷ്ണൻ |

## പതിനൊന്നാം സർഗ്ഗം

കേളിശയ്യാം — ക്രീഡാശയ്യയെ
ഗതവതി — പ്രാപ്തനായിരിക്കുമ്പോൾ
പ്രദോഷേ — രാത്രിയുടെ ആരംഭകാലം
ദൃഷ്ടിമോഷേ സ്ഫുരതി — കണ്ണുകാണാത്ത സ്ഥിതിയായപ്പോൾ
കാപി — ഒരുസഖി
നിരവസാദാം — ദുഃഖത്തോട് കൂടാതെയും
രചിതരുചിരവേഷാം — മനോഹരങ്ങളായ അലങ്കാരങ്ങളണിഞ്ഞും സ്ഥിതിചെയ്യുന്ന
രാധാം ജഗാദ — രാധാദേവിയോട് പറഞ്ഞു

സാരം. ശ്രീകൃഷ്ണൻ വളരെനേരം ഓരോരോ സമാധാനവാക്കുകൾ പറഞ്ഞു രാധയെ സന്തോഷിപ്പിച്ചു. പിന്നെ അലങ്കാരങ്ങളണിഞ്ഞു ക്രീഡാശയ്യയിൽ ഇരിക്കും സമയത്തു സന്ധ്യകഴിഞ്ഞ് ഇരുട്ടായപ്പോൾ സഖി, ദുഃഖങ്ങളൊക്കെതീർന്ന് ക്രീഡക്കുചിതമായ വേഷം ധരിച്ചിരിക്കുന്ന രാധയോട് പറഞ്ഞു.

### അഷ്ടപദി (൨൦)

മൂലം.

ഭൈരവിരാഗം ഏകതാളം

വിരചിതചാടുവചനരചനം ചരണേ രചിതപ്രണിപാതം
സമ്പ്രതി മഞ്ജുളവഞ്ജുളസീമനി കേളിശയനമനുയാതം ൧

മുഗ്ദ്ധേ മധുമഥനമനുഗതമനുസര രാധേ

ഘനജഘനസ്തനഭാരഭരേ ദരമന്ഥരചരണവിഹാരം
മുഖരിതമണിമഞ്ജീരമുപൈഹി വിധേഹി മരാളവിഹാരം ൨
(മുഗ്ദ്ധേ)

ശൃണു രമണീയതരം തരുണീജനമോഹനമധുപവിരാവം
കുസുമശരാസനശാസനവന്ദിനി പികനികരേ ഭജ ഭാവം ൩
(മുഗ്ദ്ധേ)

ആനിലതരളകിസലയനികരേണ കരേണ ലതാനികുരുംബം
പ്രേരണമിവ കരഭോരു കരോതി ഗതിം പ്രതിമുഞ്ച വിളംബം ൪
(മുഗ്ദ്ധേ)

സ്ഫുരിതമനംഗതരംഗവശാദിവ സൂചിതഹരിപരിരംഭം
പൃച്ഛ മനോഹരഹാരവിമലജലധാരമമും കുചകുംഭം ൫
(മുഗ്ദ്ധേ)

അധിഗതമഖിലസഖീഭിരിദം തവ വപുരപി രതിരണസജ്ജം
ചണ്ഡി രണിതരശനാരവഡിണ്ഡിമമഭിസര സരസമലജ്ജം ൬
(മുഗ്ദ്ധേ)

സ്മരശരസുഭഗനഖേന സഖീമവലംബ്യ കരേണ സലീലം
ചലവലയക്വണിതൈരവബോധയ ഹരിമപി നിജഗതിശീലം ൭
(മുഗ്ദ്ധേ)

ശ്രീജയദേവഭണിതമധരീകൃതഹാരമുദാസിതവാമം
ഹരിവിനിഹിതമനസാമധിതിഷ്ഠതു കണ്ഠതടീമവിരാമം ൮
(മുഗ്ദ്ധേ)

| | |
|---|---|
| ഹേ മുഗ്ദ്ധേ! രാധേ! | അല്ലയോ ആലോചനയില്ലാത്ത രാധേ! |
| വിരചിതചാടുവചനരചനം | പ്രിയമായ ഓരോരോ വാക്കുകൾ പറഞ്ഞു |
| ചരണേ രചിതപ്രണിപാതം | കാല്ക്കൽ നമസ്കരിച്ചു |
| സമ്പ്രതി | ഇപ്പോൾ |
| മഞ്ജുളവഞ്ജുളസീമനി | മനോഹരമായ വള്ളിക്കുടിലിൽ |
| കേളിശയനം ഉപയാതം | ക്രീഡാശയ്യയിലിരുന്നു |
| അനുഗതം മധുമഥനം | (നിന്നെത്തന്നെ) ആശ്രയിച്ചുകൊണ്ടിരിക്കുന്ന ശ്രീകൃഷ്ണനെ |

| | |
|---|---|
| ത്വം അനുഭജ | നീ അനുഭജിച്ചാലും (ശ്രീകൃഷ്ണനോടൊന്നിച്ചുരമിച്ചാലും) |
| ഹേ ഘനജഘനസ്തനഭാരഭരേ! | അല്ലയോ തടിച്ചജഘനസ്തനഭാരങ്ങളോടുകൂടിയവളേ! |
| (ത്വം) ദരമന്ഥരചരണവിഹാരം | നീ പതുക്കെ ഭംഗിയായികാലുവെച്ചു നടന്നുകൊണ്ട് |
| മുഖരിതമണിമഞ്ജീരം | ശബ്ദിക്കുന്ന രത്നമയമായ കാൽച്ചിലമ്പുകളോടുകൂടിയും |
| ഉപൈഹി | അടുക്കെ ചെന്നാലും |
| മരാളവികാരം | അരയന്നങ്ങളുടെ ലീലയെ (ഭംഗിയെ) |
| വിധേഹി | ചെയ്താലും |
| (ത്വം) രമണീയതരം | നീ ഏറ്റവും മനോഹരമായ |
| തരുണീജനമോഹനമധുരിപുരാവം | യൗവനയുക്തകളായ സ്ത്രീകളെ മോഹിപ്പിക്കുന്ന ശ്രീകൃഷ്ണന്റെ ശബ്ദത്തെ |
| ശൃണു | കേട്ടാലും |
| പികനികരേ | കുയിൽക്കൂട്ടം |
| കുസുമശരാസനശാസനവന്ദിനി | കാമദേവന്റെ ആജ്ഞയെ അറിയിച്ചുകൊണ്ടിരിക്കുമ്പോൾ |
| ഭാവം ഭജ | (ശ്രീകൃഷ്ണനിൽ) അനുരാഗത്തെ സ്വീകരിച്ചാലും |
| ഹേ കരഭോരു! | അല്ലയോ സുന്ദരി! |
| (ത്വം) ഗതിം പ്രതി | നീ പോകുന്നതിനു |
| വിലംബം മുഞ്ച | താമസിക്കരുതു. |
| ലതാനികുരംബം | വള്ളികളുടെ കൂട്ടം |
| അനിലതരളകിസലയനികരേണ | കാറ്റിനാൽ ഇളകുന്ന തളിരുകളാകുന്ന |

| | |
|---|---|
| കരേണ | കൈകൾകൊണ്ടു |
| പ്രേരണം കരോതി ഇവ | പ്രേരിപ്പിക്കുന്നുവോ എന്നു തോന്നും (മാടിവിളിക്കുന്നുവോ എന്നു തോന്നുന്ന) |
| അനംഗതരംഗവലിഭിഃ ഇവ | കാമദേവന്റെ തിരമാലകളിൽപ്പെട്ടുള്ളതുകൊണ്ടോ എന്നു തോന്നുമാറു |
| സ്ഫുരിതം | ഇളകുന്നതും |
| സൂചിതഹരിപരിരംഭം | ശ്രീകൃഷ്ണന്റെ ആലിംഗനത്തെ സൂചിപ്പിക്കുന്നതും |
| മനോഹരഹാരവിമലജലധാരം | മനോഹരങ്ങളായ മുത്തുമാലകളാകുന്ന അഴുക്കില്ലാത്ത ജലധാരകളോടുകൂടിയതും ആയ |
| അമും കുചകുംഭം | ഈ കുചകുംഭങ്ങളോടു |
| പൃഷ്ട്വ | ചോദിച്ചാലും |
| ഇദം അഖിലസഖീഭിഃ | ഈ സംഗതി എല്ലാ സഖികളാൽ |
| അധിഗതം | അറിയപ്പെട്ടിരിക്കുന്നു |
| തവ വപുഃ അപി | നിന്റെ ദേഹവും |
| രതിരണസജ്ജം | രതിക്രീഡക്ക് തെയ്യാറായിരിക്കുന്നു |
| ഹേ ചണ്ഡി! | അല്ലയോ ചണ്ഡി! (വേണ്ടാതെ കോപിക്കുന്നവളെ!) |
| രണിതരശനാരവഡിണ്ഡിമം | ശബ്ദിക്കുന്ന അരഞ്ഞാണിന്റെ ശബ്ദമാകുന്ന പടഹത്തോടും |
| (ത്വം) | നീ |
| സരസം അലജ്ജം | രസത്തോടുകൂടിയും ലജ്ജയില്ലാതെയും |
| അഭിസര | (ശ്രീകൃഷ്ണന്റെ അടുക്കലേക്കു) പോയാലും |
| (ത്വം) സ്മരശരസുഭഗനഖേന | നീ, കാമദേവന്റെ ശരങ്ങൾപോലെ മനോഹരങ്ങളായ നഖങ്ങളോടു കൂടിയ |

| | |
|---|---|
| കരേണ | കൈകൊണ്ടു |
| സഖീം അവലംബ്യ | സഖിയെ പിടിച്ചിട്ടു |
| സലീലം ചല | ലീലയോടെ (രസത്തോടെ) ചലിയ്ക്കുന്ന |
| വലയക്വണിതൈഃ | വളകളുടെ ശബ്ദങ്ങളെക്കൊണ്ടു |
| നിജഗതിശീലം | തന്റെ ഗമനസ്വഭാവത്തെ |
| ഹരിം അപി അവ ബോധയ | ശ്രീകൃഷ്ണനെ അറിയിച്ചാലും |
| ശ്രീജയദേവഭണിതം | ശ്രീജയദേവന്റെ വാക്സ്വരൂപമായ ഈ ഗാനം |
| ഹരിവിനിഹിതമനസാം | ശ്രീകൃഷ്ണനിൽ വെക്കപ്പെട്ട മനസ്സോടുകൂടിയവരുടെ (ശ്രീകൃഷ്ണഭക്തന്മാരുടെ) |
| കണ്ഠതടീം | കണ്ഠപ്രദേശത്തെ |
| അധരീകൃതഹാരം | മുത്തുമാലയെ വില വെക്കാതെയും |
| ഉദാസിതവാമം | സ്ത്രീകളെ കൂട്ടാക്കാതെയും |
| അവിരാമം | അവസാനത്തോടുകൂടാതെയും (എല്ലായ്പോഴും) |
| അധിതിഷ്ഠതു | സ്ഥിതിചെയ്യട്ടെ. |

സാരം — അല്ലയോ രാധെ! നിനക്കു ആലോചനയില്ല. നിനക്കു പ്രിയമായ ഓരോരോ വാക്കുകൾ പറഞ്ഞു നിന്റെ കാര്യത്തിൽ ശ്രമപ്പെട്ടിരുന്ന ഇപ്പോൾ മനോഹരമായ ലതാഗൃഹത്തിൽ ശ്രീധര ശയ്യയിൽ നിന്നെത്തന്നെ വിചാരിച്ചുകൊണ്ടിരിക്കുന്ന ശ്രീകൃഷ്ണനോടുകൂടെ നീ വേഗം പോയി രമിക്ക. അല്ലയോ തടിച്ച ജഘനസ്തനഭാരത്തോടുകൂടിയവളെ! നീ പതുക്കെ ഭംഗിയായി നടന്നു അരയന്നങ്ങളുടെ ഗമനഭംഗിയെ അനുസരിച്ചും രത്നമയങ്ങളായ കാൽച്ചിലമ്പുകളുടെ ശബ്ദത്തോടുകൂടിയും മാധവന്റെ അടുക്കെ ചെല്ലൂ. അവിടെ ചെന്നാൽ ഏറ്റവും മനോഹരമായതും തരുണികളെ മോഹിപ്പിക്കുന്നതും ആയ ശ്രീകൃഷ്ണന്റെ ഓരോരോ വാക്കുകളും മറ്റും

നിണക്ക കേൾക്കാം. ഇങ്ങിനെ കുയിലുകൾ കാമോദ്ദീപകമായി ശബ്ദിക്കുമ്പോൾ നിണക്ക അദ്ദേഹത്തിനെ സ്നേഹിക്കുന്നതാണ് നല്ലതു. അല്ലയോ സുന്ദരി! നീ അദ്ദേഹത്തിന്റെ അടുക്കലേക്ക പോകുവാൻ ഒട്ടും താമസിക്കേണ്ട. ഇതാ വള്ളികൾ കാററത്തിളകുന്ന തളിരുകളാകുന്ന കൈകൾകൊണ്ടു നിന്നെ വിളിക്കുന്നുവോ എന്നു തോന്നുന്നു (നീ ഈ സ്ഥിതിയിൽ അനങ്ങാതിരിക്കുന്നതു അചേതനങ്ങൾക്കും സഹിക്കില്ലെന്നും ഇതു യാത്രക്കു ശുഭലക്ഷണമാണെന്നും ഇതിനാൽ ധ്വനിതമായി. ഇതിന്നു പ്രമാണവചനം— വാമേമധുരവാക്പക്ഷീവൃക്ഷഃ പല്ലവിതോന്നതഃ അനുകൂലോവഹൻവായുഃ പ്രയാണേ ശുഭസൂചകഃ—) ശൃംഗാരരസപ്രവാഹത്തിങ്കലെ കാമവികാരങ്ങളാകുന്ന അലകൾ അടിക്കുന്നതുകൊണ്ടോ എന്നുതോന്നുമാറു ഇളകുന്നതും ശ്രീകൃഷ്ണന്റെ ആലിംഗനമേല്പിപ്പാൻ ബദ്ധപ്പാടായി എന്നു സൂചിപ്പിക്കുന്നതും (ഇതിന്നു പ്രമാണം— നിത്യം നാഭ്യൂരു സ്തനകമ്പഃ പ്രിയസംഗമസൂചകഃ) മനോഹരങ്ങളായ മുത്തുമാലകൾ ഞാന്നിരിക്കുന്നതും ആയ നിന്റെ ഈ കുചങ്ങളെത്തൊട്ട ഇതു വാസ്തവമല്ലേ എന്നു ചോദിക്കു. ഈ സംഗതി എല്ലാ സഖികളാലും അറിയപ്പെട്ടിരിക്കുന്നു. നീ ഇതിനൊട്ടും ലജ്ജ വിചാരിക്കേണ്ട. നിന്റെ ശരീരവും രതിക്രീഡക്കു തെയ്യാറായിരിക്കുന്നു. വേണ്ടാതെ അധികം കോപിക്കുന്നവളെ! നീ അരഞ്ഞാളിന്റെ കിലുകിലുക്കമായ ഘോഷത്തോടെ രസമായി ലജ്ജകൂടാതെ പോവുക. കാമദേവന്റെ ശരങ്ങൾ പോലെ മനോഹരങ്ങളായ നഖങ്ങളോടുകൂടിയ കൈകൊണ്ടു സഖിയെ അവലംബിച്ചു ലീലയോടെ പോവുക. *വളകളുടെ ശബ്ദഘോഷംകൊണ്ടു

---

* വളകളുടെ ശബ്ദംകൊണ്ട് നടത്തത്തിന്റെ സ്വഭാവം എങ്ങിനെ അറിയുന്നു എന്ന് ശങ്കിക്കേണ്ട. ആനയുടെ കഴുത്തിൽ കിടക്കുന്ന ചങ്ങലയുടെ ശബ്ദം കേൾക്കുമ്പോൾ അതിന്റെ നടത്തത്തിന്റെ സ്വഭാവം നമ്മുടെ മനസ്സിൽ ഉദിക്കുന്നുണ്ടല്ലോ അതുപോലെ ഇതും.

തന്റെ ഗമനസംഭാവത്തെ ശ്രീകൃഷ്ണനെ അറിയിക്കെ. ശ്രീജയദേവനാൽ വർണ്ണിക്കപ്പെട്ടുള്ള ഗാനം ഭക്തന്മാരുടെ കണ്ഠത്തിൽ യാതൊ താളങ്ങളെയും സ്ത്രീകളെയും സാരമാക്കാതെ എല്ലാറ്റിലുമുപരിസ്ഥിതി ചെയ്യട്ടെ. (ശ്രീകൃഷ്ണഭക്തന്മാർ സർവ്വദാ ഗാനം ചെയ്യട്ടെ.)

മൂലം.

സാമാന്ദ്രക്ഷ്യതിവക്ഷ്യതിസ്മരകഥാഃ പ്രത്യംഗമാലിംഗനൈഃ
പ്രീതിംയാസ്യതിരംസ്യതേസഖിസമാഗത്യേതിചിന്താകുലഃ
സത്വാംപശ്യതിവേപതേപുളകയത്യാനന്ദതിസ്വിദ്യതി
പ്രത്യുൽഗച്ഛതിമൂർച്ഛതിസ്ഥിരതമഃപുഞ്ജേനികുഞ്ജേപ്രിയഃ

| | |
|---|---|
| ഹേസഖി! | അല്ലയോ സഖി |
| സഃ പ്രിയ | ആ പ്രിയൻ |
| സ്ഥിരതമഃപുഞ്ജേ | ഇരുട്ടുള്ള |
| നികുഞ്ജേ | ലതാഗൃഹത്തിൽ |
| സാ സമാഗത്യ | അവൾ വന്നിട്ട |
| മാം ദ്രക്ഷ്യതി | എന്നെ കാണും |
| സ്മരകഥാഃ വക്ഷ്യതി | കാമകഥകളെ (മുമ്പെ കഴിഞ്ഞിട്ടുള്ള വിഹാരവസ്ഥാദികളെ) പറയും |
| അംഗം പ്രതി | ഓരോ അവയവംതോറും |
| ആലിംഗനൈഃ | ആലിംഗനങ്ങളെക്കൊണ്ടു |
| പ്രീതിം യാസ്യതി | സന്തോഷത്തെ ഉണ്ടാക്കും |
| രംസ്യതേ | രമിക്കും |
| ഇതി ചിന്താകുലഃ | എന്നിങ്ങിനെ ചിന്താപരവശനായിട്ട |
| ത്വാം പശ്യതി | നിന്നെ നോക്കുന്നു |
| വേപതേ | വിറയ്ക്കുന്നു |
| ആനന്ദതി | സന്തോഷിക്കുന്നു |
| പുളകയതി | രോമാഞ്ചത്തോടു കൂടിയവനായി ഭവിക്കുന്നു |

| | |
|---|---|
| സ്തിമ്യതി | വിയർക്കുന്നു |
| പ്രത്യുൽഗച്ഛതി | എതിരേല്ക്കുന്നു |
| മൂർച്ഛതി | മോഹാലസ്യപ്പെടുന്നു |

സാരം.— അല്ലയോ സഖി! നിന്റെ പ്രിയനായ ശ്രീകൃഷ്ണൻ അവൾ (രാധ) ഇവിടെ വന്ന് എന്നെ കാണും. കഴിഞ്ഞുപോയ വിരഹാവസ്ഥകളേയും മററും എന്നോടു പറയും ഒരോ അവയവന്തോറും ആലിംഗനം ചെയ്തു എന്നെ സന്തോഷിപ്പിക്കും. പിന്നെ എന്നോടുകൂടെ രമിക്കും. ഇങ്ങിനെ ഓരോരോ മനോരാജ്യത്താൽ പരവശപ്പെട്ട് ആ കൂരിരുട്ടുള്ള വള്ളിക്കുടിലിൽ ഇരുന്ന് നീ വരുന്നുണ്ടോ എന്ന് നോക്കുകയും നീ കാണുമ്പോൾ എന്ത് പറയുന്നുവോ എന്ന് വിചാരിച്ചു പേടിച്ചുവിറക്കുകയും പിന്നെ നിന്നോടുകൂടെ രമിക്കാം എന്ന് വിചാരിച്ച് ആനന്ദിക്കുകയും അതിനാൽ അദ്ദേഹത്തിന്ന് രോമാഞ്ചമുണ്ടാവുകയും പിന്നെ വിയർക്കുകയും അപ്പോഴക്ക നീ വരുന്നുണ്ടെന്ന് വിചാരിച്ച് എതിരേല്പ്പാൻ പുറപ്പെടുകയും മോഹാലസ്യപ്പെടുകയും ചെയ്യുന്നു.

മൂലം. ˚

അക്ഷ്ണോർന്നിക്ഷിപദഞ്ജനം ശ്രവണയോസ്താപിഞ്ഛഗുച്ഛാവലിം
മൂർദ്ധ്നി ശ്യാമസരോജദാമ കുചയോഃ കസ്തൂരികാപത്രകം
ധൂർത്താനാമഭിസാരസാഹസകൃതാം വിഷ്വങ്നികുഞ്ജേസഖി!
ധ്വാന്തം നീലനിചോളചാരു സുദൃശാം പ്രത്യംഗമാലിംഗതി.

| | |
|---|---|
| ഹേ സഖി! | അല്ലയോ സഖി! |
| നികുഞ്ജേ വിഷ്വക് | വള്ളിക്കുടിലിൽ നാലുഭാഗവും ഉള്ളതും |
| നീലനിചോളചാരു | കറുത്ത കുപ്പായംപോലെ മനോഹരമായതും |
| അക്ഷ്ണോഃ | കണ്ണുകളിൽ |
| അഞ്ജനം | മഷിയെയും |
| ശ്രവണയോഃ | കാതുകളിൽ |

താപിഞ്ഛഗുച്ഛാവലിം — തമാലങ്ങളുടെ പൂങ്കുലക്കൂട്ടങ്ങളേയും
മൂർദ്ധ്നി ശ്യാമസരോജദാമ — ശിരസ്സിൽ നീലത്താമരപ്പൂവുകൊണ്ടുണ്ടാക്കിയ മാലയേയും
കുചയോഃ — കുചങ്ങളിൽ
കസ്തൂരികാപത്രകം — കസ്തൂരികൊണ്ടുള്ള പത്തിക്കീററിനെയും
നിക്ഷിപൽ — വെക്കുന്നതും (ഉണ്ടാക്കുന്നതും) ആയ
ധ്വാന്തം — ഇരുട്ട്
അഭിസാരസാഹസകൃതാം — (കാന്തന്റെ അരികത്തേക്കുള്ള) യാത്രയാകുന്ന സാഹസത്തെ ചെയ്യുന്ന
ധൂർത്താനാം സുദൃശാം — ധൂർത്തകളായ സുന്ദരിമാരുടെ
പ്രത്യംഗം ആലിംഗതി — അംഗങ്ങൾതോറും ആലിംഗനം ചെയ്യുന്നു

സാരം— അല്ലയോ സഖി! വള്ളിക്കുടിലിന്റെ നാലുഭാഗവും വ്യാപിച്ചിരിക്കുന്നതും കറുത്ത കുപ്പായംപോലെ ശരീരമാസകലം മറയ്ക്കുന്നതും കണ്ണുകളിൽ മഷിയും കാതുകളിൽ തമാലപ്പൂങ്കുലകളുടെ കൂട്ടങ്ങളും തലയിൽ നീലത്താമരപ്പൂവുകൊണ്ടുണ്ടാക്കിയ മാലയും സ്തനങ്ങളിൽ കസ്തൂരികൊണ്ടുള്ള പത്തിക്കീററും ധരിപ്പിച്ചപോലെയുമിരിക്കുന്ന ഇരുട്ട്, കാന്തന്റെ അടുക്കലേക്ക് പോകുന്ന ധൂർത്തകളായ സുന്ദരിമാരുടെ അംഗങ്ങളെ എല്ലാം മറയ്ക്കുന്നു. ഇതിനാൽ അലങ്കാരങ്ങളണിഞ്ഞിട്ടുവേണം പോകാനെന്നും വഴിയിലാരെങ്കിലും നിന്നെ കാണുമോ എന്നും വിചാരിക്കുക വേണ്ട.

മൂലം.

കാശ്മീരഗൗരവപുഷാ മഭിസാരികാണാ
മാബദ്ധരേഖ മഭിതോ രുചിമഞ്ജരീഭിഃ
ഏതത്തമാലദളനീലതമം തമിസ്രം
തൽപ്രേമഹേമനികഷോപലതാം തനോതി.

കാശ്മീരഗൗര — കുങ്കുമം പോലെമഞ്ഞനിറമായ (സ്വർണ്ണ

| | |
|---|---|
| വപുഷാം | വൎണ്ണമായ) ശരീരത്തോടു കൂടിയ |
| അഭിസാരികാണാം | വ്യഭിചാരിണികളുടെ |
| രുചിമഞ്ജരീഭിഃ | കാന്തിപരമ്പരയാൽ |
| അഭിതഃ | നാലുഭാഗവും |
| ആബദ്ധരേഖം | ഉണ്ടാക്കപ്പെട്ട വരകളോടുകൂടിയതും |
| തമാലദളനീലതമം | പച്ചിലമരങ്ങളുടെ ഇലകൾപോലെ ഏറ്റവും കറുത്തിരിക്കുന്നതും ആയ |
| ഏതൽ തമിസ്രം | ഈ ഇരുട്ട് |
| തൽപ്രേമഹേമനികഷോ | അവരുടെ പ്രേമമാകുന്ന സ്വൎണ്ണം ഉര |
| പലതാം തനോതി | ക്കുന്ന കല്ലിന്റെ ഭാവത്തെ ധാരാളം വഹിക്കുന്നു. |

സാരം. കുങ്കുമംപോലെ സ്വൎണ്ണനിറത്തോടു കൂടിയ വ്യഭിചാരിണികളുടെ കാന്തിപരമ്പരകളെക്കൊണ്ടു നാലുഭാഗവും ഉണ്ടായിരിക്കുന്ന വരകളോടു കൂടിയതും പച്ചിലമരങ്ങളുടെ ഇലകൾപോലെ ഏറ്റവും കറുത്തിരിക്കുന്നതും ആയ ഈ ഇരുട്ടു അവരുടെ പ്രേമമാകുന്ന സ്വൎണ്ണത്തിന്റെ മാറ്റൊരച്ചുനോക്കുന്ന കല്ലുപോലെയിരിക്കുന്നു. ഈ ഇരുട്ടത്തു നായികമാർ നായകന്മാരുടെ അടുക്കലേക്കു പോകുന്നതു കണ്ടാൽ അവൎക്കു നായകന്മാരിലുള്ള അനുരാഗത്തിന്റെ നിഷ്കളങ്കതാ സ്പഷ്ടമാകുന്നു.

മൂലം.

ഹാരാവലീതരളകാഞ്ചനകാഞ്ചിദാമ
മഞ്ജീരകങ്കണമണിദ്യുതിദീപിതസ്യ
ദ്വാരേ നികുഞ്ജനിലയസ്യ ഹരിം നിരീക്ഷ്യ
വ്രീളാവതി മഥ സഖീ നിജഗാദ രാധാം.

| | |
|---|---|
| അഥ സഖീ | അനന്തരം സഖീ |
| ഹാരാവലീതരളകാ ഞ്ചനകാഞ്ചിദാമ മഞ്ജീരകങ്കണമണി | മുത്തുമാലകളുടെ കൂട്ടങ്ങളുടെയും നായകക്കല്ലുകളുടെയും പൊന്നുമയമായ കിങ്ങിണിയുടെയും തളകളിലും വളകളിലും ഉ |

| | |
|---|---|
| ദ്യുതിദീപിതസ്യ | ഉള്ള രത്നങ്ങളുടേയും കാന്തിയാൽ പ്രകാശിക്കപ്പെട്ട് |
| നികുഞ്ജനിലയസ്യ | ലതാഗൃഹത്തിന്റെ |
| ദ്വാരേ | വാതിൽക്കൽ |
| ഹരിം നിരീക്ഷ്യ | ശ്രീകൃഷ്ണനെ കണ്ടിട്ട് |
| വ്രീളാവതീം | ലജ്ജയോടു കൂടിയ |
| രാധാം നിജഗാദ | രാധാദേവിയോടു പറഞ്ഞു. |

സാരം. അനന്തരം സഖി ശ്രീകൃഷ്ണന്റെ മുത്തുമാലകളുടേയും രത്നങ്ങളുടെ നായകക്കല്ലുകളുടേയും പൊന്മയമായ കിങ്ങിണിയുടേയും തളകളിലും വളകളിലും ഉള്ള രത്നങ്ങളുടേയും കാന്തിയാൽ പ്രകാശിക്കപ്പെട്ട ലതാഗൃഹത്തിന്റെ വാതിൽക്കൽ ശ്രീകൃഷ്ണനെകണ്ടിട്ടുണ്ടായ ലജ്ജയോടു കൂടിസ്ഥിതിചെയ്യുന്ന രാധാദേവിയോട് ഇപ്രകാരം പറഞ്ഞു.

അക്കാദമി

അഷ്ടപദി (൨൧)

വരാഡിരാഗം രൂപകതാളം

മഞ്ജുതരകുഞ്ജതലകേളിസദനേ
വിലസരതിരഭസഹസിതവദനേ (൧)
പ്രവിശ രാധേ മാധവസമീപമിഹ
നവഭവദശോകദളശയനസാരേ
വിലസകുചകലശതരളഹാരേ (൨)
(പ്രവിശരാധേ)
കുസുമചയരചിതശുചിവാസഗേഹേ
വിലസകുസുമസുകുമാരദേഹേ (൩)
(പ്രവിശരാധേ)
മൃദുചലമലയപവനസുരഭിശീതേ
വിലസമദനശരനികരഭീതേ (൪)
(പ്രവിശരാധേ)

വിതതബഹുവല്ലിനവപല്ലവഘനേ
വിലസ ചിരമലസപീനജഘനേ (൫)

(പ്രവിശ രാധേ)

മധുമുദിതമധുപകുലകലിതരാവേ
വിലസമദനരസസരസഭാവേ (൬)

(പ്രവിശ രാധേ)

മധുരതരപികനികരനിനദമുഖരേ
വിലസദശനരുചിരുചിരശിഖരേ (൭)

(പ്രവിശ രാധേ)

വിഹിതപത്മാവതീസുഖസമാജേ
ഭണതിജയദേവകവിരാജരാജേ
കുരു മുരാരേ മംഗളശതാനി (൮)

(പ്രവിശ രാധേ)

| | |
|---|---|
| ഹേ രതിരഭസഹസിതവദനേ! | അല്ലയോ സുരതോത്സാഹംകൊണ്ടു ചിരിക്കുന്ന മുഖത്തോടു കൂടിയവളേ! |
| ഹേ രാധേ! ത്വം | അല്ലയോ രാധേ! നീ |
| മാധവസമീപം പ്രവിശ | ശ്രീകൃഷ്ണന്റെ അടുക്കെ ചെന്നാലും |
| ഇഹ മഞ്ജുതരകുഞ്ജതല കേളിസദനേ | ഈ ഏറ്റവും മനോഹരമായ ലതാഗൃഹമാകുന്ന ക്രീഡാഗൃഹത്തിൽ |
| വിലസ | ക്രീഡിച്ചാലും |
| ഹേ കുചകലശതരളഹാരേ! | അല്ലയോ സ്തനകലശങ്ങളിൽ ഇളകുന്ന മുത്തുമാലകളോടു കൂടിയവളേ! |
| ത്വം | നീ |
| നവഭവദശോകദള ശയനസാരേ | പുതിയതായുണ്ടായിരിക്കുന്ന അശോകത്തളിരുകൾകൊണ്ടുണ്ടാക്കിയ ശയ്യകൊണ്ടു ഉൽകൃഷ്ടമായ |

| | |
|---|---|
| ഇഹ | ഈ ലതാഗൃഹത്തിൽ |
| വിലസ | ക്രീഡിച്ചാലും |
| ഹേ കുസുമസുകുമാരദേഹേ! | അല്ലയോ പുഷ്പം പോലെ കോമളമായ ദേഹത്തോടുകൂടിയവളേ! |
| ത്വം | നീ |
| കുസുമചയരചിതശുചിവാസഗേഹേ | പൂക്കളുടെ കൂട്ടത്താൽ ഉണ്ടാക്കപ്പെട്ടതും (അന്യനായികമാർ) അശുചിയാക്കാത്തതുമായ ഈ ലതാഗൃഹത്തിൽ, |
| വിലസ | ക്രീഡിച്ചാലും |
| ഹേ മദനശരനികരഭീതേ! | അല്ലയോ കാമദേവന്റെ ശരങ്ങളുടെ കൂട്ടങ്ങളിൽനിന്നു ഭയപ്പെട്ടവളേ! |
| ത്വം മൃദുചലമലയപവനസുരഭിശീതേ | നീ മൃദുവായിവീശുന്ന മലയമാരുതനെക്കൊണ്ടു സൌരഭ്യത്തോടും തണുപ്പോടുംകൂടിയിരിക്കുന്ന |
| ഇഹ വിലസ | ഈ ലതാഗൃഹത്തിൽ ക്രീഡിച്ചാലും |
| ഹേ അലസപീനജഘനേ! | അല്ലയോ മന്ദമായും തടിച്ചും ഇരിക്കുന്ന ജഘനത്തോടു കൂടിയവളേ! |
| ത്വം വിതതബഹുവല്ലിനവപല്ലവഘനേ | നീ നാലുഭാഗവും പടർന്നുകിടക്കുന്ന അനവധിവള്ളികളുടെ പുതിയതളിരുകൾ കൊണ്ടുനിറഞ്ഞിരിക്കുന്ന |
| ഇഹ ചിരം വിലസ | ഈ ലതാഗൃഹത്തിൽ വളരെനേരം ക്രീഡിച്ചാലും |
| ഹേ മദനരസസരസഭാവേ! | അല്ലയോ കാമരസത്തിൽ ഉത്സാഹത്തോടു കൂടിയവളേ! |
| ത്വം മധുമുദിതമധുപകുലകലിതരാവേ | നീ, തേൻകൊണ്ടു സന്തോഷിച്ചിരിക്കുന്ന വണ്ടുകളുടെ കൂട്ടങ്ങളാൽ ഉണ്ടാക്കപ്പെട്ട ശബ്ദത്തോടു കൂടിയ |

| | |
|---|---|
| ഇഹ വിലസ | ഈ ലതാഗൃഹത്തിൽ ക്രീഡിച്ചാലും |
| ഹേ ദശനരുചിരുചിരശിഖരേ! | അല്ലയോ പല്ലുകളുടെ കാന്തിയാൽ ജയിക്കപ്പെട്ട മാണിക്യരത്നത്തോടു കൂടിയവളേ! |
| ത്വം മധുരതരപികനികരനിനദമുഖരേ | നീ, മനോഹരമായ കുയിൽക്കൂട്ടങ്ങളുടെ ശബ്ദത്താൽ ശബ്ദിക്കുന്ന |
| ഇഹ വിലസ | ഈ ലതാഗൃഹത്തിൽ ക്രീഡിച്ചാലും |
| ഹേ മുരാരേ! ത്വം | അല്ലയോ ശ്രീകൃഷ്ണ! അങ്ങ് |
| ഭണതി | വർണ്ണിപ്പുകൊണ്ടും |
| വിഹിതപത്മാവതീസുഖസമാജേ | പത്മാവതിക്കു വലുതായ സുഖത്തെ ഉണ്ടാക്കിയും സ്ഥിതിചെയ്യുന്ന |
| ജയദേവകവിരാജരാജേ | ജയദേവനെന്നു പേരായ കവിരാജരാജനിൽ |
| മംഗളശതാനി കുരു | അനേകമംഗളങ്ങളെ ചെയ്താലും |

സാരം— രതിക്രീഡയിൽ ഉത്സാഹംകൊണ്ടു ചിരിക്കുന്ന രാധേ! നീ ശ്രീകൃഷ്ണന്റെ അടുക്കെച്ചെന്നു ഈ മനോഹരമായ ക്രീഡാഗൃഹത്തിൽ അദ്ദേഹത്തോടൊന്നിച്ചു ക്രീഡിച്ചാലും. സ്തനങ്ങളിൽ കിടന്നിളകുന്ന മുത്തുമാലകളോടു കൂടിയവളേ! പുതിയ അശോകത്തളിരുകളെക്കൊണ്ടുണ്ടാക്കിയ ശയ്യ ഉള്ളതുകൊണ്ടു എത്രയോ വിശേഷമായ ഈ ലതാഗൃഹത്തിൽ നീ അദ്ദേഹത്തോടൊന്നിച്ചു ക്രീഡിച്ചാലും. അല്ലയോ പുവ്വ് പോലെ കോമളമായ ദേഹത്തോടുകൂടിയവളേ! നീ പുഷ്പങ്ങളാലുണ്ടാക്കപ്പെട്ടതും അന്യനായികമാർ അശുചിയാക്കാത്തതും ആയ ഈ ലതാഗൃഹത്തിൽ അദ്ദേഹത്തോടൊന്നിച്ചു ക്രീഡിക്ക. കാമശരപീഡിതേ! നീ മൃദുവായി വീശുന്ന തെക്കൻകാറ്റുകൊണ്ടു സൌരഭ്യത്തോടും തണുപ്പോടും കൂടിയിരിക്കുന്ന ഈ ലതാഗൃഹത്തിൽ രസമായി ക്രീഡിക്ക. അല്ലയോ സുന്ദരി! നാലുഭാഗവും പടർന്നു കിടക്കുന്ന വള്ളികളുടെ പുതിയതളിരുകളാക

ങ്ങളെ നിബിഡമായ് ഈ ലതാഗൃഹത്തിൽ നീ വളരെ നേരം ക്രീഡിച്ചു രസിക്ക, കാമരസത്തിൽ ഉത്സാഹമുള്ളവളെ നീ, തേൻ കുടിച്ചു സന്തോഷിച്ചിരിക്കുന്ന വണ്ടുകളുടെ ഝങ്കാരത്തോടു കൂടിയ ഈ ലതാഗൃഹത്തിൽ ക്രീഡിച്ചാലും. അല്ലയോ മാണിക്യത്തോരത്തെക്കാൾ മനോഹരമായ പല്ലുകളോടുകൂടിയവളെ! മനോഹരമായ കുയിലുകളുടെ ശബ്ദങ്ങൾ മുഴങ്ങുന്ന ഈ ലതാഗൃഹത്തിൽ ക്രീഡിച്ചാലും. അല്ലയോ ശ്രീകൃഷ്ണ! അങ്ങയുടെ ചരിത്രങ്ങളെ വർണ്ണിച്ചുകൊണ്ടുവരുന്ന ജയദേവനായ കവിരാജരാജനിൽ അങ്ങ അനവധി മംഗളങ്ങൾ ചെയ്യണെ.

മൂലം.

ത്വാം ചിത്തേന ചിരം വഹന്നയമതിശ്രാന്തോ ഭൃശം താപിതഃ
കന്ദർപ്പേണ ച പാതുമിച്ഛതി സുധാസംബാധബിംബാധരം
അസ്യാങ്കം തദലങ്കുരു ക്ഷണമിഹ ഭ്രൂക്ഷേപലക്ഷ്മീലവ
ക്രീതേ ദാസ ഇവോപസേവിതപദാംഭോജേ കുതഃ സംഭ്രമഃ

| | |
|---|---|
| അയം ത്വാം | ഈ ശ്രീകൃഷ്ണൻ നിന്നെ |
| ചിത്തേന ചിരം വഹൻ | മനസ്സുകൊണ്ടു വളരെക്കാലം വഹിച്ചു (അതുകൊണ്ട്) |
| അതിശ്രാന്തഃ | ഏറ്റവും ക്ഷീണിതനായിട്ടും |
| കന്ദർപ്പേണ | കാമദേവനാൽ |
| ഭൃശം താപിതഃ ച | ഏറ്റവും സന്താപിതനായിട്ടും |
| സുധാസംബാധബിം ബാധരം | (നിന്റെ) അമൃതോടുകൂടിയ ബിംബാധരത്തെ |
| പാതും ഇച്ഛതി | പാനംചെയ്‌വാനായി ആഗ്രഹിക്കുന്നു |
| തൽ ത്വം | അതുകൊണ്ട് നീ |
| ക്ഷണം അസ്യ അങ്കം | ക്ഷണം ഇദ്ദേഹത്തിന്റെ മടിയെ |
| അലങ്കുരു | അലങ്കരിച്ചാലും |
| ഭ്രൂക്ഷേപലക്ഷ്മീല | ചില്ലിവിലാസമാകുന്ന സമ്പൽലേശം |

| | |
|---|---|
| വക്രീതേ | കൊണ്ടു അധീനമായും |
| ദാസ ഇവ | ദാസനെപ്പോലെ |
| ഉപസേവിതപദാംഭോജേ | പാദാരവിന്ദത്തെ സേവിച്ചുകൊണ്ടും ഇരിക്കുന്ന |
| ഇഹ കുതഃ സംഭ്രമഃ | ഈ ശ്രീകൃഷ്ണനിൽ എന്തിനാണ് സംഭ്രമം |

സാരം— ഈ ശ്രീകൃഷ്ണൻ വളരെക്കാലമായി നിന്നെ മനസ്സിൽ വഹിക്കുന്നതുകൊണ്ടു (നിന്നെത്തന്നെ സർവ്വദാ വിചാരിക്കുന്നതുകൊണ്ട്) വളരെ തളർന്നിരിക്കുന്നു എന്നു മാത്രമല്ല കാമദേവനാൽ വല്ലാതെ തപിപ്പിക്കപ്പെടുകയും ചെയ്തിരിക്കുന്നു. ആ താപം തീരാനായി അദ്ദേഹം നിന്റെ അധരത്തിൽനിന്ന് അമൃത് സേവിപ്പാനായി ആഗ്രഹിക്കുന്നു. അതിനുവേണ്ടി നീ വേഗം അദ്ദേഹത്തിന്റെ മടിയിൽ ചെന്നിരുന്നാലും. ഇതിന് നീ ഒട്ടും തന്നെ ശങ്കിക്കേണ്ട. നിന്റെ ചില്ലീവിലാസം കൊണ്ടുതന്നെ നിനക്കധീനനായി ദാസനെപ്പോലെ പാദോപസേവ ചെയ്യുന്ന ഈ ശ്രീകൃഷ്ണനെക്കുറിച്ച് നീ എന്തിനാണ് പരിഭ്രമിക്കുന്നത്. അദ്ദേഹത്തോടൊരുമിച്ച് യഥേഷ്ടം ക്രീഡിക്കുക.

മൂലം.

സാ സസാധ്വസസാനന്ദം ഗോവിന്ദേ ലോലലോചനാ
ശിഞ്ജാനമഞ്ജുമഞ്ജീരം പ്രവിവേശ നിവേശനം.

| | |
|---|---|
| സാ സസാധ്വസസാനന്ദം | ആ രാധാദേവി ഭയത്തോടും ആനന്ദത്തോടുംകൂടെ |
| ഗോവിന്ദേ | ശ്രീകൃഷ്ണനെ ഉദ്ദേശിച്ച് |
| ലോലലോചനാ | ഇളകുന്ന കണ്ണുകളോടുകൂടിയവളായി |
| നിവേശനം | ലതാഗൃഹത്തെ |
| ശിഞ്ജാനമഞ്ജുമഞ്ജീരം | ശബ്ദിക്കുന്ന മനോഹരങ്ങളായ കാൽച്ചിലമ്പുകളോടുകൂടെ |
| പ്രവിവേശ | പ്രവേശിച്ചു. |

സാരം — ആ രാധാദേവി ലജ്ജകൊണ്ടും സന്തോഷംകൊണ്ടും ശ്രീകൃഷ്ണന്റനേരെ കണ്ണുകളെ ഇളക്കിക്കൊണ്ടു കടാക്ഷിച്ചും മനോഹരങ്ങളായ കാൽച്ചിലമ്പുകളുടെ ശബ്ദത്തോടുകൂടിയും ലതാഗൃഹത്തിൽ പ്രവേശിച്ചു.

അഷ്ടപദി (൨൨)

മൂലം.

മദ്ധ്യമാദിരാഗം ഏകതാളം.

രാധാവദനവിലോകനവികസിതവിവിധവികാരവിഭംഗം
ജലനിധിമിവ വിധുമണ്ഡലദർശനതരളിതതുംഗതരംഗം (൧)

ഹരിമേകരസം ചിരമഭിലഷിതവിലാസം
സാ ദദർശ ഗുരുഹർഷവശംവദവദന മനംഗനിവാസം

ഹാരമമലതരതാരമുരസി ദധതം പരിലംബ്യ വിദൂരം
സ്ഫുടതരഫേനകദംബകരംബിതമിവ യമുനാജലപൂരം (൨)
(ഹരിമേകരസം)

ശ്യാമളമൃദുലകളേബരമണ്ഡല മധിഗതഗൌരദുകൂലം
നീലനളിന മിവ പീതപരാഗപടലഭരവലയിതമൂലം (൩)
(ഹരിമേകരസം)

തരളദൃഗഞ്ചലചലനമനോഹരവദനജനിതരതിരാഗം
സ്ഫുടകമലോദരഖേലിതഖഞ്ജനയുഗ മിവ ശരദി തടാകം (൪)
(ഹരിമേകരസം)

വദനകമലപരിശീലനമിളിതമിഹിരസമകുണ്ഡലശോഭം
സ്മിതരുചിരുചിരസമുല്ലസിതാധരപല്ലവകൃതരതിലോഭം (൫)
(ഹരിമേകരസം)

ശശികിരണച്ഛുരിതോദരജലധരസുന്ദരസകുസുമകേശം
തിമിരോദിതവിധുമണ്ഡലനിർമ്മലമലയജതിലകനിവേശം (൬)
(ഹരിമേകരസം)

വിപുലപുളകഭരദന്തുരിതം രതികേളികലാഭിരധീരം
മണിഗണകിരണസമൂഹസമുജ്ജ്വലഭൂഷണസുഭഗശരീരം (൭)
(ഹരിമേകരസം)

ശ്രീജയദേവഭണിതവിഭവദ്വിഗുണീകൃതഭൂഷണഭാരം
പ്രണമത ഹൃദി വിനിധായ ഹരിം സുചിരം സുകൃതോദയസാരം (൮)
(ഹരിമേകരസം)

| | |
|---|---|
| സാ | ആ രാധാദേവി |
| ഏകരസം | രാധയിൽ തന്നെ അനുരാഗത്തോടു കൂടിയും |
| ചിരം അഭിലഷിത വിലാസം | വളരെക്കാലമായി ക്രീഡിപ്പാനാഗ്രഹിച്ചും |
| ഉരുഹർഷവശം വദനം | വലുതായ സന്തോഷത്തിന് അധീനമായ (സന്തോഷത്തെ സൂചിപ്പിക്കുന്ന) മുഖത്തോടു കൂടിയും |
| അനംഗനിവാസം | കാമന്നിരിപ്പിടമായും |
| വിധുമണ്ഡലദർശന തരളിതതുംഗ തരംഗം | ചന്ദ്രമണ്ഡലത്തെ കാണുന്നതുകൊണ്ട് ഇളകിയും ഉയർന്നും ഇരിക്കുന്ന തിരകളോടു കൂടിയ |
| ജലനിധിം ഇവ | സമുദ്രത്തെപ്പോലെ |
| രാധാവദനവിലോകന വികസിതവിവിധ വികാരവിഭംഗം | രാധാദേവിയുടെ മുഖം കാണുന്നതുകൊണ്ടു പുറത്തേക്ക് പ്രകാശിക്കുന്ന അനേകവിധമായ (കടാക്ഷം, കോളുവായ, ദീർഘനിശ്വാസം, മുതലായ) വികാരങ്ങളാകുന്ന തിരകളോടു കൂടിയും |
| അമലതരതാരം | ഏറ്റവും നിർമ്മലമായ മുത്തുകളോടു കൂടിയ |
| ഹാരം | മുത്തുമാലയെ |

| | |
|---|---|
| ഉരസി വിലുഠൽ പരിലംബ്യ | മാറിൽ നല്ലവണ്ണം ഞാത്തി |
| ദധതം | ധരിച്ചിരിക്കുന്നവനായിട്ട് |
| സ്ഫുടതരഫേനകദംബകരംബിതം | സ്പഷ്ടമായി കാണുന്ന നുരക്കൂട്ടത്തോടു കൂടിയ |
| യമുനാജലപൂരം ഇവ | കാളിന്ദീനദിയുടെ ജലപ്രവാഹത്തെപ്പോലെയായും |
| ശ്യാമളമൃദുളകളേബരമണ്ഡലം | കറുത്തു മൃദുവായിരിക്കുന്ന ശരീരത്തോടു കൂടിയും |
| അധിഗതഗൌരദുകൂലം | മഞ്ഞപ്പട്ടുടുത്തും ഇരിക്കുന്നവനായിട്ട് |
| പീതപരാഗപടലഭരവലയിതമൂലം | മഞ്ഞനിറമായ പൊടിയാൽ അടിയിൽ ധാരാളം ചുറ്റപ്പെട്ടിരിക്കുന്ന |
| നീലനളിനം ഇവ | നീലത്താമരപ്പൂവ് പോലെയായും |
| തരളദൃഗഞ്ചലചലനമനോഹരവദനജനിതരതിരാഗം | ഇളക്കത്തോടു കൂടിയ കടാക്ഷങ്ങളാൽ മനോഹരമായിരിക്കുന്ന മുഖംകൊണ്ടു (രാധാദേവിക്കു) സുരതാഭിലാഷത്തെ ഉണ്ടാക്കുന്നവനായിട്ടു |
| ശരദി | ശരൽകാലത്ത |
| സ്ഫുടകമലോദരഖേലിതഖഞ്ജനയുഗം | വിരിഞ്ഞതാമരപ്പൂക്കളുടെ ഉള്ളിൽക്രീഡിച്ചുകൊണ്ടിരിക്കുന്ന കരികിളിയിന്റെ ഇണകളോടുകൂടിയ |
| തടാകം ഇവ | തടാകത്തെപ്പോലെയായും |
| വദനകമലപരിശീലനമിളിതമിഹിരസമകുണ്ഡലശോഭം | മുഖമാകുന്ന താമരപ്പൂവിന്റെ പരിചയത്തിനായിക്കൊണ്ടു വന്നു ചേർന്നിരിക്കുന്ന രണ്ടുസൂര്യന്മാരോടു തുല്യങ്ങളായ കുണ്ഡലങ്ങളുടെ ശോഭയോടു കൂടിയും |
| സ്മിതരുചിരുചിരസമുല്ലസിതാധരപല്ലവ | മന്ദഹാസത്തിന്റെ കാന്തികൊണ്ടു മനോഹരവും വിളങ്ങുന്നതും ആയ അധ |

| | |
|---|---|
| കൃതരതിലോഭം | ചെയ്യപ്പെട്ടതായ (രാധാദേവിക്കു) സുരതാഭിലാഷത്തെ ഉണ്ടാക്കുന്നവനായും |
| ശശികിരണച്ഛുരി തോദരജലധര സുന്ദരസകുസുമ കേശം | ചന്ദ്രകിരണങ്ങളാൽ വ്യാപിക്കപ്പെട്ട ഉള്ളോടു കൂടിയ കാർമേഘംപോലെ മനോഹരവും (വെളുത്ത) പുഷ്പങ്ങളുള്ളതുമായ കുന്തളത്തോടുകൂടിയും |
| തിമിരോദിതവിധു മണ്ഡലനിർമ്മല മലയജതിലകനിവേശം | ഇരുട്ടിൽ ഉദിച്ചിരിക്കുന്ന ചന്ദ്രമണ്ഡലം പോലെ നിർമ്മലമായ ചന്ദനപ്പൊട്ടു തൊട്ടും |
| വിപുലപുളകഭര ദന്തുരിതം | തടിച്ചിരിക്കുന്ന രോമാഞ്ചങ്ങൾ (ദേഹമെല്ലാം) വ്യാപിച്ചും |
| രതികേളികലാഭിഃ അധീരം | രതിക്രീഡാകലകൾകൊണ്ട് ഇളക്കത്തോടുകൂടിയും |
| മണിഗണകിരണസമൂ ഹസമുജ്ജ്വലഭൂഷ ണസുഭഗ ശരീരം | മണിഗണങ്ങളുടെ കിരണങ്ങളുടെ കൂട്ടം വിളങ്ങുന്ന ആഭരണങ്ങളാൽ മനോഹരമായ ദേഹത്തോടു കൂടിയും ഇരിക്കുന്ന |
| ഹരിം ഭജേ | ശ്രീകൃഷ്ണനെ കണ്ടു |
| (ഹേജനാഃ) യൂയം | അല്ലയോ ജനങ്ങളെ! നിങ്ങൾ |
| ശ്രീജയദേവഭണിത വിഭവദ്വിഗുണീകൃത ഭൂഷണഭാരം | ശ്രീജയദേവന്റെ വാഗ്വൈഭവത്താൽ ഇരട്ടിക്കപ്പെട്ട അനേകം ആഭരണങ്ങളോടു കൂടിയും |
| സുകൃതോദയസാരം | സുകൃതോദയത്തിന്റെ സാരമായും ഇരിക്കുന്ന |
| ഹരിം ഹൃദി | ശ്രീകൃഷ്ണനെ മനസ്സിൽ |
| സുചിരം വിനിധായ | എല്ലായ്പ്പോഴും വിചാരിച്ചു |
| പ്രണമത | നമസ്കരിച്ചാലും. |

സാരം. രാധാദേവി ശ്രീകൃഷ്ണൻതാമസിക്കുന്ന ക്രീഡാഗൃഹത്തിൽ ചെന്നപ്പോൾ രാധാദേവിയിൽതന്നെ അനുരാഗത്തോടും, വളരെസമൃദ്ധമായി രാധയോടൊന്നിച്ച് ക്രീഡിക്കണമെന്നുള്ള അനുഗ്രഹത്തോടും രാധാദേവിയെ കണ്ടതിനാലുണ്ടായ വലിയ സന്തോഷത്തെ സൂചിപ്പിക്കുന്ന മുഖത്തോടും, കാമവികാരങ്ങളോടും, ചന്ദ്രമണ്ഡലദർശനംകൊണ്ട് ഇളകി ഉയർന്നു വരുന്ന തിരകളോടു കൂടിയ സമുദ്രത്തെപ്പോലെ രാധാദേവിയുടെ മുഖം കാണുന്നതുകൊണ്ടു തിരകൾപോലെ വരുന്ന ദീർഘനിശ്വാസം, രോമാഞ്ചം മുതലായ അനേകവിധവികാരങ്ങളോടും അതിമനോഹരങ്ങളായ മുത്തുകൾകൊണ്ടുണ്ടാക്കിയ മാലതന്റെ മാറിൽ നല്ലവണ്ണം ഞാത്തിയിട്ടിരിക്കുന്നതുകൊണ്ടു സ്ഫുടതര(അതിധവള)ങ്ങളായ നുരകളോടു കൂടിയ കാളിന്ദീപ്രവാഹത്തിന്റെ സാദൃശ്യത്തോടും, കറുത്തുരുണ്ടിരിക്കുന്ന ശരീരത്തിൽ മഞ്ഞപ്പട്ടുടുത്തിരിക്കുന്നതുകൊണ്ടു അടിയിൽ മഞ്ഞനിറമായ പൊടിമൺ ധാരാളം ചേർന്നിരിക്കുന്ന നീലത്താമരപ്പൂവിന്റെ സാദൃശ്യത്തോടും, രാധാദേവിക്ക് സുരതാഭിലാഷത്തെ പൂർവ്വാധികം വർദ്ധിപ്പിക്കുന്ന കടാക്ഷങ്ങളെക്കൊണ്ട് മനോഹരമായ മുഖത്തോടും, അതുനിമിത്തം ശരൽക്കാലത്ത് കളിക്കയിലെന്ന പക്ഷിയുടെ ഇണകൾ ഉള്ളിൽ ക്രീഡിച്ചുകൊണ്ടിരിക്കുന്ന താമരപ്പൂവ്വോടുകൂടിയ തടാകത്തിന്റെ സാദൃശ്യത്തോടും, മുഖമാകുന്ന താമരപ്പൂവിന്റെ സംസർഗ്ഗത്തിനായി വന്നുചേർന്ന രണ്ടു സൂര്യന്മാരോടു തുല്യങ്ങളായ കുണ്ഡലങ്ങളുടെ ശോഭയോടും, മന്ദഹാസത്തിന്റെ കാന്തികൊണ്ടു മനോഹരവും വിളങ്ങുന്നതും രാധാദേവിക്ക് രതിക്രീഡയിലുള്ള ആഗ്രഹത്തെ വർദ്ധിപ്പിക്കുന്നതും ആയ അധരപല്ലവത്തോടും വെളുത്തപുഷ്പങ്ങൾ ചൂടിയിരിക്കുന്നതുകൊണ്ട് ചന്ദ്രകിരണങ്ങൾ ഉള്ളിൽ വ്യാപിച്ചിരിക്കുന്ന കാർമേഘംപോലെ മനോഹരമായ കുടുമയോടും, (ശ്രീകൃഷ്ണന്റെ ദേഹം കറുത്തും ചന്ദനപ്പൊട്ട് വെളുത്തും ഇരിക്കനിമിത്തം) ഇരട്ടിച്ച ഉദിച്ചിരിക്കുന്ന ചന്ദ്രമണ്ഡലംപോലെ മനോഹരമായ പൊട്ടോടും ദേഹമാസകലം രോമാഞ്ചത്തോടും രതിക്രീഡയുടെ കഥകളാലോചിക്കുന്നതിനാൽ ധൈര്യമില്ലാത്ത സ്ഥിതിയോടും അനേകം രത്നങ്ങളുടെ ഒളി

കളാൽ വിളങ്ങുന്ന ആഭരണങ്ങളെക്കൊണ്ടു മനോഹരമായ ശരീരത്തോടും കൂടി സ്ഥിതിചെയ്യുന്ന ശ്രീകൃഷ്ണനെ കണ്ടു. അല്ലയോ ജനങ്ങളേ! കടകാദ്യാഭരണങ്ങൾക്കു പുറമേ ശ്രീജയദേവന്റെ വാക്കുകളാകുന്ന ഭൂഷണങ്ങളോടു കൂടിയും രാധാദേവിയുടെ പുണ്യസാരമായും ഇരിക്കുന്ന ശ്രീകൃഷ്ണഭഗവാനെ നിങ്ങൾ സർവ്വദാ മനസ്സിൽ വിചാരിച്ചു നമസ്കരിച്ചാലും.

ഇനി കവി, ശ്രീകൃഷ്ണദർശനത്താൽ രാധാദേവിക്കുണ്ടായ ഓരോരോ വികാരങ്ങളെ വർണ്ണിപ്പാനാരംഭിക്കുന്നു.

മൂലം.

അതിക്രമ്യാപാംഗം ശ്രവണപഥപര്യന്തഗമന
പ്രയാസേനേവാക്ഷ്ണോസ്തരളതരതാരം ഗമിതയോഃ
ഇദാനീം രാധായാഃ പ്രിയതമസമാലോകസമയേ
പപാത സ്വേദാംബുപ്രസര ഇവ ഹർഷാശ്രുനികരഃ

| | |
|---|---|
| ഇദാനീം | ഇപ്പോൾ |
| പ്രിയതമസമാലോകസമയേ | പ്രിയതമനാകുന്ന ശ്രീകൃഷ്ണനെ നോക്കുന്ന സമയത്ത് |
| രാധായാഃ | രാധാദേവിക്ക് |
| ഹർഷാശ്രുനികരഃ | ആനന്ദത്താലുണ്ടായ കണ്ണുനീരുകൾ |
| തരളതരതാരം | ഏററവും ഇളകുന്ന കൃഷ്ണമണികളോടെ |
| ഗമിതയോഃ | പ്രേരിതങ്ങളായ |
| അക്ഷ്ണോഃ | നേത്രങ്ങൾക്ക് |
| അപാംഗം അതിക്രമ്യ | വാൽക്കണ്ണ് കടന്ന് |
| ശ്രവണപഥപര്യന്ത | കാതുവരെ പോയതിനാൽ സംഭവിച്ച |
| ഗമനപ്രയാസേനഇവ | അദ്ധ്വാനംകൊണ്ടുണ്ടായതോ എന്ന്, തോന്നുമാറിരിക്കുന്ന |
| സ്വേദാംബുപ്രസരഃഇവ | വിയർപ്പുവെള്ളമോ എന്നു തോന്നുംവണ്ണം |
| പപാത | പ്രവഹിച്ചു |

സാരം. രാധാദേവി, ആ ലതാഗൃഹത്തിൽ ചെന്ന് പ്രിയതമനാകുന്ന ശ്രീകൃഷ്ണനെ നോക്കുന്ന സമയത്ത് ഏററവും ഇളകുന്ന കൃഷ്ണമണികളോടെ പ്രേരിതങ്ങളായ* നേത്രങ്ങൾക്ക് വാൽക്കണ്ണുകടന്ന് കാതുവരെ പോയതിനാൽ സംഭവിച്ച അദ്ധ്വാനംകൊണ്ടുണ്ടായ വിയൎപ്പുവെള്ളമോ എന്നുതോന്നുമാറു ആ ദേവിയുടെ ആനന്ദാശ്രുക്കൾ പ്രവഹിച്ചു

മൂലം.

ഭജന്ത്യാസ്തല്പാന്തം കൃതകപടകണ്ഡൂതിപിഹിത
സ്മിതം യാതേ ഗേഹാദ്ബഹി രവഹിതാളീപരിജനേ
പ്രിയാസ്യം പശ്യന്ത്യാഃ സ്മരപരവശാകൂതസുഭഗം
സലജ്ജാ ലജ്ജാപി വ്യഗമദിവ ദൂരം മൃഗദൃശഃ

| | |
|---|---|
| അവഹിതാളീപരിജനെ | അടുത്ത് നില്ക്കുന്ന സഖീജനം |
| കൃതകപടകണ്ഡൂതിപിഹിതസ്മിതം | വ്യാജമായ ചൊറിച്ചൽ കൊണ്ടു മറക്കപ്പെട്ട മന്ദഹാസത്തോടെ |
| ഗേഹാൽ | ലീലാഗൃഹത്തിൽനിന്ന് |
| ബഹിഃ യാതേ | പുറത്തു പോയപ്പോൾ |
| തല്പാന്തം ഭജന്ത്യാഃ | ശയ്യയുടെ അടുത്തു ചെന്നു നിന്ന് |
| സ്മരപരവശാകൂതസുഭഗം | കാമാധീനമായ അഭിപ്രായംകൊണ്ടു മനോഹരമായ |
| പ്രിയാസ്യം പശ്യന്ത്യാഃ | പ്രിയനാകുന്ന ശ്രീകൃഷ്ണന്റെ മുഖത്തെ നോക്കിക്കൊണ്ടു നില്ക്കുന്ന |
| മൃഗദൃശഃ | സുന്ദരിയുടെ (രാധാദേവിയുടെ) |
| ലജ്ജാ അപി | ലജ്ജയും |
| സലജ്ജാ ഇവ | ലജ്ജയോടു കൂടിയിട്ടോ എന്നു തോന്നുമാറ് |
| ദൂരം വ്യഗമത് | അകലെപ്പോയി |

സാരം— രാധാദേവിയുടെ ഒപ്പം നിന്നിരുന്ന സഖികൾ (രാധാമാധവന്മാരുടെ അപ്പോഴത്തെ സ്ഥിതി കണ്ടിട്ടുണ്ടായ) മന്ദഹാസത്തെ കൈകൊണ്ടു ചൊറിയാണെന്നുള്ള വ്യാജേന മറച്ചു ആ ലീലാഗൃഹത്തിൽനിന്നു പുറത്തുപോയപ്പോൾ ശ്രീകൃഷ്ണഭഗവാന്റെ അടുത്തു ചെന്നുനിന്നു തന്റെ പ്രിയതമനായ അദ്ദേഹത്തിന്റെ കാമവികാരസ്പുരണംകൊണ്ടു മനോഹരമായ മുഖത്തെ നോക്കിക്കൊണ്ടു നില്ക്കുന്ന ആ രാധാദേവിയുടെ ലജ്ജയും ലജ്ജിച്ചിട്ടോ എന്നു തോന്നുമാറു ദൂരെപോയി.

കവി സർഗ്ഗാന്തത്തിൽ മംഗളം ചെയ്യാനാരംഭിക്കുന്നു.

മൂലം.

ജയശ്രീവിന്യസ്തൈർമ്മഹിത ഇവ മന്ദാരകുസുമൈഃ
സ്വയംസിന്ദൂരേണ ദ്വിപരണമുദാ മുദ്രിത ഇവ
ഭുജാപീഡക്രീഡാഹതകുവലയാപീഡകരിണഃ
പ്രകീർണ്ണാസൃഗ്ബിന്ദുർജ്ജയതി ഭുജദണ്ഡോ മുരജിതഃ

| | |
|---|---|
| ഭുജാപീഡക്രീഡാഹത കുവലയാപീഡ കരിണഃ | യാതൊരാളുടെ കരലീലകൊണ്ടുമാത്രം കുവലയാപീഡമെന്ന ആന കൊല്ലപ്പെട്ടുവോ അദ്ദേഹമാകുന്ന |
| മുരജിതഃ | ശ്രീകൃഷ്ണന്റെ |
| പ്രകീർണ്ണാസൃഗ്ബിന്ദുഃ | പരന്നിരിക്കുന്ന ചോരത്തുള്ളികളോടു കൂടിയതും (അതിനാൽ) |
| ജയശ്രീവിന്യസ്തൈഃ | ജയസമ്പത്തുനിമിത്തം (ദേവന്മാരാൽ) വർഷിക്കപ്പെട്ട |
| മന്ദാരകുസുമൈഃ | മന്ദാരപുഷ്പങ്ങളെക്കൊണ്ടു |
| മഹിതഃ ഇവ | പൂജിക്കപ്പെട്ടതോ എന്നും |
| ദ്വിപരണമുദാ | ആനയോടുണ്ടായ യുദ്ധത്തിൽ (കണ്ണീണകറിച്ചുണ്ടായ) സന്തോഷനിമിത്തം |
| സ്വയം സിന്ദൂരേണ | തന്നാൽ സിന്ദൂരംകൊണ്ടു |

| | |
|---|---|
| മുദ്രിതഃ ഇവ | അടയാളപ്പെടുത്തപ്പെട്ടതോ എന്നുതോന്നുമാറിരിക്കുന്നതും ആയ, |
| ഭുജദണ്ഡഃ | ദണ്ഡംപോലെയുള്ള കയ്യ് |
| ജയതി | സർവ്വോൽകർഷേണ വർത്തിക്കുന്നു. |

സാരം_ ശ്രീകൃഷ്ണഭഗവാൻ കുവലയാപീഡമെന്ന നാല്ക്കൊമ്പനാനയെ നിഷ്പ്രയാസേന കൈകൊണ്ടു അടിച്ചുകൊന്ന സമയത്തു ചോരത്തുള്ളികൾ പരന്നിരിക്കുന്നതും അതുകണ്ടാൽ ദുഷ്ടനായ കുവലയാപീഡത്തെ ജയിച്ചുവല്ലോ എന്നു വിചാരിച്ചു ദേവന്മാരാൽ മന്ദാരകുസുമങ്ങളെക്കൊണ്ടു പൂജിക്കപ്പെട്ടതോ? അതോ, ആ യുദ്ധത്തിൽ കാണിച്ച പരാക്രമം നിമിത്തം ഭഗവാനുണ്ടായ സന്തോഷത്താൽ അദ്ദേഹംതന്നെ സിന്ദൂരംചാർത്തിയിരിക്കയാണോ എന്നുതോന്നുമാറിരിക്കുന്നതും ആയ അദ്ദേഹത്തിൻ്റെ ആ ബാഹുദണ്ഡം (കൈ) ഉൽകർഷേണ വർത്തിക്കുന്നു.

മൂലം

സൗന്ദര്യൈകനിധേരനംഗലലനാലാവണ്യലീലാജുഷോ
രാധായാഹൃദിപല്വലേമനസിജക്രീഡൈകരംഗസ്ഥലേ
രമ്യോരോജസരോജഖേലനരസിത്വാദാത്മനഃഖ്യാപയൻ
ധ്യാതുർമാനസരാജഹംസനിഭതാംദേയാന്മുകുന്ദോമുദം

| | |
|---|---|
| സൗന്ദര്യൈകനിധേഃ | സൗന്ദര്യത്തിൻ്റെ മുഖ്യമായ ഇരിപ്പിടവും |
| അനംഗലലനാലാവണ്യലീലാജുഷഃ | രതിദേവിയുടെ ലാവണ്യത്തിൻ്റെ വിലാസംപോലെയിരിക്കുന്ന വിലാസത്തോടു കൂടിയവളും ആയ |
| രാധായാഃ | രാധാദേവിയുടെ |
| മനസിജക്രീഡൈകരംഗസ്ഥലേ | കാമക്രീഡകളുടെ മുഖ്യരംഗസ്ഥലമായ |
| ഹൃദി പല്വലേ | ഹൃദയപ്രദേശമാകുന്ന സരസ്സിലുള്ള |

| | |
|---|---|
| ഹൃദ്യോരോജസരോജകേ ലീലാരസിതാൽ | മനോഹരങ്ങളായ രണ്ടുകുചങ്ങളാകുന്ന താമരപ്പൂക്കളിൽ ക്രീഡിപ്പാനുള്ള രസം ഹേതുവായിട്ടു |
| ഉത്തമാഃ | തനിക്കു |
| ധ്യാതൄണാം | (തന്നെ) ധ്യാനിക്കുന്നവരുടെ |
| മാനസരാജഹംസനിഭതാം | മാനസമാകുന്ന മാനസസരസ്സിങ്കലെ രാജഹംസത്തിന്റെ സാദൃശ്യത്തെ |
| വ്യാപയൻ മുകുന്ദഃ | പ്രസിദ്ധീകരിക്കുന്ന(സൂചിപ്പിക്കുന്ന)ശ്രീകൃഷ്ണൻ |
| മുദം ദേയാൽ | സന്തോഷത്തെ തരട്ടെ. |

സാരം. സൌന്ദര്യത്തിന്റെ ഏകനിധിയായി രതീദേവിയെപ്പോലെ ലാവണ്യവതിയായിരിക്കുന്ന രാധാദേവിയുടെ രതിക്രീഡാരംഗമായ ഹൃദയപ്രദേശമാകുന്ന സരസ്സിലുള്ള മനോഹരങ്ങളായ രണ്ടു കുചങ്ങളാകുന്ന താമരപ്പൂക്കളിൽ ക്രീഡിപ്പാൻ രസമുള്ളതുകൊണ്ടു ഒരു രാജഹംസത്തെപ്പോലെ, തനിക്കു തന്നെ ധ്യാനിക്കുന്നവരുടെ 'മാനസ'ത്തിൽ ക്രീഡിപ്പാനാഗ്രഹമുണ്ടെന്നു സൂചിപ്പിക്കുന്ന സാക്ഷാൽ ശ്രീകൃഷ്ണഭഗവാൻ നമ്മളെ സന്തോഷിപ്പിക്കട്ടെ.

ശ്രീജയദേവകൃതേ അഷ്ടപദീകാവ്യേ

ഏകാദശസർഗ്ഗഃ സമാപ്തഃ



സുപ്രീതപീതാംബരോനാമ

ദ്വാദശഃ സർഗ്ഗഃ.

---

മൂലം.

ഗതവതി സഖീവൃന്ദേ മന്ദത്രപാഭരനിർഭര

സ്മരപരവശാകൂതസ്ഫീതസ്മിതസ്നപിതാധരാം
സരസമനസം ദൃഷ്ട്വാ രാധാം മുഹുർന്നവപല്ലവ
പ്രസവശയനേ നിക്ഷിപ്താക്ഷീ മുവാച ഹരിഃ പ്രിയാം

| | |
|---|---|
| സഖീവൃന്ദേ | സഖീസമൂഹം |
| ഗതവതി | പോയപ്പോൾ |
| ഹരിഃ | ശ്രീകൃഷ്ണൻ |
| അമന്ദത്രപാഭരനിർഭരസ്മരപരവശാകൂതസ്ഫീതസ്മിതസ്നപിതാധരാം | വർദ്ധിച്ചിരിക്കുന്ന ലജ്ജയോടു കൂടിയും ഏററവും കാമാധീനയായും ഓരോരോ ഗൂഢവിചാരങ്ങളെക്കൊണ്ടു വർദ്ധിച്ചിരിക്കുന്ന പുഞ്ചിരിയാൽ നനക്കപ്പെട്ട അധരത്തോടു കൂടിയും |
| സരസമനസം | മനസ്സിൽ അനുരാഗത്തോടു കൂടിയും |
| നവപല്ലവപ്രസവശയനേ | പുതിയ തളിരുകളെക്കൊണ്ടും പൂവുകളെക്കൊണ്ടും ഉണ്ടാക്കിയിരിക്കുന്ന ശയ്യയിൽ |
| മുഹുഃ നിക്ഷിപ്താക്ഷീം | കൂടക്കൂടെ നോക്കിക്കൊണ്ടും ഇരിക്കുന്ന |
| പ്രിയാം രാധാം ഉവാച | പ്രിയയായ രാധയോടു പറഞ്ഞു. |

സാരം — സഖികളെല്ലാവരും പോയപ്പോൾ ശ്രീകൃഷ്ണൻ, അതിയായ ലജ്ജയോടും ഏററവും കാമാധീനയായും അതുനിമിത്തം ഓരോ കാമവിചാരങ്ങളെക്കൊണ്ടു വർദ്ധിച്ചുവരുന്ന പുഞ്ചിരിയാൽ വ്യാപിക്കപ്പെട്ട അധരത്തോടും മനസ്സിൽ അനുരാഗത്തോടും പുതിയതളിരുകൾകൊണ്ടും പൂവുകൾകൊണ്ടും ഉണ്ടാക്കിയിരിക്കുന്ന ശയ്യയിൽ കൂടക്കൂടെ നോക്കിക്കൊണ്ടും സ്ഥിതിചെയ്യുന്ന രാധയോടു ഇപ്രകാരം പറഞ്ഞു.

അഷ്ടപദി (൨൩)

മൂലം.

വിഭാസരാഗം ഏകതാളം

കിസലയശയനതലേ കുരു കാമിനി ചരണനളിനവിനിവേശം

തവ പദപല്ലവവൈരിപരാഭവ മിദ മനുഭവതു സുവേശം. (൧)

ക്ഷണ മധുനാ നാരായണ മനുഗത മനുസര മാം രാധികേ

കരകമലേന കരോമി ചരണ മഹ മാഗമിതാസി വിദൂരം
ക്ഷണ മുപകുരു ശയനോപരി മാ മിവ നൂപുര മനുഗതിശൂരം (൨)
(ക്ഷണമധുനാ)

വദനസുധാനിധിഗളിതമമൃതമിവ രചയ വചന മനുകൂലം
വിരഹമിവാപനയാമി പയോധരരോധക മുരസി ദുകൂലം (൩)
(ക്ഷണമധുനാ)

പ്രിയപരിരംഭണ രഭസവലിതമിവ പുളകിത മതിദുരവാപം
മദുരസി കുചകലശം വിനിവേശയ ശോഷയ മനസിജതാപം; (൪)
(ക്ഷണമധുനാ)

അധരസുധാരസമുപനയ ഭാമിനി! ജീവയ മൃതമിവ ദാസം
ത്വയി വിനിഹിതമനസം വിരഹാനലദഗ്ദ്ധവപുഷ മവിലാസം (൫)
(ക്ഷണമധുനാ)

ശശിമുഖി! മുഖരയ മണിരശനാഗുണമനുഗുണകണ്ഠനിനാദം
ശ്രുതിയുഗളേ പികരുതവികലേ മമ ശമയ ചിരാദവസാദം (൬)
(ക്ഷണമധുനാ)

മാ മതിവിഫലരുഷാ വികലീകൃത മവലോകിതമധുനേദം
മീലതി ലജ്ജിത മിവ നയനം തവ വിരമ വിസൃജ രതിഖേദം (൭)
(ക്ഷണമധുനാ)

ശ്രീജയദേവഭണിത മിദ മനുപദനിഗദിതമധുരിപുമോദം
ജനയതു രസികജനേഷു മനോരമരതിരസഭാവവിനോദം (൮)
(ക്ഷണമധുനാ)

ഹേ രാധികേ! അല്ലയോ രാധേ!

| | |
|---|---|
| അധുനാ അനുഗതം | ഇപ്പോഴും പിന്നാലെ പോന്നിരിക്കുന്ന (അധീനനായിരിക്കുന്ന) |
| നാരായണം മാം | നാരായണനായ എന്നെ |
| (ത്വം) ക്ഷണം അനുസര | നീ ക്ഷണനേരം അനുസരിച്ചാലും |
| ഹേകാമിനി! (ത്വം) | അല്ലയോ കാമിനി നീ |
| കിസലയശയനതലേ | തളിർകിടക്കയിൽ |
| ചരണനളിനയിനി വേശം കുരു | പാദാരവിന്ദത്തെ വെച്ചാലും |
| സ്വവേശം ഇദം | ഭംഗിയായിവിരിച്ചിരിക്കുന്ന ഈ തളിർകിടക്ക |
| തവ പദപല്ലവവൈരി പരാഭവം | നിന്റെ കാൽതളിരാകുന്ന വൈരിയിൽനിന്നുണ്ടാകുന്ന അപജയത്തെ |
| അനുഭവതു | അനുഭവിക്കട്ടെ |
| (ത്വം) വിദൂരം അനുഗമിതാ അസി | നീ വളരെദൂരം കൊണ്ടുപോരപ്പെട്ടവളാകുന്നു |
| (അഹം) കരകമലേന | ഞാൻ താമരപ്പൂവുപോലെയിരിക്കുന്ന കൈകൊണ്ടു |
| (തവ) ചരണമഹം കരോമി | നിന്റെ കാലുകളുടെ പൂജയെ ചെയ്യാം (കാലുകഴം തലോടാം) |
| (ത്വ) നൂപുരം ഇവ | നീ തളയെപ്പോലെ |
| അനുഗതിസ്ഥിരം മാം | അനുഗമിക്കുവാൻ സാമർത്ഥ്യമുള്ള എന്നെ |
| ശയനോപരി | ശയ്യയിൽവെച്ച് |
| ക്ഷണം ഉപകുരു | ക്ഷണനേരം ഉപയോഗിച്ചാലും |
| വദനസുധാനിധിഗളിതം | മുഖചന്ദ്രങ്കൽനിന്ന് പൊഴിയുന്നതും |
| അമൃതം ഇവ അനുകൂലം | അമൃതത്തെപ്പോലെ ഇഷ്ടമായിരിക്കുന്നതും ആയ |

| | |
|---|---|
| വചനം രചയ | പറഞ്ഞാലും |
| പയോധരരോധകം | സ്തനങ്ങളെ ആവരണം ചെയ്തിരിക്കുന്ന (അതുനിമിത്തം ആലിംഗനവിരോധിയായ) |
| ഉരസി ദുകൂലം | മാറിലുള്ള പട്ടിനെ (റൌക്കയെ) |
| (അഹം) വിരഹം ഇവ അപനയാമി | ഞാൻ വിരഹത്തെപ്പോലെ കളയാം |
| പ്രിയപരിരംഭണരഭസ വലിതം ഇവ | പ്രിയാലിംഗനത്തിൽ ഉത്സാഹത്തോടു കൂടിയതായിട്ടോ എന്നു തോന്നുമാറു് |
| പുളകിതം | രോമാഞ്ചത്തോടുകൂടിയും |
| അതിദുരവാപം | അനുഭവിക്കുവാൻ ഏററവും പ്രയാസമായിട്ടും ഇരിക്കുന്ന |
| കുചകലശം (ത്വം) | കുചകലശത്തെ നീ |
| ഉരസി വിനിവേശയ | എൻെറ മാറിൽ അണച്ചാലും |
| മനസിജതാപം ശോഷയ | കാമസന്താപത്തെ കളഞ്ഞാലും |
| ഹേ ഭാമിനി! (ത്വം) | അല്ലയോ കോപനശീലേ! നീ |
| അധരസുധാരസം ഉപനയ | അധരാമൃതരസത്തെ തന്നാലും |
| ത്വയി വിനിഹിതമനസം | നിന്നിൽതന്നെ മനസ്സോടുകൂടിയവനും |
| വിരഹാനലദഗ്ധവപുഷം | വിയോഗാഗ്നിയാൽ ദഹിക്കപ്പെട്ട ദേഹത്തോടു കൂടിയവനും (അതുനിമിത്തം) |
| അവിലാസം | ശൃംഗാരചേഷ്ടയില്ലാത്തവനും |
| മൃതം ഇവ ദാസം | മരിച്ചവനെപ്പോലെയിരിക്കുന്നവനും ആയ ദാസനെ (എന്നെ) |
| ജീവയ | ജീവിപ്പിച്ചാലും |
| ഹേ ശശിമുഖി! (ത്വം) | അല്ലയോ ചന്ദ്രമുഖി! നീ |

| | |
|---|---|
| മണിരശനാഗുണം | രത്നമയമായ അരഞ്ഞാളിനെ |
| അനുഗുണകണ്ഠനി | അനുരൂപമായ (നിന്റെ) കണ്ഠശബ്ദ |
| നാദം | ത്തോടുകൂടി |
| മുഖരയ | ശബ്ദിപ്പിച്ചാലും |
| (തേന) മമ പികരുത | അതുകൊണ്ട് എന്റെ, കുയിലുകളുടെ |
| വികലേ | ശബ്ദംകൊണ്ട് ദുഃഖിപ്പിരിക്കുന്ന |
| ശ്രുതിയുഗളേ | രണ്ടു ചെകിടുകളിലെ |
| ചിരാൽ അവസാദം | വളരെ കാലമായുള്ള ഖേദത്തെ . |
| ശമയ | കളഞ്ഞാലും |
| അതിവിഫലരുഷാ | ഏററവും നിഷ്ഫലമായ കോപത്താൽ |
| വികലീകൃതം തവ | കലുഷീകൃതമായ നിന്റെ |
| ഇദം നയനം | ഈ കണ്ണു |
| മാം അവലോകിതം | എന്നെ നോക്കി |
| ലജ്ജിതം ഇവ | ലജ്ജിച്ചിട്ടോ എന്നു തോന്നുംവണ്ണം |
| മീലതി | ചിമ്മുന്നു |
| അധുനാ ത്വം വിരമ | ഇപ്പോൾ നീ മതിയാക്കിയാലും |
| രതിഖേദം വിസൃജ | രതിഖേദത്തെ കളഞ്ഞാലും |
| അനുപദനിഗദിത | പദംതോറും പറയപ്പെട്ട ശ്രീകൃഷ്ണന്റെ |
| മധുരിപു മോദം | സന്തോഷത്തോടുകൂടിയതും |
| ശ്രീജയദേവഭണിതം | ശ്രീജയദേവനാൽ പറയപ്പെട്ടതും ആയ |
| ഇദം | ഈ ഗാനം |
| രസികജനേഷു | രസികന്മാരായ ആളുകളിൽ |
| മനോരമരതിരസഭാവ | ശൃംഗാരരസഭാവങ്ങളിൽനിന്നു ഹൃദയം |
| വിനോദം | ഗമമായ രസത്തെ |
| ജനയതു | ഉണ്ടാക്കട്ടെ. |

“പയോധരതോദകം” എന്ന പദം വിരഹത്തിന്റെ വിശേഷ

ണമായി ഭവിക്കം. ആ പക്ഷത്തിൽ സ്തനാലിംഗനത്തെ വിരോധിക്കുന്നു എന്ന് അൎത്ഥമാകുന്നു.

സാരം— അല്പമയോ രാധേ! ഇപ്പോഴും നിനക്കധീനനായി നിന്റെ പിന്നാലെ പോന്നിരിക്കുന്ന നാരായണനായ(അതുകൊണ്ടു കാമതാപത്തെ ശമിപ്പിപ്പാൻ സമൎത്ഥനായ) എന്നെ നീ അല്പനേരമെങ്കിലും അനുസരിച്ചാലും. ഹേ കാമിനി! നിന്റെ പാദാരവിന്ദംകൊണ്ടു ഈ തളിൎക്കിടക്കയിൽ ഒന്നു ചവിട്ടിയാലും. എന്നാൽ വിശേഷമായ ഈ തളിൎക്കിടക്ക നിന്റെ പാദപല്ലവമാകുന്ന ശത്രുവിൽനിന്നു അപജയത്തെ അനുഭവിക്കുമെല്ലൊ. (നീ ഈ വിശേഷമായ തളിൎക്കിടക്കയിൽ വന്നിരുന്നാലും). നിന്നെ ഞാൻ വളരെ ദൂരം നടത്തികൊണ്ടു പോന്നിരിക്കുന്നു അതിനാൽ എന്റെ കരകമലംകൊണ്ടു നിന്റെ കാൽ ഞാൻ നല്ലവണ്ണം തലോടാം. ഈ നൂപുരത്തെപ്പോലെ നിന്റെ പാദമേ ശരണമെന്ന് കരുതി നിന്നെ വേർപിരിയാതിരിക്കുന്ന ഒരം എന്നോടുകൂടെ ഈ ശയ്യയിൽ വെച്ചു അല്പനേരമെങ്കിലും നീ ക്രീഡിച്ചാലും. മുഖചന്ദ്രനിൽനിന്ന് പൊഴിയുന്നതുകൊണ്ടു അമൃതത്തെപ്പോലെ അനുകൂലമായ (മനോഹരമായ അഥവാ തപ്തന്മാരെ ഉജ്ജീവിപ്പിക്കുന്ന) വാക്കുകളെക്കൊണ്ടു എന്നോടു സംസാരിച്ചാലും. നിന്റെ സ്തനങ്ങളെ ആവരണം ചെയ്തിരിക്കുന്ന ഈ മാറിലുള്ള മുലപ്പടത്തെ ഞാൻ സ്തനാലിംഗനത്തിനു തടസ്ഥം ചെയ്യുന്ന വിയോഗത്തെപ്പോലെ എടുത്തുകളയാം. പ്രിയനാകുന്ന എന്നെ ആലിംഗനം ചെയ്വാൻ ഉത്സാഹമുണ്ടായിട്ടോ എന്നു തോന്നുമാറു രോമാഞ്ചത്തോടുകൂടിയും കിട്ടുവാൻ ഏറ്റവും പ്രയാസമായും ഉരിക്കുന്ന നിന്റെ കുചകുംഭത്തെ എന്റെ ഉരസ്സിലണച്ചാലും. ആ സ്തനാലിംഗനംകൊണ്ടു എന്റെ കാമസന്താപത്തെ കളഞ്ഞാലും. ഹേ കോപനശീലേ! നിന്നെത്തന്നെ സൎവ്വദാ വിചാരിച്ചും നിന്റെ വിയോഗാഗ്നിയിൽ ദേഹം ദഹിച്ചും ശൃംഗാരചേഷ്ടയില്ലാതെയും ചത്തവനെപ്പോലെയും ഇരിക്കുന്ന ഈ ദാസനായ എന്നെ നിന്റെ അധരത്തിങ്കലെ അമൃതരസത്തെ അനുഭവിപ്പിച്ചു ജീവിപ്പിച്ചാലും. ഹേ ശശിമുഖി! നി

ന്റെ അനുരൂപമായ കങ്കണശബ്ദത്തോടുകൂടെ മനോജ്ഞമായ ഗീതത്തെയും ശബ്ദിപ്പിച്ചാലും. വിപരീതസുരതത്തെ ചെയ്താലും. ആ സമയത്തെ അരഞ്ഞാളിന്റെ ശബ്ദംകൊണ്ടും നിന്റെ കണ്ഠനിനാദംകൊണ്ടും, വളരെക്കാലമായി കുയിലുകളുടെ നാദം കേട്ടു പുണ്ണപ്പെട്ടിരിക്കുന്ന എന്റെ കാതുകളുടെ വേദനയെ കളഞ്ഞാലും. വേണ്ടാതെകണ്ട് വല്ലാതെ കോപിച്ച് കലങ്ങിമറിഞ്ഞിരിക്കുന്ന നിന്റെ ഈ കണ്ണ് എന്നെ നോക്കി ലജ്ജിച്ചിട്ടോ എന്നു തോന്നുമാറ് അടയുന്നു. ഇപ്പോൾ നീ ഇതു മതിയാക്കു. അനംഗരോഗനിമിത്തമുള്ള എന്റെ വേദനയെ നീ കളഞ്ഞാലും. (എന്നോടുകൂടെ ക്രീഡിച്ചാലും). ശ്രീജയദേവരാൽ ശ്രീകൃഷ്ണന്റെ ആമോദരസത്തെ പദംതോറും അനുവർണ്ണിച്ചു രചിക്കപ്പെട്ട ഈ ഗാനം രസികന്മാർക്ക് മനോഹരമായ ശൃംഗാരരസത്തെ ഉണ്ടാക്കട്ടെ.

മൂലം.

പ്രത്യൂഹഃ പുളകാങ്കുരേണ നിബിഡാശ്ലേഷേ നിമേഷേണ ച
ക്രീഡാകൂതവിലോകനേƒധരസുധാപാനേ കഥാനർമ്മഭിഃ
ആനന്ദാധിഗമേന മന്മഥകലായുദ്ധേƒപി യസ്മിന്നഭൂ
ദുൽഭൂതസ്സ തയോർബ്ബഭൂവ സുരതാരംഭഃ പ്രിയംഭാവുകഃ.

| | |
|---|---|
| യസ്മിൻ | യാതൊരു സുരതാരംഭത്തിങ്കൽ |
| പുളകാങ്കുരേണ | രോമാഞ്ചത്താൽരോമകൂപങ്ങൾ കൂർത്തിരിക്കുന്നതുകൊണ്ടു |
| നിബിഡാശ്ലേഷേ | ഗാഢാലിംഗനത്തിങ്കലും |
| നിമേഷേണ | കണ്ണു ഇമയിടുന്നതുകൊണ്ടു |
| ക്രീഡാകൂതവിലോകനേ | ക്രീഡയെപ്പററി ഓരോരോ അന്തർഗ്ഗതത്തോടെ നോക്കുന്നതിലും |
| കഥാനർമ്മഭിഃ | നേരംപോക്കു പറയുന്നതുകൊണ്ടു |
| അധരസുധാപാനേ | അധരാമൃതപാനത്തിങ്കലും |
| ആനന്ദാധിഗമേന | ആനന്ദാനുഭവത്താൽ |

| | |
|---|---|
| ശ്രോണീതടേന ആഹതഃ | നിതംബംകൊണ്ട് അടിക്കപ്പെട്ടവനായി |
| ഹസ്തേന | കൈകൊണ്ട് |
| കചേ (ധൃതഃ) ആനതഃ | കചത്തിൽപിടിച്ചു താഴ്ത്തപ്പെട്ടവനായി |
| അധരസുധാപാനേന | അധരാമൃതത്തെ പാനംചെയ്യുന്നതു കൊണ്ട് |
| സമ്മോഹിതഃ | മോഹാലസ്യപ്പെട്ടവനായിരിക്കുന്ന |
| കാന്തഃ | കാന്തനായ ശ്രീകൃഷ്ണൻ |
| കാമപി തൃപ്തിം | അളവില്ലാത്ത തൃപ്തിയെ |
| ആപ | പ്രാപിച്ചു |
| തൽ അഹോ | അതു ആശ്ചര്യം |
| കാമസ്യ ഗതിഃ വാമാ | കാമദേവന്റെ പോക്ക് വിപരീതം. |

സാരം. രാധാദേവി തന്റെ കൈകൾകൊണ്ട് ബന്ധിച്ചിട്ടും (ആലിംഗനം ചെയ്തിട്ടും) വലുതായിരിക്കുന്ന സ്തനങ്ങളെക്കൊണ്ട് മർദ്ദനംചെയ്തിട്ടും നഖങ്ങൾകൊണ്ട് മാന്തീട്ടും പാനംചെയ്യുന്ന സമയത്ത് പല്ലുകൾകൊണ്ട് അധരത്തിൽ വ്രണപ്പെടുത്തീട്ടും ക്രീഡാസമയത്ത് ശ്രോണീതടംകൊണ്ട് അടിച്ചിട്ടും കൈകൊണ്ട് കചംപിടിച്ചു താഴ്ത്തി അധരാമൃതത്തെ പാനംചെയ്തു മോഹാലസ്യപ്പെടുത്തീട്ടും ആ കാന്തനായ ശ്രീകൃഷ്ണഭഗവാൻ അളവില്ലാത്ത ആനന്ദത്തെ അനുഭവിച്ചു. അതു മഹാശ്ചര്യം. ഇങ്ങിനെ ഉപദ്രവിച്ചിട്ടും അദ്ദേഹം ആനന്ദത്തെയാണല്ലൊ അനുഭവിച്ചതു. കാമദേവന്റെ പ്രവൃത്തി വിപരീതം തന്നെ.

മൂലം.

മാരാങ്കേരതികേളിസങ്കുലരണാരംഭേതയാസാഹസ
പ്രായംകാന്തജയായകിഞ്ചിദുപരിപ്രാരംഭിയത്സംഭ്രമാൽ
നിഷ്പന്ദാജഘനസ്ഥലീശിഥിലിതാദോർവ്വല്ലിരുൽകമ്പിതം
വക്ഷോമീലിതമക്ഷിപൌരുഷരസഃ സ്ത്രീണാംകുതഃ സിദ്ധ്യതി

| | |
|---|---|
| മാരാങ്കേ | കാമദേവന്റെ അടയാളമായ |
| രതികേളി സങ്കുലരണാരംഭേ | ആലിംഗനാദികളോടുംകൂടിയ സുരതയുദ്ധം ആരംഭിച്ചപ്പോൾ |
| തയാ | ആ രാധാദേവിയാൽ |
| കാന്തജയായ | കാന്തനായ ശ്രീകൃഷ്ണഭഗവാനെ ജയിക്കാനായിക്കൊണ്ടു |
| ഉപരി | അദ്ദേഹത്തിന്റെ ഉപരിഭാഗത്ത് |
| സാഹസപ്രായം | സാഹസമായ |
| കിഞ്ചിൽ | ഒരു കാര്യം (പുരുഷായിതസുരതം) |
| പ്രാരംഭി | ആരംഭിക്കപ്പെട്ടു |
| യത്സംഭ്രമാൽ | യാതൊരു സുരതാരംഭത്തിങ്കലുള്ള പരിഭ്രമംകൊണ്ടു |
| (തസ്യാഃ) | ആ രാധാദേവിയുടെ |
| ജഘനസ്ഥലീ | ജഘനപ്രദേശം |
| നിഷ്പന്ദാ | ഇളക്കമില്ലാത്തതായി |
| ദോർവ്വല്ലിഃ | കൈകൾ |
| ശിഥിലിതം | തളർന്നു |
| വക്ഷഃ ഉൽകമ്പിതം | മാറു പതച്ചു ചാടിത്തുടങ്ങി |
| അക്ഷി മീലിതം | കണ്ണു അടഞ്ഞു |
| സ്ത്രീണാം | സ്ത്രീകൾക്ക് |
| പൌരുഷരസഃ | വീരരസം |
| കുതഃ സിദ്ധ്യതി | എവിടെ നിന്നു സിദ്ധിക്കുന്നു. |

സാരം. രാധാമാധവന്മാർ തമ്മിൽ കാമന്റെ അങ്കമായ സുരതയുദ്ധം ആരംഭിച്ചപ്പോൾ രാധാദേവി ശ്രീകൃഷ്ണഭഗവാനെ ജയിപ്പാനായി അദ്ദേഹത്തിന്റെ ഉപരിഭാഗത്തു സാഹസമായ പുരുഷായിതസുരതത്തെ ചെയ്വാനാരംഭിച്ചു. അപ്പോഴത്തെ പരിഭ്രമംകൊണ്ടു ആ ദേവിയുടെ ജഘനസ്ഥലം ഇളകാതെയായി; കൈ

കൾ തളർന്നു; മാറുപതച്ചു ചാടിത്തുടങ്ങി. കണ്ണുകൾ അടഞ്ഞു. അല്ലാതെ സ്ത്രീകൾക്കെന്തു പുരുഷസാമർത്ഥ്യം ലഭിക്കുന്നു.

മൂലം.

തസ്യാഃ പാടലപാണിജാങ്കിതമുരോ നിദ്രാകഷായേ ദൃശൌ
നിർദ്ധൌതോധരശോണിമാ വിലുളിതസ്രസ്തസ്രജോ മൂർദ്ധജാഃ
കാഞ്ചീദാമ ദരശ്ലഥാഞ്ചലമിതി പ്രാതർന്നിഖാതൈർദ്ദൃശോ
രേഭിഃ കാമശരൈസ്തദത്ഭുതമഭൂത്പത്യുർമ്മനഃ കീലിതം

| | |
|---|---|
| തസ്യാഃ | ആ രാധാദേവിയുടെ |
| പാടലപാണിജാങ്കിതം | വെളുത്തും ചുകന്നും ഇരിക്കുന്ന കരനഖങ്ങളുടെ പാടോടു കൂടിയ |
| ഉരഃ | മാറിടം |
| നിദ്രാകഷായേ | ഉറക്കംകൊണ്ടു കലങ്ങിയിരിക്കുന്ന |
| ദൃശൌ | കണ്ണുകൾ |
| നിർദ്ധൌതഃ അധരശോണിമാ | ചുംബനാദികളെക്കൊണ്ടു പോയിരിക്കുന്ന അധരത്തിന്റെ ചുവപ്പ് |
| വിലുളിതസ്രസ്തസ്രജഃ | ചിന്നിച്ചിതറി മുഷിഞ്ഞും അഴിഞ്ഞ മാലയോടുകൂടിയും ഇരിക്കുന്ന |
| മൂർദ്ധജാഃ | തലമുടി |
| ദരശ്ലഥാഞ്ചലം | അല്പം അഴിഞ്ഞ വസ്ത്രത്തിന്റെ തലപ്പോടുകൂടിയ |
| കാഞ്ചീദാമ | അരഞ്ഞാണം |
| ഇതി | ഇപ്രകാരം |
| പ്രാതഃ | പുലച്ചസമയത്തു |
| പത്യുഃ | പതിയായ ശ്രീകൃഷ്ണഭഗവാന്റെ |
| ദൃശോഃ നിഖാതൈഃ | കണ്ണുകളിൽ തറച്ചിരിക്കുന്ന (ശ്രീകൃഷ്ണൻ കാണുന്ന) |
| ഏഭിഃ കാമശരൈഃ | ഈ ൫ കാമബാണങ്ങളെക്കൊണ്ടു |

| | |
|---|---|
| മനഃ കീലിതം | മനസ്സ് ഇളക്കപ്പെട്ടു. (പിന്നെയും കാമവികാരമുണ്ടായി) |
| തൽ അത്ഭുതം അഭൂൽ | അതു ആശ്ചര്യമായി ഭവിച്ചു. |

സാരം. രതിക്രീഡാനികിതം രാധാദേവിയുടെ പാടലങ്ങളായ നഖത്തിന്റെ പാടുകളോടുകൂടിയ മാറിടവും, ഉറക്കംവന്നു കലങ്ങിയിരിക്കുന്ന കണ്ണുകളും, ചുംബനാളികളെക്കൊണ്ടു ചുകപ്പു മറഞ്ഞുപോയിരിക്കുന്ന അധരവും, ചിന്നിച്ചിതറി മുഷിഞ്ഞുഅഴിഞ്ഞ മാലയോടുകൂടിയ തലമുടിയും, അരഞ്ഞാണം അല്പം അഴിഞ്ഞുപോയ വസ്ത്രവും, അതിന്മീതെ അരഞ്ഞാണും, ഈവക കാമോദ്ദീപകങ്ങളായ അംഗങ്ങൾ പുലർച്ച കണ്ടിട്ട് പിന്നെയും ശ്രീകൃഷ്ണഭഗവാനു് രാധയോടൊന്നിച്ചു രമിക്കണമെന്നാഗ്രഹം ജനിച്ചു

"ഏഭിഃ നിഖാതൈഃ കാമശരൈഃ മനഃ കീലിതം." അതു തന്നെ അത്ഭുതം. ഒരേടത്തു ശരങ്ങൾ തറക്കുക. മറ്റൊരേടത്തു ഇളയുക. ഈവക സ്ഥലങ്ങളിലാണ് അസംഗത്യലങ്കാരം. "യവനൈരപിനൊ ദൃഷ്ടം ഈദൃശം യന്ത്രമത്ഭുതം കനകേന കരേണൈവ ജിഹ്വാവിപരിവർത്തനേ"

മൂലം.

ഈഷന്മീലിതദൃഷ്ടിമുഗ്ദ്ധഹസിതംസീൽകാരധാരാവശാ
ദവ്യക്താകുലകേളികാകുവികസദ്ദന്താംശുധൌതാധരം
ശാന്തസ്പന്ദപയോധരോപരിപരിഷ്വംഗാൽകുരംഗീദൃശോ
ഹർഷോൽകർഷവിമുക്തനിസ്സഹതനോർദ്ധന്യോ ധയത്യാനനം

| | |
|---|---|
| ഹർഷോൽകർഷവിമുക്ത നിസ്സഹതനോഃ | സന്തോഷാതിശത്താൽ യാതൊരു വ്യാപാരത്തോടുകൂടാത്തതും സഹിക്കാൻവയ്യാത്തതും ആയ ശരീരത്തോടുകൂടിയ |
| കുരംഗീദൃശഃ | സുന്ദരിയുടെ |
| ഈഷന്മീലിതദൃഷ്ടി | കുറച്ചു അടഞ്ഞ കണ്ണുകളോടും |
| മുഗ്ദ്ധഹസിതം | മനോഹരമായ മന്ദഹാസത്തോടും |

| | |
|---|---|
| സീൽക്കാരധാരാവശാൽ | സീൽക്കാരങ്ങളാം ധാരാളമായി ഉണ്ടാകുന്നതുകൊണ്ടു |
| അവ്യക്താകലകേളികാ കുവികസദ്ദന്താം ശുധൌതാധരം | ക്രീഡാസമയത്തു അസ്പഷ്ടങ്ങളായിപ്പരവശങ്ങളായിരിക്കുന്ന ശബ്ദങ്ങളാം പുറപ്പെടുമ്പോൾ പ്രകാശിക്കുന്ന പല്ലുകളുടെ ശോഭയാൽ വെളുത്തിരിക്കുന്ന അധരത്തോടും കൂടിയ |
| ആനനം | മുഖത്തെയും |
| ഭൃശപരിഷ്വംഗാൽ | ഗാഢാലിംഗനം കൊണ്ടു |
| ശാന്തസ്തബ്ധപയോധരം | അമങ്ങി ഉലുക്കമില്ലാതിരിക്കുന്ന സ്തനത്തെയും |
| ധന്യഃ ധയതി | സുകൃതിപാനം ചെയ്യുന്നു |

സാരം. അനേകവിധ രതിലീലയാലുണ്ടായ ആനന്ദാധിക്യത്തെ അനുഭവിക്കുന്നതുകൊണ്ടു ആലിംഗനാദിയായ യാതൊരു കർമ്മവും ചെയ്യാതെ വല്ലാതെ തളൎന്നു ചെയ്യാതെ ശയിക്കുന്ന ഒരു സുന്ദരിയുടെ കണ്ണുകൾ അല്പം അടഞ്ഞതും, വളരെ ഭംഗിയായി പുഞ്ചിരിയിട്ടും, ധാരാളം സീൽക്കാരം ഉണ്ടാകുന്നതുകൊണ്ടു അസ്പഷ്ടതയോടും പാരവശ്യത്തോടുംകൂടിയ ശബ്ദങ്ങൾ പുറപ്പെടുമ്പോൾ പ്രകാശിക്കുന്ന പല്ലുകളുടെ കാന്തിയാൽ അധരം വെളുത്തും, ഇരിക്കുന്ന മുഖത്തു നോക്കീട്ടു ഗാഢാലിംഗനംകൊണ്ടു അമങ്ങി ഉലുക്കമില്ലാതിരിക്കുന്ന സ്തനത്തെ സ്വതന്ത്രത്തിങ്കൽ ആൎക്കു പാനംചെയ്യാൻകഴിയുമോ അവൻ സുകൃതി.

മൂലം.

അഥകാന്തംരതിശ്രാന്തമപിമണ്ഡനവാഞ്ഛയാ
ജഗാദമാധവംരാധാമുഗ്ദ്ധാസ്വാധീനഭർത്തൃകാ

| | |
|---|---|
| അഥ മുഗ്ദ്ധാ | അനന്തരം സുന്ദരിയായി |
| സ്വാധീനഭർത്തൃകാ | ഭർത്താവു തനിക്കധീനനായിരിക്കുന്ന |

രാധാ — രാധാദേവി
രതിശ്രാന്തം — രതിക്രീഡകൊണ്ടു തളർന്നിരിക്കുന്ന
കാന്തം മാധവം മണ്ഡനവാഞ്ഛയാ — കാന്തനായ ശ്രീകൃഷ്ണനോടു തന്നെ അലങ്കരിക്കേണമെന്നുള്ള ആഗ്രഹം കൊണ്ടു
ജഗാദ — പറഞ്ഞു

സാരം — അനന്തരം സുന്ദരിയായി സ്വാധീനഭർത്തൃകയായിരിക്കുന്ന രാധാദേവി രതികൊണ്ടു തളർന്നിരിക്കുന്ന കാന്തനായ ശ്രീകൃഷ്ണനോടു തന്നെ അലങ്കരിക്കേണമെന്നാഗ്രഹംകൊണ്ടു പറഞ്ഞു തുടങ്ങി.

'സ്വാധീനഭർത്തൃകാ' — എന്ന പദം ഒരു വിശേഷനായികയുടെ സംജ്ഞയായും സ്വീകരിക്കാം. ആ നായികയുടെ ലക്ഷണം, "യസ്യാരതിഗുണാകൃഷ്ടഃ പതിഃ പാർശ്വം ന മുഞ്ചതി വിചിത്രവിഭ്രമാസക്താ സാ സ്വാധീനപതികാ യഥാ."

മേൽശ്ലോകം കൊണ്ടു പറഞ്ഞ കാര്യത്തെ തന്നെ ഈ ഗാനം കൊണ്ടു വർണ്ണിക്കുന്നു.

അഷ്ടപദി (൨൪)

മൂലം.

മംഗളകൈശികരാഗം ഏകതാളം

കുരു യദുനന്ദന ചന്ദനശിശിരതരേണ കരേണ പയോധരേ
മൃഗമദപത്രകമത്ര മനോഭവമംഗളകലശസഹോദരേ (൧)
നിജഗാദ സാ യദുനന്ദനേ ക്രീഡതി ഹൃദയാനന്ദനേ
അളികുലഗഞ്ജനമഞ്ജനകം രതിനായകസായകമോചനേ
ത്വദധരചുംബനലംബിതകജ്ജലമുജ്ജ്വലയ പ്രിയലോചനേ (൨)
(നിജഗാദ സാ)
നയനകുരംഗതരംഗവിലാസനിരാസകരേ ശ്രുതിമണ്ഡലേ
മനസിജപാശവിലാസധരേ ശുഭവേഷ നിവേശയ കുണ്ഡലേ (൩)
(നിജഗാദ സാ)

ഭ്രമരചയം രചയന്തമുപരി രുചിരം സുചിരം മമ സമ്മുഖേ
ജിതകമലേവിമലേപരികർമ്മയനർമ്മജനകമളകംമുഖേ (൪)
(നിജഗാദസാ)

മൃഗമദരസവലിതംലളിതംകുരുതിലകമളികരജനീകരേ
വിഹിതകളങ്കകലംകമലാനനവിശ്രമിതശ്രമശീകരേ (൫)
(നിജഗാദസാ)

മമരുചിരേചികുരേകുരുമാനദമനസിജധ്വജചാമരേ
രതിഗളിതേലളിതേകുസുമാനിശിഖണ്ഡിശിഖണ്ഡകഡാമരേ (൬)
(നിജഗാദസാ)

സരസഘനേജഘനേമമശംബരദാരണവാരണകന്ദരേ
മണിരശനാവസനാഭരണാനിശുഭാശയവാസയസുന്ദരേ (൭)
(നിജഗാദസാ)

ശ്രീജയദേവവചസിരുചിരേഹൃദയംസദയംകുരുമണ്ഡനേ
ഹരിചരണസ്മരണാമൃതനിർമ്മിതകലികലുഷജ്വരഖണ്ഡനേ (൮)
(നിജഗാദസാ)

| | |
|---|---|
| ഹൃദയനന്ദനേ | മനസ്സന്തോഷകനായ |
| യദുനന്ദനേ | ശ്രീകൃഷ്ണൻ |
| ക്രീഡതി | ക്രീഡിച്ചുകൊണ്ടിരിക്കുമ്പോൾ |
| സാ ജഗാദ | രാധാദേവി പറഞ്ഞു |
| ഹേ യദുനന്ദന! (ത്വം) | അല്ലയോ ശ്രീകൃഷ്ണ! അങ്ങ |
| മനോഭവമംഗലകലശ സഹോദരേ | കാമദേവന്റെ മംഗളകലശത്തോട് തുല്യമായ |
| അത്ര പയോധരേ | ഈ (ആലിംഗനാദികളെക്കൊണ്ടു കുറിച്ചിട്ട് മാഞ്ഞുപോയിരിക്കുന്ന) കുചത്തിന്മേൽ |

| | |
|---|---|
| ചന്ദനശിശിരതരേണ കരേണ | ചന്ദനത്തേക്കാൾ ഏററവും തണുപ്പുള്ള കൈകൊണ്ടു |
| മൃഗമദപത്രകം | കസ്തൂരികൊണ്ടുള്ള പത്തിക്കീററ |
| കുരു | ചെയ്യാലും (എഴുതിയാലും) |
| ഹേ പ്രിയ! | അല്ലയോ പ്രിയ! |
| ത്വദധരചുംബനലംബിതകജ്ജലേ | അങ്ങയുടെ അധരത്തിങ്കൽ ചുംബനം കൊണ്ടു പററിയിരിക്കുന്ന മഷിയോടുകൂടിയതും (ചുംബനത്താൽ മഷിപോയതും) |
| രതിനായകസായകമോചനേ | കാമദേവൻെറ ബാണങ്ങളെ (ബാണസദൃശങ്ങളായ കടാക്ഷങ്ങളെ) വിടുന്നതും ആയ |
| ലോചനേ | കണ്ണിൽ |
| അളികുലഗഞ്ജനം | വണ്ടിൻകൂട്ടത്തെ നിന്ദിക്കുന്ന (അതിനേക്കാൾ കറുത്ത) |
| അഞ്ജനകം ഉജ്ജ്വലയ | മഷി എഴുതിച്ചാലും |
| ഹേ ശുഭവേഷ! | അല്ലയോ മനോഹരവേഷ! |
| നയനകുരംഗതരംഗവിലാസനിരാസകരേ | കണ്ണുകളാകുന്ന മാനുകളുടെ ദീർഘഗതിയെ തടുക്കുന്നതും |
| മനസിജപാശവിലാസധരേ | കാമദേവൻെറ (യുവാക്കന്മാരുടെ മനസ്സിനെ ബന്ധിപ്പാനുള്ള) കയറുപോലെയിരിക്കുന്നതും (യുവാക്കന്മാരെ മോഹിപ്പിക്കുന്നതും) ആയ |
| ശ്രുതിമണ്ഡലേ | കാതുകളിൽ |
| കുണ്ഡലേ നിവേശയ | കുണ്ഡലങ്ങൾ ഇടീച്ചാലും |
| വിമലേ ജിതകമലേ | നിർമ്മലമായതും താമരപ്പൂവിനെ ജയിച്ചിരിക്കുന്നതും |

| | |
|---|---|
| കുസുമാനി കുരു | പുഷ്പങ്ങൾ ചൂടിച്ചാലും |
| ഹേ ശുഭാശയ! | അല്ലയോ സന്മനസ! |
| സുന്ദരേ | മനോഹരമായും |
| ശംബരദാരണവാരണകന്ദരേ | കാമദേവനാകുന്ന ആനയുടെ വാസസ്ഥലമായും |
| സരസഘനേ | സരസമായും തടിയുള്ളതായും ഇരിക്കുന്ന |
| ജഘനേ | ജഘനത്തിൽ |
| മണിരശനാവസനാഭരണാനി | രത്നമയമായ അരഞ്ഞാണം, വസ്ത്രം, ആഭരണങ്ങൾ |
| വാസയ | ധരിപ്പിച്ചാലും |
| ഹേ ശ്രീകൃഷ്ണ! (ത്വം) | അല്ലയോ ശ്രീകൃഷ്ണ! അങ്ങ് |
| ഹരിചരണസ്മരണാമൃത നിർമ്മിതകലികലുഷജ്വര ഖണ്ഡനേ | ശ്രീകൃഷ്ണന്റെ പാദാരവിന്ദസ്മരണമാകുന്ന അമൃതംകൊണ്ടുണ്ടാക്കപ്പെട്ടതും കലികലുഷസ്വരൂപമായ ജ്വരത്തെ നശിപ്പിക്കുന്നതും |
| രുചിരേ | മനോഹരമായതും ആയ |
| ശ്രീജയദേവവചസി | ശ്രീജയദേവന്റെ വാക്കാകുന്ന |
| മണ്ഡനേ | ഭൂഷണത്തിൽ |
| സദയം ഹൃദയം കുരു | ദയയോടുകൂടി മനസ്സുവെച്ചാലും |

സാരം. മനസ്സിനെ രസിപ്പിക്കുന്ന ശ്രീകൃഷ്ണൻ രാധയോടൊന്നിച്ചു ക്രീഡിച്ചുകൊണ്ടിരിക്കുമ്പോൾ ആ രാധാദേവി, അല്ലയോ ശ്രീകൃഷ്ണ! അങ്ങ്, കാമദേവന്റെ മംഗളകലശങ്ങൾ പോലെയിരിക്കുന്നതും ആലിംഗനാദികളെക്കൊണ്ടു കുറിക്കൂട്ട് മാഞ്ഞുപോയിരിക്കുന്നതും ആയ എന്റെ ഈ സ്തനങ്ങളിൽ ചന്ദനത്തേക്കാൾ ഏറ്റവും തണുപ്പുള്ള അങ്ങയുടെ കൈകൊണ്ടു കസ്തൂരിച്ചാറ് എടുത്തു തേച്ചാലും. അല്ലയോ പ്രിയ! ചുംബനസമയത്തു അങ്ങയുടെ അധരത്തിൽ പററിപ്പോയതുകൊണ്ടു നഷ്ടമായിപ്പോയതും കാമദേവന്റെ ബാണസദൃശങ്ങളായ കടാക്ഷങ്ങളെ വിടുന്നതും ആയ എ

ന്റെ കണ്ണുകളിൽ ഏറ്റവും കറുത്ത മഷി എഴുതിച്ചാലും. ഹേ മനോഹരവേഷ! എന്റെ നേത്രങ്ങളുടെ ദീർഘഗതിയെ തടുക്കുന്നതും (കാതില്ലെങ്കിൽ നേത്രങ്ങൾ എത്രദൂരം പോകും) യുവാക്കന്മാരെ മോഹിപ്പിക്കുന്നതും ആയ എന്റെ കാതുകളിൽ കുണ്ഡലങ്ങൾ ഇടീച്ചാലും. വിമലവും താമരപ്പൂവിനെക്കാൾ മനോഹരവും അങ്ങ അധീനമായി നേരിട്ടു കാണുന്നതും ആയ എന്റെ മുഖത്തിൽ ഇപ്പോൾ പരിഹാസാസ്പദമായ ചൂർണ്ണകുന്തളത്തെ (കുറുനിരയെ) ഭംഗിയായി വളരെ സമയത്തേക്ക വണ്ടുകൾ താമരപ്പൂവിൽ ഇരിക്കയാണൊ എന്ന് തോന്നുംവിധം അലങ്കരിച്ചാലും. ഹേ കമലാനന! വിയർപ്പുതുള്ളികൾ വറ്റിയിരിക്കുന്ന എന്റെ നെറ്റിത്തടമായ ചന്ദ്രനിൽ കസ്തൂരികൊണ്ടു മനോഹരവും ചന്ദ്രനിലെ കളങ്കകാന്തിയുണ്ടാക്കുന്നതും ആയ പൊട്ടു തൊടിയിച്ചാലും. ഹേ മാനിനികളുടെ മാനത്തെ നശിപ്പിക്കുന്നോവേ! ഇടതൂർന്നതും മനോഹരവും കാമരാജാവിന്റെ കൊടിക്കൂറയും രതിക്രീഡാസമയത്ത് അഴിഞ്ഞുവീണും ചിന്നിച്ചിതറിക്കിടക്കുന്നതും മയിൽപീലിക്ക് തുല്യവും ആയ എന്റെ തലമുടിയിൽ പൂക്കൾ ചൂടിച്ചാലും. ഹേ ശുഭാശയ! മനോഹരവും കാമന്റെ വാസസ്ഥലവും കാമിയെ രമിപ്പിക്കുന്നതും ആയ എന്റെ ജഘനത്തിൽ രത്നമയമായ അരഞ്ഞാൺ വസ്ത്രം ആഭരണങ്ങൾ ഇവയെ ധരിപ്പിച്ചാലും. എന്നിങ്ങിനെ ശ്രീകൃഷ്ണഭഗവാനോട് പറഞ്ഞു.

ഹേ ശ്രീകൃഷ്ണ! സാക്ഷാൽ മഹാവിഷ്ണുവായ അങ്ങയുടെ പാദാരവിന്ദസ്മരണമാകുന്ന അമൃതുകൊണ്ടുണ്ടാക്കപ്പെട്ടതും കലികലുഷസന്താപമായ ജ്വരത്തെ നശിപ്പിക്കുന്നതും മനോഹരവും ആയ ശ്രീജയദേവരുടെ വാക്കാകുന്ന ഈ ആഭരണത്തിൽ സദയം മനസ്സു വെച്ചാലും. അങ്ങ് അലങ്കാരമായി സ്വീകരിച്ചാലും. എന്നാൽ മഹാജനങ്ങൾ ശിരസാ പരിപാലിക്കും,

ഗദ്യംകൊണ്ടു പറഞ്ഞ കാര്യത്തെയും മറ്റും ഈ ശ്ലോകംകൊണ്ടു പറയുന്നു.

മൂലം.

രചയ കുചയോഃ പത്രം ചിത്രം കുരുഷ്വ കപോലയോഃ
ഘടയ ജഘനേ കാഞ്ചീമഞ്ജുസ്രജം കബരീഭരേ
കലയ വലയശ്രേണീം പാണൗ പദേ കുരു നൂപുരൗ
ഇതി നിഗദിതഃ പ്രീതഃ പീതാംബരോപി തഥാകരോൽ

| | |
|---|---|
| (ത്വം) കുചയോഃ | അങ്ങ് (എന്റെ) കുചങ്ങളിൽ |
| പത്രം രചയ | പത്തിക്കീറു എഴുതിയാലും |
| കപോലയോഃ | കവിൾത്തടങ്ങളിൽ |
| ചിത്രം കുരുഷ്വ | ചിത്രമെന്ന പത്തിക്കീറു എഴുതിയാലും |
| ജഘനേ കാഞ്ചീം ഘടയ | ജഘനത്തിൽ അരഞ്ഞാൺ കെട്ടിച്ചാലും |
| കബരീഭരേ | തലമുടിയിൽ |
| മഞ്ജുസ്രജം കലയ | മനോഹരമായ മാല ചൂടിച്ചാലും |
| പാണൗ | കയ്യിന്മേൽ |
| വലയശ്രേണീം കലയ | അനേകം വളകൾ ഇടിയിച്ചാലും |
| പദേ നൂപുരൗ കുരു | കാലിന്മേൽ തളകളിടിയിച്ചാലും |
| ഇതി നിഗദിതഃ | എന്നിങ്ങിനെ പറയപ്പെട്ട |
| പീതാംബരഃ അപി | ശ്രീകൃഷ്ണഭഗവാനും |
| പ്രീതഃ തഥാ അകരോൽ | സന്തുഷ്ടനായിട്ട് അപ്രകാരം ചെയ്തു. |

സാരം. ഹേ പ്രിയ! അങ്ങ് എന്റെ കുചങ്ങളിലും കവിൾത്തടങ്ങളിലും പത്തിക്കീറു എഴുതുകയും ജഘനസ്ഥലത്തു അരഞ്ഞാൺ കെട്ടിക്കുകയും തലമുടിയിൽ മനോഹരങ്ങളായ മാലകൾ ചൂടിക്കുകയും കയ്യിൽ വളകൾ കാലുകളിൽ തളകൾ ഇടിയിക്കുകയും ചെയ്താലും. എന്നിങ്ങിനെ രാധാദേവി പറയുന്നതു കേട്ട ശ്രീകൃഷ്ണൻ സന്തോഷിച്ച് അപ്രകാരം ചെയ്തു

മൂലം.

ത്വാമപ്രാപ്യമയിസ്വയംവരപരാംക്ഷീരോദതീരോദരേ

ശങ്കേ സുന്ദരി കാളകൂടമപിബന്മൂഢോ മൃഡാനീപതിഃ
ഇത്ഥം പൂർവ്വകഥാഭിരന്യമനസോ വിക്ഷിപ്യ വക്ഷോഞ്ചലം
രാധായാഃ സ്തനകോരകോപരി ചലന്നേത്രോ ഹരിഃ പാതു വഃ

| | |
|---|---|
| ഹേ സുന്ദരി! മൃഡാനീ | അല്ലയോ സുന്ദരി! പരമേശ്വരൻ |
| പതിഃ | |
| മയി സ്വയംവരപരാം | എന്നിൽ സ്വയംവരത്തിന്നൊരുങ്ങിയുള്ള |
| ത്വാം അപ്രാപ്യ | നിന്നെ കിട്ടാഞ്ഞിട്ടു |
| മൂഢഃ | മോഹിച്ചു |
| ക്ഷീരോദതീരോദരേ | പാലാഴിയുടെ വക്കത്തു വെച്ചു |
| കാളകൂടം അപിബൽ | കാളകൂടത്തെ പാനം ചെയ്തു |
| ഇതി അഹം ശങ്കെ | എന്നു ഞാൻ ശങ്കിക്കുന്നു. |
| ഇത്ഥം പൂർവ്വകഥാഭിഃ | ഇപ്രകാരമുള്ള പഴയ കഥകളെക്കൊണ്ടു |
| അന്യമനസഃ രാധായാഃ | മനസ്സു മാറിയിരിക്കുന്ന രാധയുടെ |
| വക്ഷോഞ്ചലം വിക്ഷിപ്യ | മാറിലിട്ടിരിക്കുന്ന വസ്ത്രത്തെ എടുത്തിട്ടു |
| സ്തനകോരകോപരി | കുചമൊട്ടിന്മേൽ |
| (ദൃഷ്ട്വാ) | നോക്കീട്ടു |
| ചലന്നേത്രഃ ഹരിഃ | ഇളകുന്ന നേത്രങ്ങളോടുകൂടി സ്ഥിതിചെയ്യുന്ന ശ്രീകൃഷ്ണൻ |
| വഃ പാതു | നിങ്ങളെ പാലനം ചെയ്യട്ടെ. |

സാരം. അല്ലയോ സുന്ദരി! എന്നെ വരിപ്പാൻ ആഗ്രഹിച്ചിരുന്ന നിന്നെ കിട്ടാഞ്ഞിട്ടു മോഹിച്ചാണ് പരമേശ്വരൻ ആ പാലാഴിയുടെ വക്കത്തുവെച്ചു വിഷപാനം ചെയ്തതു എന്നു ഞാൻ വിചാരിക്കുന്നു. ഇപ്രകാരമുള്ള പഴയ കഥകളും താൻ പറയുന്നതു കേട്ടിട്ടു മനസ്സു മാറിയിരിക്കുന്ന രാധാദേവിയുടെ കുചങ്ങളിൽനിന്നു കുചപടത്തെ നീക്കി നോക്കി ആനന്ദിച്ചു. ആ ആനന്ദത്താൽ ഇളകി ഇ

ളകി വഹ്നകെ അടയുന്ന നേത്രങ്ങളോടുകൂടി സ്ഥിതിചെയ്യുന്ന ശ്രീ കൃഷ്ണൻ നിങ്ങളെ പാലനംചെയ്യട്ടെ.

ഈ ശ്ലോകത്തിന്റെ പൂർവാർദ്ധംകൊണ്ടു രാധാദേവി ശ്രീഭഗവതിയുടെ അംശമാണെന്നു സ്പഷ്ടമായി.

ഇനി കവി തന്റെ പ്രബന്ധഗുണങ്ങളെ പറയുന്നു.

മൂലം

യൽഗാന്ധർവ്വകലാസുകൗശലമനുധ്യാനഞ്ച യദ്വൈഷ്ണവം
യൽശൃംഗാരവിവേകതത്വമപി യൽകാവ്യേഷുലീലായിതം
തൽസർവ്വംജയദേവപണ്ഡിതകവേഃകൃഷ്ണൈകതാനാത്മനഃ
സാനന്ദാഃപരിശോധയന്തുസുധിയഃശ്രീഗീതഗോവിന്ദതഃ

| | |
|---|---|
| സാനന്ദാഃ സുധിയഃ | രസികന്മാരായ നല്ല വിദ്വാന്മാർ |
| കൃഷ്ണൈകതാനാത്മനഃ | ശ്രീകൃഷ്ണങ്കൽതന്നെ ഉറപ്പിച്ച മനസ്സോടുകൂടിയ |
| ജയദേവപണ്ഡിതകവേഃ | ശ്രീജയദേവനെന്ന പണ്ഡിതനായകവിയുടെ |
| ഗാന്ധർവ്വകലാസു | സംഗീതവിദ്യകളിൽ |
| യൽകൗശലം | യാതൊരുസാമർത്ഥ്യമോ |
| വൈഷ്ണവം | വിഷ്ണുവിന്റെ |
| യൽ അനുധ്യാനം | യാതൊരു അനുസ്മരണമോ |
| യൽ ശൃംഗാരവിവേകതത്വം അപി | യാതൊരു ശൃംഗാരഭേദങ്ങളുടെ സൂക്ഷ്മജ്ഞാനമോ |
| കാവ്യേഷു യൽലീലായിതം | കാവ്യങ്ങളിലെ യാതൊരു നിഷ്പ്രയാസമായ രചനാനൈപുണ്യമോ |
| തൽ സർവ്വം | അതെല്ലാം |

| | |
|---|---|
| ശ്രീഗീതഗോവിന്ദതഃ | ശ്രീഗീതഗോവിന്ദം എന്ന ഈ ഗ്രന്ഥത്തിൽ നിന്നു |
| പരിശോധയന്തു | പരിശോധിച്ചു അറിയട്ടെ |

സാരം— മഹാ ശ്രീകൃഷ്ണഭക്തനായ ശ്രീജയദേവനെന്ന പണ്ഡിതകവിയുടെ (ഇപ്പോൾ കവിതാപാണ്ഡിത്യങ്ങൾക്കു സാമാന്യാധികരണ്യം സുദുർല്ലഭം. ഇപ്രകാരമല്ല ജയദേവനിൽ.) സംഗീതവിദ്യാസാമർത്ഥ്യം, വൈഷ്ണവഭക്തി, ശൃംഗാരരസഭേദങ്ങളുടെ സൂക്ഷ്മജ്ഞാനം, കാവ്യങ്ങൾ എളുപ്പത്തിൽ രചിപ്പാനുള്ള സാമർത്ഥ്യം, ഇവകളെല്ലാം ശ്രീഗീതഗോവിന്ദമെന്ന പേരായ ഈ ഗ്രന്ഥത്തെ പരിശോധിച്ചു നിർമ്മത്സരന്മാരായ പണ്ഡിതരസികന്മാർ അറിയട്ടെ.

മൂലം.

സാധ്വീമാധ്വീകചിന്താനഭവതിഭവതഃശർക്കരേകർക്കശാസി
ദ്രാക്ഷേദ്രക്ഷ്യന്തികേത്വാമമൃതമൃതമസിക്ഷീരനീരംരസസ്തേ
മാകന്ദക്രന്ദകാന്താധരധരണിതലംഗച്ഛയച്ഛന്തിഭാവം
യാവച്ഛൃംഗാരസാരംശുഭമിവജയദേവസ്യവൈദഗ്ദ്ധ്യവാചഃ

| | |
|---|---|
| ജയദേവസ്യ | ജയദേവന്റെ |
| വൈദഗ്ദ്ധ്യവാചഃ | സാമർത്ഥ്യത്തോടുകൂടിയ വാക്കുകൾ |
| ശൃംഗാരസാരം | ശൃംഗാരരസസത്തായും |
| ശുഭം ഇവ | മംഗളവത്തായും ഇരിക്കുന്നു |
| ഭാവം | ഭാവരസത്തെ |
| യാവൽ യച്ഛന്തി | എപ്പോൾ തരുന്നു അപ്പോൾ |
| ഹേ മാധ്വീക! | അല്ലയോ തേൻ! |
| ഭവതഃ ചിന്താ | ഭവാന്റെ വിചാരം |
| സാധ്വീ നഭവതി | ശരിയാകുന്നില്ല. |
| ഹേ ശർക്കരേ! | ഹേ ശർക്കരേ! (അല്ലയോ പഞ്ചസാരേ!) |

| | |
|---|---|
| ത്വം ശർക്കരാ അസി | നീ ശർക്കരയാകുന്നു (ശുഷ്കമായ ചരലാകുന്നു) |
| ഹേ ദ്രാക്ഷേ! | അല്ലയോ മുന്തിരിങ്ങേ! |
| ത്വാം കേ ദ്രക്ഷ്യന്തി | നിന്നെ ഏവർ തിരിഞ്ഞുനോക്കും |
| ഹേ അമൃത! | അല്ലയോ അമൃതമേ! |
| ത്വം മൃതം അസി | നീ ചത്തതാകുന്നു |
| ഹേ ക്ഷീര! (ത്വം) | ഹേ ക്ഷീരമേ! നീ |
| നീരത്വം ഏഷി | ജലത്വത്തെ പ്രാപിക്കുന്നു |
| ഹേ മാകന്ദ! | അല്ലയോ മാമ്പഴമേ! |
| ത്വം ക്രന്ദ | നീ കരയൂ |
| ഹേ കാന്താധര! (ത്വം) | ഹേ മനോഹരമായ അധരമേ! നീ |
| തുലാം ന ധര | സാദൃശ്യത്തെ ധരിക്കില്ല- |
| ഗച്ഛ | പോയാലും |

സാരം: ശ്രീജയദേവന്റെ അതിപടുതയോടുകൂടിയ വാക്കുകളുടെ, ശൃംഗാരരസത്തിന്റെ സത്തും കവിതാസമ്പ്രദായത്താൽ മംഗളത്തെ പ്രദാനം ചെയ്യുന്നതും ആയ ഭാവരസത്തെ അനുഭവിക്കുമ്പോഴും അല്ലയോ തേനേ! നിനക്ക് മാധുര്യമുണ്ടെന്നുള്ള വിചാരം വൃഥാവിൽ തന്നെ. ഹേ ശർക്കരേ! നീയ്യോ ശർക്കരതന്നെ (ശുഷ്കമായ ചരൽ). ഹേ മുന്തിരിങ്ങേ! നിന്നെ ആര് തിരിഞ്ഞുനോക്കും. അല്ലയോ അമൃതമേ! നീ ചത്തു. നിനക്ക് യാതൊരു വീര്യവുമില്ല. അല്ലയോ പാലേ! നീ ശുദ്ധമേ വെള്ളം. ഹേ മാമ്പഴമേ! നിന്നെ ആർക്കും സാരമുണ്ടാവില്ല. നീ കരയും. ഹേ മനോഹരമായ അധരമേ! നിനക്ക് ഈ വാക്കുകളോട് സാദൃശ്യമേ ലഭിക്കില്ല. നീ സാരമില്ല. പോ. (ഈ വക വസ്തുക്കളൊന്നും സാരമില്ല.)

മൂലം.

പര്യങ്കീകൃതനാഗനായകഫണശ്രേണീമണീനാം ഗണേ
സംക്രാന്തപ്രതിബിംബസങ്കലനയാ ബിഭ്രദ്വപുഃപ്രക്രിയാം

പാദാംഭോജവിഹാരി വാരിധിസുതാമക്ഷ്ണാം ദിദൃക്ഷുഃ ശതൈഃ
കായവ്യൂഹമിഹാകരോദുരുമുദാ യോസൗ ഹരിഃ പാതു വഃ

| | |
|---|---|
| യഃ | യാതൊരു വിഷ്ണു |
| പാദാംഭോജവിഹാരി വാരിധിസുതാം | തന്റെ പാദാരവിന്ദങ്ങളിൽ ക്രീഡിച്ചുകൊണ്ടിരിക്കുന്ന മഹാലക്ഷ്മിയെ |
| അക്ഷ്ണാം ശതൈഃ | അനേകം കണ്ണുകളെക്കൊണ്ടു |
| ദിദൃക്ഷുഃ | കാണ്മാൻ ഇച്ഛയുള്ളവനായി |
| പങ്ക്തീകൃതനാഗനായകഫണശ്രേണീമണീനാം | കട്ടിലാക്കി ചെയ്യപ്പെട്ടിരിക്കുന്ന അനന്തന്റെ പടങ്ങളുടെ പങ്ക്തികളിലെ രത്നങ്ങളുടെ |
| ഗണേ | കൂട്ടത്തിൽ |
| സംക്രാന്തപ്രതിബിംബസങ്കുലതയാ | കാണുന്ന പ്രതിബിംബങ്ങളുടെ കൂടിച്ചേർച്ചകൊണ്ടു |
| വപുഃപ്രക്രിയാം | ശരീരബാഹുല്യത്തെ |
| ബിഭ്രൽ | വഹിച്ചു |
| കായവ്യൂഹം അകരോൽ | ഒരു കൂട്ടം ദേഹത്തെ ഉണ്ടാക്കിയോ |
| സഃ അസൗ ഹരിഃ | ആ ഈ മഹാവിഷ്ണു |
| ഇഹ വഃ | ഇപ്പോൾ നിങ്ങളെ |
| ഉരുമുദാ | വർദ്ധിച്ച സന്തോഷത്തോടെ |
| പാതു | പാലനം ചെയ്യട്ടെ! |

സാരം. തന്റെ പാദാരവിന്ദങ്ങളിൽ ക്രീഡിച്ചുകൊണ്ടിരിക്കുന്ന മഹാലക്ഷ്മിയെ അനവധി നേത്രങ്ങളെക്കൊണ്ടു നോക്കിപരമാനന്ദിക്കണമെന്നാഗ്രഹത്താലോ എന്നു തോന്നുമാറു, താൻ കിടക്കുന്ന അനന്തന്റെ ഒരു വരിയായി നില്ക്കുന്ന പടങ്ങളുടെ രത്നങ്ങ

ത്തിൽ പ്രതിബിംബിച്ച അനവധി ദേഹങ്ങളോടുകൂടി സ്ഥിതിചെയ്യുന്ന മഹാവിഷ്ണു നിങ്ങളെ പാലനംചെയ്യട്ടെ.

മൂലം.

യന്നിത്യൈർവ്വചനൈർവ്വിരിഞ്ചഗിരിജാപ്രാണേശമുഖ്യൈർമ്മുഹുഃ
നാനാകാരവിചാരസാരചതുരൈർന്നാദ്യാപിനിശ്ചീയതേ
തത്സർവൈർജ്ജയദേവകാവ്യഘടിതൈസ്സത്സൂക്തിസംശോധിതൈ
രാദ്യംവസ്തുചകാസ്തുചേതസിപരംസാരസ്യസീമജുഷാം

| | |
|---|---|
| മുഹുഃ | പിന്നെയും പിന്നെയും |
| നാനാകാരവിചാരസാര ചതുരൈഃ | അനേകവിധാലോചനകളുടെസാരത്തിൽ സമർത്ഥന്മാരായ |
| വിരിഞ്ചഗിരിജാപ്രാണേ ശ മുഖ്യൈഃ | ബ്രഹ്മാ, മഹേശ്വരൻ മുതലായ ദിവ്യന്മാരാൽ |
| നിത്യൈഃ വചനൈഃ | ഉപനിഷദ്വാക്യങ്ങളെക്കൊണ്ടു |
| യൽ അദ്യ അപി ന നിശ്ചീയതേ | യാതൊരു വസ്തു ഇപ്പൊഴും നിശ്ചയിക്കപ്പെട്ടിട്ടില്ലയൊ |
| തൽ ആദ്യം | ആ സർവ്വകാരണഭൂതമായ |
| പരം വസ്തു | പരബ്രഹ്മം |
| സത്സൂക്തിസംശോധി തൈഃ | നല്ല വിദ്വാന്മാരാൽ വേണ്ടുംപോലെ പരിശോധിക്കപ്പെട്ടവയും |
| ജയദേവകാവ്യഘടി തൈഃ | ജയദേവന്റെ കാവ്യത്തിൽ ഘടിപ്പിച്ചിരിക്കുന്നവയും ആയ |
| സർവൈഃ | എല്ലാഗുണങ്ങളെക്കൊണ്ടു |
| സാരസ്യസീമജുഷാം | സാരസ്യത്തിന്റെ അറ്റത്തെ പ്രാപിച്ചിരിക്കുന്ന (രസികശിരോമണികളുടെ) |
| ചേതസി ചകാസ്തു | മനസ്സിൽ പ്രകാശിക്കട്ടെ |

സാരം. പിന്നെയും പിന്നെയും ആലോചിച്ച പരമാർത്ഥത്തെ

തീൎച്ചപ്പെടുത്തുവാൻ അതിസമൎത്ഥന്മാരായ ബ്രഹ്മാ, ശിവൻ മുതലായ ദിവ്യന്മാരാൽ യാതൊരു വസ്തുവിന്റെ സ്ഥിതി ഇപ്പൊഴും തീൎച്ചപ്പെടുന്നില്ലയൊ ആ സകലത്തിനും കാരണഭൂതമായ പരബ്രഹ്മം രസികശിരോമണികളായ ഭഗവൽഭക്തന്മാരുടെ ഹൃദയത്തിൽ ശ്രീജയദേവരുടെ കാവ്യഗുണങ്ങളെക്കൊണ്ടു പ്രകാശിക്കട്ടെ.

ശ്രീജയദേവകൃതൌ അഷ്ടപദീകാവ്യേ

ദ്വാദശസൎഗ്ഗഃ

സമാപ്തഃ.

